

# കാഠകോപനിഷത്തു്.

(ശാങ്കരഭാഷ്യസഹിതം.)

പരിഭാഷകന്മാർ:

**പി. കെ. നാരായണപിള്ള** ബി. എ., ബി. എൽ.

മഹോപാദ്ധ്യായൻ **എൻ. രാമൻപിള്ള.**

പ്രകാശകന്മാർ:

**സദാനന്ദ പ്രസിദ്ധീകരണസംഘം**

സദാനന്ദപുരം.

1-ാംപതിപ്പു് കോപ്പി 2000.

വില: 30 രൂപ.

1993



# മുഖവുര

യശശ്ശരീരന്മാരായ ശ്രീ. പി. കെ. നാരായണപിള്ള ബി. ഏ; ബി. എൽ—ഉം ശ്രീ. മഹോപാദ്ധ്യായൻ എൻ. രാമൻപിള്ളയുംകൂടി വ്യാഖ്യാനിച്ചിട്ടുള്ളതും കൊല്ലത്തു് ശ്രീരാമവിലാസം പ്രസിദ്ധീകരണശാലയിൽനിന്നു് പ്രകാശനം ചെയ്തിട്ടുള്ളതുമായ ഈശാദിദശോപനിഷത് വ്യാഖ്യാനം കാണാനിടയായി.

ഉപനിഷത്തുകളുടേയും പ്രത്യേകിച്ചു് പ്രസ്തുത ദശോപനിഷത്തുകളുടേയും മഹാത്മ്യത്തെപ്പററി ശ്രീ. പി. കെ നാരായണപിള്ള അദ്ദേഹത്തിൻെറ അവതാരികയിൽ വിശദീകരിച്ചിട്ടുണ്ടു്. ശ്രീരാമവിലാസം പ്രസിദ്ധീകരണശാല ഇപ്പോരം പ്രവർത്തിക്കുന്നില്ലാത്തതിനാലും സംസ്കൃതം നിശ്ചയമില്ലാത്ത മലയാളികരംക്കു് പ്രയോജനപ്പെട്ടമെന്നു് ഉദ്ദേശിക്കുന്നതിനാലും ടി പ്രസിദ്ധീകരണം ബ്രഹ്മാർപ്പണമായി പുനർപ്രകാശനം ചെയ്തുകൊള്ളുന്നു.

പ്രസ്തുത വ്യാഖ്യാനങ്ങരം പഠിക്കുന്നതിനു് താല്പര്യവും വിലയ്ക്കു വാങ്ങുന്നതിനു് കഴിവില്ലായ്മയും ഉള്ളവർക്കു് സൗജന്യമായി കൊടുക്കുന്നതാണു്.

(അവതാരിക ഈശാവാസ്യോപനിഷത്തിൽ കാണുക)

സദാനന്ദ പ്രസിദ്ധീകരണസംഘം

സദാനന്ദപുരം.

# കാഠകോപനിഷത്തു്

## ശാങ്കരഭാഷ്യസാരത്തോടുകൂടിയതു്.

ശാന്തിപാഠം

ഓം സഹ നാവവതു സഹനൌ ഭുനക്തു
സഹ വീര്യം കരവാവഹൈ
തേജസ്വി നാവധീതമസ്തു
മാ വിദ്വിഷാവഹൈ.

ഓം ശാന്തിഃ! ശാന്തിഃ!! ശാന്തിഃ!!!

ഭാ—ഓം നമോ ഭഗവതേ വൈവസ്വതായ മൃത്യവേ ബ്രഹ്മ വിദ്യാചാര്യ്യായ നചികേതസേ ച. (വിവസ്വാൻെറ പുത്രനും ഭഗവാനും ബ്രഹ്മവിദ്യയ്ക്കു ആചാര്യ്യനും ആയ മൃത്യുവിനു നമസ്കാരം! ആ മൃത്യുവിൻെറ ശിഷ്യനും ലോകത്തിൽ ബ്രഹ്മവിദ്യയുടെ പ്രചാരത്തിനു ഹേതുഭൂതനും ആയ നചികേതസ്സിനും നമസ്കാരം.

ഇനി കഠോപനിഷത്തിൻെറ വല്ലികളുടെ അർത്ഥം അനായാസേന ഗ്രഹിക്കുന്നതിനായി അധികം വിസ്തരമില്ലാത്ത ഒരു വിവരണം ആരംഭിക്കുന്നു:—ഉപനിഷത് എന്ന ശബ്ദത്തിൻെറ സ്വരൂപസിദ്ധി എങ്ങനെ എന്നാൽ:— വിശരണം (പൊടിഞ്ഞുപോക), ഗതി, അവസാദനം (ക്ഷീണിക്ക, തളരുക) ഈ അർത്ഥങ്ങളോടുകൂടി 'സദ്' എന്നു് ഒരു ധാതുവുണ്ടു്. അതിനു മുമ്പിൽ 'ഉപ' 'നി' എന്ന ഉപസർഗ്ഗങ്ങളും പിമ്പിൽ 'ക്വിപ്' എന്ന പ്രത്യയവും ചേരുമ്പോഠം ഉള്ള രൂപമാണു് 'ഉപനിഷത്' എന്നുള്ളതു്. ഉപനിഷത്തു് എന്ന ശബ്ദത്തിനു്, വ്യാഖ്യാനിക്കുവാൻ പോകുന്ന ഗ്രന്ഥത്തിൽ പ്രതിപാദിക്കപ്പെടുന്നതും അറിയപ്പെടേണ്ടതുമായ

വസ്തുവിനെ സംബന്ധിച്ചുള്ള വിദ്യ എന്നാണർത്ഥം. 'ഉപനിഷത്തു്' എന്ന ശബ്ദം ഈ വിദ്യയെ കുറിക്കുന്നതു് ഏതർത്ഥത്തിൻെറ ചേർച്ചകൊണ്ടാണെന്നു പറയാം. പ്രത്യക്ഷമോ, വേദവാക്യത്താൽ അറിയുന്നതോ ആ വിഷയങ്ങളിൽ അനിത്യത്വം മുതലായ ദോഷങ്ങൾ കണ്ടു്, അവയേ വെറുത്തു്, ഉപനിഷത്തു് എന്ന ശബ്ദംകൊണ്ടു കുറിക്കുന്നതും, ഇനി പറയാൻ പോകുന്നവിധത്തിലുള്ള ലക്ഷണങ്ങളോടുകൂടിയതുമായ വിദ്യയെ ആചാര്യനിൽനിന്നു ലഭിച്ചിട്ടു്, അതിൽത്തന്നെ ഉറപ്പോടുകൂടി അതിനെ, സംശയംകൂടാതെ ശീലിക്കുന്ന മോക്ഷേച്ഛുക്കൾക്കുള്ള അവിദ്യമുതലായ സംസാരബീജങ്ങളെ നശിപ്പിച്ചുകളയുന്നു എന്നുള്ള അർത്ഥത്തിൻെറ ചേർച്ചകൊണ്ടാണു്, ബ്രഹ്മവിദ്യയെ ഉപനിഷത്തെന്നു പറയുന്നതു്. 'നിചായ്യതൻ മൃത്യുമുഖാൽ പ്രമുച്യതേ' (അതിനെ വേണ്ടംവണ്ണം അറിഞ്ഞാൽ മൃത്യുമുഖത്തിൽനിന്നു വിമുക്തനായിത്തീരുന്നു) എന്നു് ഇനി പറകയുംചെയ്യും. 'ഉപനിഷാദയതി ഇതി ഉപനിഷത്'' എന്നു വിഗ്രഹം. ഉപനിഷാദനം ചെയ്യുന്നതിനാൽ ഉപനിഷത്തു് എന്നു പറയപ്പെടുന്നു. ഉപനിഷാദനം ചെയ്ക = നശിപ്പിക്കുക. വിഷയവിരക്തന്മാരായിട്ടു് സ്ഥിരമായി ശീലിക്കുന്നവരുടെ അവിദ്യമുതലായ സംസാരബീജങ്ങളെ നശിപ്പിക്കുന്നതെന്നുസാരം. 'സദ'' ധാതുവിനുള്ള 'വിശരണം' എന്ന അർത്ഥത്തെ എടുത്തുകൊണ്ടാണു മുൻകാണിച്ച അർത്ഥം പറഞ്ഞതു്. 'ഗതി' എന്ന അർത്ഥമെടുത്താലും ഉപനിഷത്തു് എന്ന പേർ വിദ്യയ്ക്കു ചേരും. എങ്ങനെ എന്നാൽ, ഉപനിഷാദനം ചെയ്ക = പ്രാപിക്കുക. മുൻപറഞ്ഞവിധത്തിൽ ദൃഷ്ടങ്ങളും ആനുശ്രവികങ്ങളുമായ വിഷയങ്ങളിൽ വിമുഖന്മാരായ മുമുക്ഷുക്കളെ ബ്രഹ്മത്തിൽ എത്തിക്കുന്നതുകൊണ്ടു് ഉപനിഷത്തെന്നു ബ്രഹ്മവിദ്യയ്ക്കു പേരുണ്ടായി എന്നും പറയാം. 'ബ്രഹ്മപ്രാപ്തോവിരജോ ƒ ഭൂദ്വിമൃത്യുഃ' (ബ്രഹ്മത്തെ പ്രാപിച്ച (അറിഞ്ഞ) വൻ അജ്ഞാനവും അതുകൊണ്ടുള്ള സംസാരവുമില്ലാത്തവനായിത്തീരുന്നു) എന്നു് ഇനി പറകയും ചെയ്യും.

'സദ'' ധാതുവിൻെറ മൂന്നാമത്തെ അർത്ഥമായ അവസാദനത്തെ എടുത്തുകൊണ്ടു് അഗ്നിചയനവിദ്യയെയും ഉപനിഷത്തെന്നു പറയാം. എന്തെന്നാൽ, ലോകത്തിനു് ആദിയായി

ട്ടുള്ളതും ബ്രഹ്മത്തിൽനിന്നു ജനിച്ചതും സർവജ്ഞനമായ അഗ്നിയെ സംബന്ധിച്ചുള്ള വിദ്യയെ ഇതിൽ രണ്ടാമത്തെ വരമായി പ്രാർത്ഥിക്കുന്നുണ്ടു്; അതു്, സ്വർഗ്ഗലോകമാകുന്ന ഫലം ലഭിക്കുന്നതിനു കാരണവും, ഓരോ ജന്മത്തിലും വീണ്ടും വീണ്ടുമുണ്ടാകുന്ന ഗർഭവാസം, ജനനം, ജര മുതലായ ഉപദ്രവങ്ങളെ ശിഥിലീകരിക്കുന്നതുമാകുന്നു. അതിനാൽ, അവസാദനം എന്ന ധാത്വർത്ഥം അഗ്നിചയനവിദ്യയ്ക്കു ചേരും. 'സ്വർഗ്ഗലോകാ അമൃതത്വം ഭജന്തേ' (സ്വർഗ്ഗലോകത്തിനു് അധികാരികളായ യജമാനന്മാർ ദേവത്വത്തെ പ്രാപിക്കുന്നു) എന്നും മററും ഇനി പ്രാകശ്യം ചെയ്യും.

ആകട്ടെ, ഉപനിഷത്തു് എന്ന ശബ്ദത്തിനു് ഒരുതരം ഗ്രന്ഥമെന്നാണല്ലോ അഭ്യുതാക്കാം ധരിച്ചിരിക്കുന്ന അർത്ഥം. ഞങ്ങൾ ഉപനിഷത്തിനെ അധ്യയനംചെയ്യുന്നു എന്നും അധ്യയനം ചെയ്യിപ്പിക്കുന്നു എന്നും മററും പറയാറുള്ളതു് ആ അർത്ഥത്തിലല്ലയോ? എന്നു ചോദിക്കുകയാണെങ്കിൽ പറയാം:—അവിദ്യ തുടങ്ങിയ സംസാരഹേതുക്കളെ നശിപ്പിക്ക മുതലായ 'സദ്' ധാതുവിൻെറ അർത്ഥങ്ങൾ ഒരു ഗ്രന്ഥത്തിൽ ഒരിക്കലും സംഭവിക്കയില്ല. വിദ്യയിൽ സംഭവിക്കയുംചെയ്യും. അതിനാൽ, വിദ്യയെമാത്രമേ ഉപനിഷത്തെന്നു ന്യായമായി പറയാൻപാടുള്ളു. എങ്കിലും, ആയുസ്സിനു നിമിത്തമായ ഘൃതത്തെ ആയുസ്സെന്നുതന്നെ പറയാറുള്ളതുപോലെ, ഉപനിഷത്തു് എന്ന ശബ്ദത്തിൻെറ മുഖ്യാർത്ഥമായ വിദ്യയ്ക്കു പ്രയോജനപ്പെടുന്നതിനാൽ ഗ്രന്ഥത്തിനും ഉപചാരമായി ഉപനിഷത്തെന്നു പറയുന്നു,

ഇപ്രകാരം ഉപനിഷത്തിനെ നിർവചനം ചെയ്തതുകൊണ്ടുതന്നെ, വിവേകം മുതലായ ഗുണങ്ങളുള്ളവനാണു വിദ്യയ്ക്കു് അധികാരി എന്നും, പ്രത്യഗാത്മസ്വരൂപമായ പരബ്രഹ്മമാണു വിഷയമെന്നും ഈ ഉപനിഷത്തിൻെറ പ്രയോജനം സംസാരം നീങ്ങുക—അതായതു്, ബ്രഹ്മത്തെ പ്രാപിക്കതന്നെയാകുന്നു എന്നും അങ്ങനെയുള്ള പ്രയോജനത്തോടാണു് ഈ ഗ്രന്ഥത്തിനു സംബന്ധമെന്നും പറഞ്ഞുകഴിഞ്ഞു. ഇപ്രകാരം വിശിഷ്ടങ്ങളായ അധികാരി, വിഷയം, പ്രയോജനം, സംബന്ധം ഇവയോടുകൂടിയ വിദ്യയെ കരതലാമലകംപോലെ വെളിപ്പെടുത്തുന്നതിനാൽ ഈ വല്ലികളും വിശിഷ്ട

ങ്ങളായ അധികാരി വിഷയപ്രയോജനസംബന്ധങ്ങളോടു കൂടിയവയാകുന്നു.

അതിനാൽ ഞാൻ ആ വല്ലികളെ ബുദ്ധിശക്തിക്കനുസരിച്ച് വ്യാഖ്യാനിക്കുവാൻപോകുന്നു:—

അദ്ധ്യായം 1 വല്ലി 1

മന്ത്രം:—ഓം ഉശൻ ഹ വൈ വാജശ്രവസഃ സർവവേദസം ദദൗ
തസ്യ ഹ നചികേതാ നാമ പുത്ര ആസ. 1

| | |
|---|---|
| വാജശ്രവസഃ | = വാജശ്രവസൻ = വാജശ്രവസ്സിന്റെ പുത്രൻ |
| ഉശൻ | = ഉശന്നായിട്ടു് = ആഗ്രഹിച്ചുകൊണ്ടു് = ഫലത്തെ ആഗ്രഹിച്ചുകൊണ്ടു് |
| സർവവേദസം | = സർവവേദസ്സിനേയും = എല്ലാ ധനത്തേയും |
| ദദൗ ഹ വൈ | = കൊടുത്തുപോൽ. |
| തസ്യ | = ആ യജമാനനായ വാജശ്രവസനു് |
| നചികേതാഃ നാമ | = നചികേതസ്സ് എന്നു പേരുള്ള |
| പുത്രഃ | = പുത്രൻ |
| ആസ ഹ | = ഉണ്ടായിരുന്നുപോൽ. |

ഭാഷ്യം:—വിദ്യയെ സ്തുതിക്കുന്നതിനായി ഒരു കഥ പറവാൻ പോകുന്നു:—ഉശൻ ('വശ'കാന്തൗ എന്ന ധാതുവിന്റെ ശതൃന്തം) ആഗ്രഹിക്കുന്നവൻ. ഹ, വൈ എന്നിവ കഴിഞ്ഞ കാര്യത്തിന്റെ സ്മരണത്തെ കാണിക്കുന്ന രണ്ടു നിപാതങ്ങളാണു്. വാജശ്രവസൻ = വാജശ്രവസ്സിന്റെ പുത്രൻ. വാജശ്രവസ്സ് = വാജംകൊണ്ടു ശ്രവസ്സോടുകൂടിയവൻ. വാജം = അന്നം. ശ്രവസ്സ് = കീർത്തി. അന്നദാനംകൊണ്ടു കീർത്തി ലഭിച്ചവൻ എന്നു സാരം. 'വാജശ്രവസ്സെ'ന്നുള്ളതു രൂഢികൊണ്ടുള്ള പേരാണെന്നു വിചാരിക്കുന്നതിനും വിരോധമില്ല. ആ രാജാവു് വിശ്വജിത്തെന്നുകൂടിപ്പേരുള്ള സർവമേധം എന്ന യാഗം നടത്തി. അതിന്റെ ഫലത്തെ ആഗ്രഹിച്ചുകൊണ്ടു്, ആ അവസരത്തിൽ അദ്ദേഹം തന്റെ സർവസ്വവും ദാനം ചെയ്തു. ആ യജമാനനു നചികേതസ്സ് എന്നു പേരുള്ള ഒരു പുത്രൻ ഉണ്ടായിരുന്നുവത്രേ. 1

മന്ത്രം:—തം ഹ കുമാരം സന്തം ദക്ഷിണാസു നീയമാനാസു
ശ്രദ്ധാ ऽ ऽ വിവേശ സോ ऽ മന്യത.　　2

| | | |
|---|---|---|
| കുമാരം സന്തം | = | കുമാരനായിരിക്കുന്ന = ബാലനായിരിക്കുന്ന |
| തം | = | അവനിൽ, = ആ നചികേതസ്സിൽ |
| ദക്ഷിണാസു | = | ദക്ഷിണകൾ = ഋത്വിക്കുകൾക്കുള്ള ദക്ഷിണകൾ |
| നീയമാനാസു | = | നയിക്കപ്പെട്ടുകൊണ്ടിരിക്കുമ്പോൾ = കൊണ്ടുക്കൊടുക്കപ്പെട്ടിരിക്കുമ്പോൾ |
| ശ്രദ്ധാ | = | ശ്രദ്ധ = ആസ്തിക്യബുദ്ധി = പരലോകവിചാരം |
| ആവിവേശ | = | ആവേശിച്ചു = പ്രവേശിച്ചു |
| സഃ | = | അവൻ = ആ നചികേതസ്സ് = ആസ്തിക്യബുദ്ധിപ്രവേശിച്ച നചികേതസ്സ് |
| അമന്യത | = | മനനംചെയ്തു = വിചാരിച്ചു. |

ഭാഷ്യം:—കുമാരൻ = ബാലൻ = പ്രജോൽപാദനത്തിനു ശക്തി വന്നിട്ടില്ലാത്തവൻ ശ്രദ്ധ = അച്ഛനു നന്മ ഉണ്ടാകണമെന്നുള്ള ആഗ്രഹത്താൽ ഉണ്ടായ പരലോകവിചാരം മുൻപറഞ്ഞ പ്രകാരം യാഗത്തിൽ ഋത്വിക്കുകൾക്കും സദസ്യന്മാർക്കും ദക്ഷിണയ്ക്കുള്ള പശുക്കളെ വേറെവേറെ കൊണ്ടുപൊയ്ക്കൊണ്ടിരിക്കുമ്പോൾ, പ്രായമാകാത്തവനാണെങ്കിലും നചികേതസ്സിനു്, അച്ഛനു നന്മ ഉണ്ടാകണമെന്നുള്ള ആഗ്രഹത്താൽ പരലോകവിചാരം ഉണ്ടായി, അവൻ വിചാരിച്ചു;—

മന്ത്രം:—പീതോദകാ ജഗ്ദ്ധതൃണാ ദുഗ്ദ്ധദോഹാ നിരിന്ദ്രിയാഃ
അനന്ദാ നാമ തേ ലോകാസ്താൻ സ ഗച്ഛതി താ ദദത്.　3

| | | |
|---|---|---|
| യാഃ | = | ഏതു പശുക്കൾ |
| പീതോദകാഃ | = | പീതോദകകളായും = പീതമായ (കുടിച്ചുകഴിഞ്ഞ) ഉദകത്തോടു (ജലത്തോടു) കൂടിയവയായും = വെള്ളംകുടി കഴിഞ്ഞവയായും |
| ജഗ്ദ്ധതൃണാഃ | | ജഗ്ദ്ധതൃണകളായും = ജഗ്ദ്ധമായ (ഭക്ഷിച്ചുകഴിഞ്ഞ)തൃണത്തോടു(പുല്ലോടു) |

| | |
|---|---|
| | കൂടിയവയായും = പുല്ലുതീററി കഴിഞ്ഞവയായും |
| ദുഗ്ദ്ധദോഹാഃ | = ദുഗ്ദ്ധദോഹകളായും = ദുഗ്ദ്ധമായ (കറക്കപ്പെട്ടുകഴിഞ്ഞ) ദോഹത്തോടു (കറവയോടു)കൂടിയവയും = കറവകഴിഞ്ഞവയായും |
| നിരിന്ദ്രിയാഃ | = നിരിന്ദ്രിയകളായും = ഇന്ദ്രിയശക്തി നശിച്ചവയായും = പേറുമാറിയവയായും |
| (ച ഭവന്തി) | = ഇരിക്കുന്നുവോ, |
| താഃ | = അവയെ = അത്തരം പശുക്കളെ |
| ദദത് സഃ | = കൊടുക്കുന്നതാരോ അവൻ |
| അനന്ദാഃ നാമ യേ ലോകാഃ സന്തി താൻ | = അനന്ദങ്ങളെന്നു പറയുന്ന ഏതു ലോകങ്ങളുണ്ടോ, അവയേ = സുഖമില്ലാത്തവയെന്നു പ്രസിദ്ധങ്ങളായ ലോകങ്ങളെ |
| ഗച്ഛതി | = ഗമിക്കുന്നു = പ്രാപിക്കുന്നു. |

ഭാഷ്യം:—പീതോദകകരം, ജഗ്ദ്ധതൃണകരം, ദുഗ്ദ്ധദോഹകരം, നിരിന്ദ്രിയകരം ഇത്രയും ദക്ഷിണയ്ക്കുള്ള പശുക്കളുടെ വിശേഷണങ്ങളാണ്. വെള്ളംകുടിയുംകഴിഞ്ഞു്, പുല്ലുതീററിയും അവസാനിച്ച്, കറവയും പേറും മാറിയിരിക്കുന്ന പശുക്കളെ ഋത്വിക്കുകൾക്കു ദക്ഷിണയായി കൊടുക്കുന്ന യജമാനൻ മരിച്ചാൽ അനന്ദങ്ങൾ (ആനന്ദമില്ലാത്തവ = സുഖമില്ലാത്തവ) എന്നു പേരുള്ള ലോകങ്ങളിൽ പോകും.

മന്ത്രം:-സ ഹോവാച പിതരം ''തത! കസ്മൈ മാം ദാസ്യസീ''തി
ദ്വിതീയം തൃതീയം, തം ഹോവാച 'മൃത്യവേ ത്വാ ദദാമീ'തി. 4

| | |
|---|---|
| സഃ | = അവൻ = ആ നചികേതസ്സ് |
| പിതരം | = പിതാവിനോടു് |
| തത! | = അല്ലയോ താത! = അല്ലയോ പിതാവേ! |
| മാം | = എന്നെ |
| കസ്മൈ | = ആർക്ക് = ഏതു ഋത്വിക്കിന് |

ദാസ്യസി = ദാനംചെയ്‌വാൻ പോകുന്നു = ദക്ഷിണയായിക്കൊടുപ്പാൻപോകുന്നു?
ഇതി = എന്നു്
ഉവാച ഹ = ചോദിച്ചുപോൽ.
ദ്വിതീയം = രണ്ടാംപ്രാവശ്യവും
തൃതീയം = മൂന്നാംപ്രാവശ്യവും
ഉവാച ഹ = ചോദിച്ചുപോൽ.
ത്വാം = നിന്നെ
മൃത്യവേ = മൃത്യുവിന്നു് = കാലന്നു്
ദദാമി = കൊടുക്കുന്നു
ഇതി = എന്നു്
തം = അവനോടു് = ആ നചികേതസ്സിനോടു്
ഉവാച ഹ = പറഞ്ഞുപോൽ = അച്ഛൻ പറഞ്ഞുപോൽ

ഭാഷ്യം:—മുൻപറഞ്ഞമാതിരിയിലുള്ള പശുക്കളെ ദക്ഷിണയായി കൊടുത്താൽ, യാഗത്തിനു ന്യൂനതവന്നിട്ടു് അച്ഛനുണ്ടായേക്കാവുന്ന അനിഷ്ടഫലത്തെ, ആത്മാവിനെക്കൊടുത്തെങ്കിലും യാഗത്തിനു തികവുവരുത്തി, പുത്രനായ താൻ തടുക്കേണ്ടതാണെന്നു വിചാരിച്ചു്, ആ ബാലൻ പിതാവിന്റെ അടുക്കൽചെന്നു്:—അച്ഛാ! എന്നെ ഏതു് ഋത്വിക്കിനാണു് ദക്ഷിണയായി കൊടുപ്പാൻപോകുന്നതു്? എന്നു ചോദിച്ചുവത്രേ. കുട്ടി വിവരമില്ലാതെ എന്തോ പറകയാണെന്നുവിചാരിച്ചു് അച്ഛൻ അതിനുത്തരം പറഞ്ഞില്ല. പിന്നെയും കുട്ടി 'അച്ഛാ! എന്നെ ആൎക്കുകൊടുക്കും', 'എന്നെ ആൎക്കുകൊടുക്കും' എന്നിങ്ങനെ രണ്ടാമതും മൂന്നാമതും ചോദിച്ചപ്പോൾ, ഇതു കുട്ടികളുടെ സ്വഭാവമല്ലെന്നു വിചാരിച്ചു് കോപത്തോടുകൂടി പിതാവു് ആ പുത്രനോടു് "നിന്നെ ഞാൻ കാലനു കൊടുക്കുന്നു" എന്നുത്തരം പറഞ്ഞുപോൽ. 4

മന്ത്രം:—ബഹൂനാമേമി പ്രഥമോ ബഹൂനാമേമി മദ്ധ്യമഃ
കിം സ്വിദ്യമസ്യ കർത്തവ്യം യന്മയാദ്യ കരിഷ്യതി. 5

അഹം = ഞാൻ
ബഹൂനാം = വളരെപ്പേരുടെ കൂട്ടത്തിൽ = ഉത്തമന്മാരായ പുത്രരുടേയും ശിഷ്യരുടേയും കൂട്ടത്തിൽ

പ്രഥമഃ = പ്രഥമനായിട്ട് = ഉത്തമവൃത്തിയോട കൂടിയവനായിട്ട്
ഏമി = ഗമിക്കുന്നു = പോകുന്നു = കഴിഞ്ഞുകൂടുന്നു.
ബഹൂനാം = പിന്നെ വളരെപ്പേരുടെക്കൂട്ടത്തിൽ = മദ്ധ്യമന്മാരായ പുത്രരുടെയും ശിഷ്യരുടെയും കൂട്ടത്തിൽ
മദ്ധ്യമഃ = മദ്ധ്യമനായിട്ടും = മദ്ധ്യമവൃത്തിയോടുകൂടിയവനായും
ഏമി = പോകുന്നു = കഴിയുന്നു.
മയാ = എന്നെക്കൊടുത്തതുകൊണ്ട്
പിതാ = പിതാവ്
യമസ്യ = യമന്ന്
അദ്യ = ഇപ്പോൾ
യൽ കരിഷ്യതി } = ചെയ്‌വാൻപോകുന്ന കർത്തവ്യം
തൽ കർത്തവ്യം } = സാധിച്ചുകൊടുക്കുവാൻപോകുന്ന പ്രയോജനം
കിം സ്വിത്? = എന്താണ്?

ഭാഷ്യം—ഇപ്രകാരം പിതാവ് പറഞ്ഞതുകേട്ട് നചികേതസ്സ്, ഏകാന്തത്തിൽ പോയിരുന്നു വിഷാദത്തോടുകൂടി ചിന്തിച്ചു:—'അതാതവസരങ്ങളിൽ ഗുരു മുതലായവരുടെ ഇഷ്ടങ്ങളെ, അവർ പറയാതെതന്നെ മനസ്സിലാക്കി, വേണ്ട വിധത്തിൽ നിർവഹിച്ചുകൊണ്ടു ശുശ്രൂഷിക്കുന്നത് ശിഷ്യന്മാർ പുത്രന്മാർ മുതലായവരുടെ ഉത്തമവൃത്തിയാകുന്നു. അങ്ങനെയുള്ള പലരും ഇവിടെ ഉണ്ട്. അവരുടെക്കൂട്ടത്തിൽ ഞാനും ഉൾപ്പെടുന്നു എന്നു മാത്രമല്ല, ആ വിഷയത്തിൽ ഞാൻ ആരുടേയും പിന്നിലുമല്ല. പിന്നെ പലരും, ഗുരു മുതലായവർ പറയുന്നതുപോലെ മാത്രം കേൾക്കുന്നവരായിട്ടുണ്ട്. അത് മദ്ധ്യമവൃത്തി അത്രേ. അങ്ങനെ ഉള്ളവരുടെ കൂട്ടത്തിലും ഞാൻ ചേരും. എന്നാൽ, പറഞ്ഞാലും അനുസരിക്കായ്ക എന്ന അധമവൃത്തി എനിക്ക് ഒരിക്കലുമില്ല, തീർച്ചതന്നെ. ഇപ്രകാരം ഗുണമുള്ള പുത്രനായിരുന്നിട്ടും എന്നോടു പിതാവ്, 'നിന്നെ ഞാൻ കാലനു കൊടുക്കുന്നു' എന്നു പറഞ്ഞുവല്ലോ. ഇങ്ങനെ എന്നെക്കൊടുത്തതുകൊണ്ട് യമന് എന്തു പ്രയോജ

നമാണു് അച്ഛൻ സാധിച്ചുകൊടുപ്പാൻ പോകുന്നതു്? ഒന്നുമില്ല; ഒന്നുമുള്ളതായി പറഞ്ഞില്ലല്ലോ, തീർച്ചയായും യാതൊരു പ്രയോജനവും വിചാരിക്കാതെ കോപംകൊണ്ടു്, അച്ഛൻ അങ്ങനെ പറഞ്ഞതാണു്. എന്നാലും അച്ഛൻ പറഞ്ഞതു് വെറുതേയാവാൻ പാടില്ല.' ഇപ്രകാരം വിചാരിച്ചുകൊണ്ടു് നചികേതസ്സു് 'കഷ്ടം! ഞാൻ കോപത്താൽ എന്താണു പറഞ്ഞുപോയതു്' എന്നിങ്ങനെയുള്ള ചിന്തയാൽ ശോകാകുലനായ, പിതാവിന്റെ അടുക്കൽ ചെന്നു വിഷാദപൂർവം പറഞ്ഞു;—

മന്ത്രം—അനുപശ്യ യഥാ പൂർവേ പ്രതിപശ്യ തഥാ ഽപരേ
സസ്യമിവ മർത്ത്യഃപച്യതേ സസ്യമിവാ ഽ ഽ
ജായതേ പുനഃ　6

| | | |
|---|---|---|
| പൂർവേ | = | പൂർവന്മാർ = അങ്ങേ പിതാവു്, പിതാമഹൻ മുതലായവർ |
| യഥാ | = | എങ്ങനെയായിരുന്നു എന്നു് |
| അനുപശ്യ | = | മുറയ്ക്കു് ആലോചിച്ചുനോക്കുക |
| തഥാ | = | അപ്രകാരംതന്നെ |
| അപരേ | = | അപരന്മാർ = ഇക്കാലത്തുള്ള സജ്ജനങ്ങൾ |
| യഥാ | = | എങ്ങനെയാണെന്നു് |
| പ്രതിപശ്യ | = | ആലോചിക്കുക |
| മർത്ത്യഃ | = | മർത്ത്യൻ = മനുഷ്യൻ |
| സസ്യം ഇവ | = | സസ്യം എന്നപോലെ |
| പച്യതേ | = | പാകംപ്രാപിക്കുന്നു = ജീർണ്ണനായി മരിക്കുന്നു |
| പുനഃ | = | പിന്നെയും |
| സസ്യം ഇവ | = | സസ്യമെന്നപോലെതന്നെ |
| ആജായതേ | = | ജനിക്കയും ചെയ്യുന്നു |

ഭാഷ്യം—അങ്ങേ പിതാവു്, പിതാമഹൻ മുതലായവർ ഏതുവിധത്തിലാണു സത്യം ധർമ്മം മുതലായവ തെററിക്കാതെ കഴിഞ്ഞുകൂടിയതെന്നു് അങ്ങു് മുറയ്ക്കു നല്ലവണ്ണം ആലോചിച്ചുനോക്കുക. അവരെ നോക്കി, അവരുടെ നടപടി അങ്ങും കൈക്കൊള്ളേണ്ടതാണു്. അതുപോലെതന്നെ, ഇക്കാ

ലത്തും സജ്ജനങ്ങൾ വർത്തിക്കുന്നതെങ്ങനെയാണെന്നു് അങ്ങു് ആലോചിച്ചുനോക്കുക. സജ്ജനങ്ങൾ അസത്യംപറകയോ പ്രവർത്തിക്കയോ പണ്ടു് ചെയ്തിട്ടില്ല, ഇപ്പോൾ ചെയ്യുന്നുമില്ല, ഇനി ചെയ്കയുമില്ല. വ്യാജം പ്രവർത്തിക്കുന്നതു് സജ്ജനാചാരത്തിനു വിപരീതവും ദുർജ്ജനങ്ങളുടെ നടപടിയുമാകുന്നു. വ്യാജം പ്രവർത്തിച്ചിട്ടു് ഒരുത്തനും ജരാമരണങ്ങളില്ലാത്തവനായിത്തീരുകയില്ല. എന്തെന്നാൽ മനുഷ്യൻ സസ്യംപോലെ ജീർണ്ണിച്ചു മരിച്ചുപോകുന്നു. മരിച്ചതിൻെറശേഷം വീണ്ടും സസ്യംപോലെതന്നെ ജനിക്കയും ചെയ്യുന്നു. ഇങ്ങനെ അനിത്യമായ ജീവലോകത്തിൽ അസത്യം ചെയ്തുകൊണ്ടു് എന്തു ഫലമാണു ലഭിക്കുവാൻ പോകുന്നതു്? അങ്ങു് അങ്ങേ സത്യത്തെ പാലിക്കുക. 'എന്നെ യമൻെറ അടുക്കലേയ്ക്കു അയയ്ക്കുക എന്നു സാരം. 6

മന്ത്രം:—വൈശ്വാനരഃ പ്രവിശത്യതിഥിർബ്രാഹ്മണോ ഗൃഹാൻ
തസ്യൈതാം ശാന്തിം കുർവന്തി ഹര വൈവസ്വതോദകം. 7

| | |
|---|---|
| അതിഥിഃ ബ്രാഹ്മണഃ | = അതിഥിയായ ബ്രാഹ്മണൻ |
| വൈശ്വാനരഃ | = വൈശ്വാനരനായിട്ടു് = അഗ്നിതന്നെയായിട്ടു് |
| ഗൃഹാൻ പ്രവിശതി | = ഗൃഹങ്ങളിൽ പ്രവേശിക്കുന്നു. |
| (സന്തഃ) | = സജ്ജനങ്ങൾ |
| തസ്യ | = അവന്നു് = ആ അതിഥിക്കു് |
| ഏതാം ശാന്തിം | = ഈ ശാന്തിയെ = പാദ്യം ആസനം മുതലായതു കൊടുക്കുക എന്ന രൂപത്തിലുള്ള ശാന്തിയെ |
| കുർവന്തി | = ചെയ്യുന്നു. |
| ഹേ വൈവസ്വത! | = അല്ലയോ വൈവസ്വത! = യമ! |
| ഉദകം | = ഉദകത്തെ = നചികേതസ്സിനു് പാദ്യത്തിനുള്ള ജലത്തെ |
| ഹര | = ഹരിക്ക = കൊണ്ടുക്കൊടുക്കുക. |

ഭാഷ്യം:—ഇപ്രകാരം പുത്രൻ പറയുന്നതുകേട്ടു് പിതാവു് സത്യപരിപാലനത്തിനായി അവനെ യമന്റെ അടുക്കലേയ്ക്കു യച്ചു. അവൻ അവിടെ എത്തിയപ്പോൾ യമൻ ബ്രഹ്മഭവനത്തിൽ പോയിരിക്കയായിരുന്നതിനാൽ യമനെ കാണുന്നതിനു് മൂന്നു രാത്രി പാർത്തു. യമൻ തിരിച്ചെത്തിയപ്പോൾ മന്ത്രിമാരോ ഭാര്യയോ പറഞ്ഞറിയിക്കുന്നതാണു് ഈ മന്ത്രം:—അതിഥിയായി ഗൃഹത്തിൽ പ്രവേശിക്കുന്ന ബ്രാഹ്മണൻ സാക്ഷാൽ അഗ്നിതന്നെയാണു്. എന്നുവച്ചാൽ അഗ്നിയെപ്പോലെ ഗൃഹത്തെ ദഹിപ്പിച്ചുകൊണ്ടാണു് പ്രവേശിക്കുന്നതെന്നു സാരം. അങ്ങനെയുള്ള അതിഥിയായ അഗ്നി ദഹിക്കാതിരിക്കുന്നതിനായിട്ടാണു്, സജ്ജനങ്ങൾ ആ അഗ്നിക്കു പാദ്യാസനാദിദാനരൂപമായ ശാന്തിയെ ചെയ്യുന്നതു്. അതിനാൽ, അല്ലയോ യമ! അങ്ങു് നചികേതസ്സിനു പാദ്യത്തിനുള്ള ജലം കൊണ്ടുക്കൊടുക്കുക. എന്തെന്നാൽ, കൊടുത്തില്ലെങ്കിൽ ദോഷമുണ്ടെന്നു ശ്രുതി വിധിക്കുന്നുണ്ടു്. 7

മന്ത്രം:—ആശാപ്രതീക്ഷേ സംഗതം സൂനൃതാം ച
ഇഷ്ടാപൂർത്തേ പുത്രപശൂംശ്ച സർവാൻ
ഏതദ്വൃങ്ക്തേ പുരുഷസ്യാല്പമേധസോ
യസ്യാനശ്നൻ വസതി ബ്രാഹ്മണോ ഗൃഹേ. 8

ബ്രാഹ്മണഃ = ബ്രാഹ്മണൻ
യസ്യ ഗൃഹേ = ആരുടെ ഗൃഹത്തിൽ
അനശ്നൻ = അശിക്കാതെ = ഭക്ഷണംകഴിക്കാതെ
വസതി = വസിക്കുന്നുവോ,
അല്പമേധസഃ = അല്പമേധസ്സായ = മന്ദബുദ്ധിയായ
തസ്യ = അവന്റെ
ആശാപ്രതീക്ഷേ = ആശയേയും പ്രതീക്ഷയേയും
സംഗതം = സത്സംഗംകൊണ്ടുണ്ടായിട്ടുള്ള ഫലത്തേയും
സൂനൃതാം = സൂനൃതയേയും = പ്രിയമായും സത്യമായും ഉള്ള വാക്കുകൊണ്ടുണ്ടായിട്ടുള്ള ഫലത്തേയും
ഇഷ്ടാപൂർത്തേ = ഇഷ്ടാപൂർത്തങ്ങളേയും = ഇഷ്ടത്തേയും പൂർത്തത്തേയും = യാഗം മുതലാ

| | |
|---|---|
| | യത്തുകൊണ്ടുണ്ടാകുന്ന പുണ്യത്തേയും ഉദ്യാനം മുതലായതുണ്ടാക്കുന്നതുകൊണ്ടുണ്ടാകുന്ന പുണ്യത്തേയും |
| പുത്രപശൂൻ | = പുത്രപശുക്കളേയും = പുത്രന്മാരേയും പശുക്കളേയും |
| ഏതത് സർവാൻ | = ഇതിനെ എല്ലാം |
| വൃങ്ക്തേ | = നശിപ്പിക്കുന്നു. |

ഭാഷ്യം:—അറിയപ്പെട്ടിട്ടില്ലാത്ത ഇഷ്ടാർത്ഥത്തെ പ്രാർത്ഥിക്കുന്നതാകുന്നു ആശ. അറിഞ്ഞിട്ടുള്ള ഇഷ്ടാർത്ഥം കിട്ടുമെന്നുള്ള വിശ്വാസത്തോടുകൂടി കിട്ടുവാൻ കാത്തിരിക്കയാകുന്നു പ്രതീക്ഷ. സജ്ജനസംസർഗ്ഗംകൊണ്ടുള്ള ഫലത്തിനു സംഗതം എന്നു പേർ. പ്രിയവും സത്യവുമായ വാക്കിനു സൂനൃത എന്നു പേർ. അതുകൊണ്ടുണ്ടാകുന്ന പുണ്യത്തിനും സൂനൃത എന്നു പേരുണ്ടു്. യാഗം ചെയ്യുന്നതുകൊണ്ടു് സിദ്ധിക്കുന്ന പുണ്യത്തെ ഇഷ്ടമെന്നും, ഉദ്യാനം കൂപം മുതലായതു നിർമ്മിക്കകൊണ്ടുണ്ടാകുന്ന പുണ്യത്തെ പൂർത്തമെന്നും പറയുന്നു. അതിഥിയായ ബ്രാഹ്മണൻ, ആഹാരംകൂടാതെ ആരുടെ ഗൃഹത്തിൽ വസിക്കുന്നുവോ, മന്ദബുദ്ധിയായ അവന്റെ ആശ, പ്രതീക്ഷ, സത്സംസർഗ്ഗംകൊണ്ടുള്ള പുണ്യം, പ്രിയവും സത്യവുമായ വാക്കുകൊണ്ടും യാഗംകൊണ്ടും ഉദ്യാനം, കൂപം മുതലായവയെ നിർമ്മിക്കകൊണ്ടും ഉണ്ടാകുന്ന ഫലങ്ങളും, പുത്രന്മാർ, പശുക്കൾ ഇവയെ എല്ലാം നശിപ്പിക്കും. അതിനാൽ ഒരു സന്ദർഭത്തിലും അതിഥിയെ ഉപേക്ഷിക്കുവാൻ പാടില്ലെന്നു സാരം. 8

മന്ത്രം:—തിസ്രോ രാത്രീര്യദവാത്സീർഗൃഹേ മേ-
ഽനശ്നൻ ബ്രഹ്മന്നതിഥിർന്നമസ്യഃ
നമസ്തേഽസ്തു ബ്രഹ്മൻ സ്വസ്തി മേഽസ്തു
തസ്മാത് പ്രതി ത്രീൻ വരാൻ വൃണീഷ്വ. 9

| | |
|---|---|
| ഹേ ബ്രഹ്മൻ | = അല്ലയോ ബ്രാഹ്മണ! |
| യത് | = യാതൊന്നുഹേതുവായിട്ടു് |
| അതിഥിഃ | = അതിഥിയും |
| നമസ്യഃ | = നമസ്കരിക്കപ്പെടേണ്ടവനുമായ |
| ത്വം | = അങ്ങു് |

| | |
|---|---|
| തിസ്രഃ രാത്രീഃ | = മൂന്നുരാത്രി മുഴവൻ |
| അനശ്നൻ | = അനശ്ലനായിട്ടു് = ഭക്ഷണംകഴിക്കാതെ |
| മേ ഗൃഹേ | = എന്റെ ഗൃഹത്തിൽ |
| അവാത്സീഃ | = വസിച്ചുവോ, |
| തസ്മാൽ | = അതിനാൽ |
| തേ | = അങ്ങേയ്ക്കു് |
| നമഃ അസ്തു | = നമസ്കാരം ഭവിക്കട്ടെ! |
| ഹേ ബ്രഹ്മൻ | = അല്ലയോ ബ്രാഹ്മണ! |
| തസ്മാത് | = അതിൽനിന്നു് = അങ്ങു ഭക്ഷണംകൂടാതെ മൂന്നുദിവസം എന്റെ ഗൃഹത്തിൽ പാർത്തതുകൊണ്ടുള്ള ദോഷത്തിൽനിന്നു് (ദോഷം തട്ടാതെ എന്നു സാരം) |
| മേ | = എനിക്കു് |
| സ്വസ്തി അസ്തു | = ഭദ്രം ഉണ്ടാകട്ടെ = തരക്കേടില്ലാതിരിക്കട്ടെ! |
| പ്രതി | = പ്രത്യേകം = അങ്ങു് ആഹാരംകൂടാതെ എന്റെ വീട്ടിൽ പാർത്ത രാത്രി ഒന്നിനു് ഒന്നുവീതം |
| ത്രീൻ വരാൻ | = മൂന്നുവരങ്ങളെ |
| വൃണീഷ്വ | = വരിക്കുക |

ഭാഷ്യം:—ഭാര്യയും അമാത്യന്മാരും മേൽപറഞ്ഞപ്രകാരം അറിയിച്ചതു കേട്ടു് യമൻ നചികേതസ്സിന്റെ അടുക്കൽ ചെന്നു് പൂജാപുരസ്സരം പറഞ്ഞു:—അല്ലയോ ബ്രാഹ്മണ! അതിഥിയും, അതുകൊണ്ടുതന്നെ നമസ്കാരാർഹനുമായ അങ്ങു് മൂന്നുരാത്രി, ആഹാരംകൂടാതെ എന്റെ ഗൃഹത്തിൽ വസിച്ചുവല്ലോ, അതിനാൽ അങ്ങേയ്ക്കു നമസ്കാരം. അങ്ങു് ആഹാരംകൂടാതെ എന്റെ ഗൃഹത്തിൽ പാർത്തതുകൊണ്ടുള്ള ദോഷം എനിക്കു പറ്റാതിരിക്കട്ടെ! അങ്ങയുടെ അനുഗ്രഹംകൊണ്ടുതന്നെ എനിക്കു് എല്ലാം മംഗലമായി പരിണമിക്കുമെങ്കിലും, അങ്ങേ കൂടുതൽ പ്രസാദിപ്പിക്കുവാനായി, അങ്ങു് ആഹാരംകൂടാതെ എന്റെ ഗൃഹത്തിൽ പാർത്ത രാത്രി ഒന്നിനു്, ഒന്നുവീതം മൂന്നു വരം ഞാൻ തരാം. അങ്ങു് ഇഷ്ടമുള്ള മൂന്നു കാര്യങ്ങൾ ചോദിച്ചുകൊൾക.

മന്ത്രം:—ശാന്തസങ്കല്പഃ സുമനാ യഥാസ്യാ—
ദ്വീതമന്യുർഗ്ഗൗതമോ മാ ഽ ഭി മൃത്യോ!
ത്വൽപ്രസൃഷ്ടം മാ ഽ ഭി വദേത് പ്രതീത
ഏതത് ത്രയാണാം പ്രഥമം വരം വൃണേ. 10

ഹേ മൃത്യോ! = അല്ലയോ മൃത്യോ!
ഗൗതമഃ = ഗൗതമൻ=എന്റെ പിതാവായ ഗൗതമൻ
മാ അഭി = എന്നെക്കുറിച്ചു്
ശാന്തസങ്കല്പഃ = ശാന്തസങ്കല്പനായും=എന്റെ പുത്രൻ യമന്റെ അടുക്കൽചെന്നു് എന്തു ചെയ്കയാണാവോ, എന്നുംമററുമുള്ള സങ്കല്പങ്ങളോടു കൂടാത്തവനായും
സുമനാഃ = സുമനസ്സായും=പ്രസന്നമനസ്സായും
വീതമന്യുഃ ച = വീതമന്യുവായും = കോപമില്ലാത്തവനായും
യഥാസ്യാൽ (തഥാ)= ഭവിക്കത്തക്കവണ്ണം
(പ്രസാദം കുരു) = അങ്ങു് അനുഗ്രഹിക്കണം
ത്വൽപ്രസൃഷ്ടം = അങ്ങാൽ പ്രസൃഷ്ടനായ = അങ്ങു തിരിച്ചയച്ച
മാ അഭി = എന്നോടു്
പ്രതീതഃ = പ്രതീതനായിട്ടു് =ഈ വന്നിരിക്കുന്നതു് എന്റെ ആ പുത്രൻതന്നെ എന്നുള്ള ഓർമ്മയോടുകൂടി
വദേത് ച = സംഭാഷണം ചെയ്യുകയും വേണം.
ഏതത് = ഇതിനെ
ത്രയാണാം = മൂന്നിൽ=മൂന്നു വരങ്ങളിൽ
പ്രഥമം = പ്രഥമമായ=ഒന്നാമതായ
വരം = വരമായി
വൃണേ = ഞാൻ വരിക്കുന്നു.

ഭാഷ്യം—നചികേതസ്സു പറയുന്നു:—അങ്ങു് എനിക്കു വരം തരുവാൻ ആഗ്രഹിക്കുന്നു എങ്കിൽ, അച്ഛൻ എന്നെക്കുറിച്ചു്, 'എന്റെ പുത്രൻ യമന്റെ അടുക്കൽ പോയി എന്തു

ചെയ്കയാണാവോ?' എന്നും മററും വിചാരപ്പെടാതെ പ്രസന്ന മനസ്സായിരിക്കണം. മുമ്പ് എന്നോട് അദ്ദേഹത്തിന്നു തോന്നിയിരുന്ന കോപം നീങ്ങണം. അങ്ങു തിരിച്ചയച്ചിട്ടു് ഞാൻ അവിടെ എത്തുമ്പോഠം ഇൗ വന്നിരിക്കുന്നതു് എന്റെ ആ മകൻതന്നെ എന്നുള്ള ഓർമ്മയോടുകൂടി അച്ഛൻ എന്നോടു സംഭാഷണം ചെയ്യണം. ഇങ്ങനെ അച്ഛനെ സന്തോഷിപ്പിക്കുന്നതിനായി, ഞാൻ, അങ്ങുതന്ന മൂന്നു വരങ്ങളിൽ ഒന്നാമത്തെ വരത്തെ വരിച്ചുകൊള്ളുന്നു. 10

മന്ത്രം:—യഥാ പുരസ്താദ് ഭവിതാ പ്രതീത
ഔദ്ദാലകിരാരുണിർമ്മൽപ്രസൃഷ്ടഃ
സുഖം രാത്രീഃ ശയിതാ വീതമന്യു—
സ്ത്വാം ദദൃശിവാന്മൃത്യുമുഖാൽ പ്രമുക്തം. 11

ആരുണിഃ = ആരുണിയായ = അരുണപുത്രനായ
ഔദ്ദാലകിഃ = ഔദ്ദാലകി = ഉദ്ദാലകൻ = ഗൗതമൻ
പുരസ്താത് = മുമ്പേ = നീ എന്റെ അടുക്കലേയ്ക്കു വരുന്നതിനുമുമ്പേ
യഥാ = എങ്ങനെയോ
തഥാ(ഏവ) = അങ്ങനെതന്നെ
പ്രതീതഃ = പ്രതീതനായിട്ടു് = 'ഇതു് എന്റെ ആ പുത്രൻതന്നെ' എന്നുള്ള ഓർമ്മയോടുകൂടിയവനായി
ഭവിതാ = ഭവിക്കും.
മൽപ്രസൃഷ്ടഃ = മൽപ്രസൃഷ്ടനായിട്ടു് = എന്നാൽ അനുവദിക്കപ്പെട്ടവനായിട്ടു് (അനുഗ്രഹിക്കപ്പെട്ടവനായിട്ടു്)
രാത്രീഃ = രാത്രികളിലെല്ലാം
സുഖം = സുഖമായി
ശയിതാ = ശയിക്കും = ഉറങ്ങും.
മൃത്യുമുഖാത് = മൃത്യുമുഖത്തിൽനിന്നു് = കാലന്റെ വായിൽനിന്നു്
പ്രമുക്തം = പ്രമുക്തനായ = മോചനംലഭിച്ച
ത്വാം = നിന്നെ

| | |
|---|---|
| ദദൃശിവാൻ | = കണ്ടിട്ട് |
| വീതമന്യുഃ ച | = വീതമന്യുവായും = കോപമില്ലാത്തവനായും = 'ഞാൻ യമന്റെ അടുക്കലേയ്ക്കയച്ച എന്റെ മകൻ എന്റെ വാക്കു വകവയ്ക്കാതെ തിരിച്ചുവന്നിരിക്കുന്നു' എന്നുള്ള വിചാരത്താൽ കോപം ഉണ്ടാകാത്തവനായും |
| ഭവിതാ | = ഭവിക്കും. |

ഭാഷ്യം:—ഉദ്ദാലകൻതന്നെ ഔദ്ദാലകി, അരുണന്റെ പുത്രൻ ആരുണി; എന്നു വയ്ക്കുന്നപക്ഷം; അരുണന്റെ പുത്രനായ ഉദ്ദാലകൻ എന്നു ഭംഗിയായി അന്വയിക്കാം. ഔദ്ദാലകി എന്നതിലെ തദ്ധിതപ്രത്യയം സ്വാർത്ഥത്തിലല്ല; അപത്യാർത്ഥത്തിലാണ്; എന്നു വയ്ക്കുകയാണെങ്കിൽ അരുണന്റെ പുത്രനായ, ഉദ്ദാലകന്റെ പുത്രൻ എന്നാണല്ലോ അർത്ഥം വരിക. അപ്പോൾ രണ്ടുപേരുടെയും പുത്രനാണു ഗൗതമൻ എന്നു വച്ചുകൊള്ളണം. ഏതായാലും ജാരജനല്ല. മൃത്യു പറയുന്നു:—അങ്ങേ അച്ഛൻ അങ്ങേക്കുറിച്ചു മുമ്പുണ്ടായിരുന്നതുപോലെതന്നെ സ്നേഹത്തോടുകൂടിയ വിചാരം ഇനിയും തുടർന്നുകൊണ്ടിരിക്കും. മുമ്പിലത്തേപ്പോലെതന്നെ അങ്ങേപ്പററി ഓർമ്മയുമുണ്ടായിരിക്കും. എന്റെ അനുഗ്രഹത്താൽ, തന്റെ പുത്രനെപ്പററി വിചാരപ്പെടാതെ, അദ്ദേഹം സുഖമായി രാത്രികളിലെല്ലാം ഉറങ്ങും. കാലന്റെ വായിൽനിന്നു വിട്ടുകിട്ടിയ നിന്നെ കണ്ട്, 'ഞാൻ യമന്റെ അടുക്കലേയ്ക്കയച്ച എന്റെ പുത്രൻ, എന്റെ വാക്കു വകവയ്ക്കാതെ തിരിച്ചുവന്നിരിക്കുന്നു' എന്നു വിചാരിച്ചു കോപിക്കയില്ല. 11

മന്ത്രം:—സ്വർഗ്ഗേ ലോകേ ന ഭയം കിഞ്ചനാസ്തി
ന തത്ര ത്വം ന ജരയാ ബിഭേതി
ഉഭേ തീർത്ത്വാ അശനായാ പിപാസേ
ശോകാതിഗോ മോദതേ സ്വർഗ്ഗലോകേ. 12

| | |
|---|---|
| സ്വർഗ്ഗേ ലോകേ | = സ്വർഗ്ഗമായ ലോകത്തിൽ |
| കിംചന ഭയം | = യാതൊരു ഭയവും രോഗം മുതലായവയിൽനിന്നുള്ള ഭയമൊന്നും |
| ന അസ്തി | = ഇല്ല. |

| | |
|---|---|
| തത്ര | = അവിടെ |
| ത്വം ന | = നീയും (മൃത്യുവും) ഇല്ല |
| കശ്ചിത് | = ഒരുവനും |
| ജരയാ | = ജരകൊണ്ടു് = ജരയുണ്ടാകുന്നതുകൊണ്ടു് |
| ന ബിഭേതി | = ഭയപ്പെടുന്നില്ല = മരണമടുത്തു എന്നുവിചാരിച്ചു ഭയപ്പെടുന്നില്ല. |
| കിം ച | = അത്രയുമല്ല |
| അശനായാ പിപാസേ | = അശനായയേയും പിപാസയേയും = വിശപ്പും ദാഹവും എന്ന |
| ഉഭേ | = രണ്ടിനേയും |
| തീർത്ത്വാ | = കടന്നിട്ടു് |
| ശോകാതിഗഃ | = ശോകാതിഗനായിട്ടു് = ശോകത്തെ അതിക്രമിച്ചവനായിട്ടു് = മനോദുഃഖമില്ലാത്തവനായിട്ടു് |
| സ്വർഗ്ഗലോകേ | = സ്വർഗ്ഗലോകത്തിൽ = ദിവ്യമായ സ്വർഗ്ഗലോകത്തിൽ |
| മോദതേ | = മോദിക്കുന്നു = സന്തോഷിക്കുന്നു. |

ഭാഷ്യം—നചികേതസ്സു പറയുന്നു:-അല്ലയോ മൃത്യോ! സ്വർഗ്ഗലോകത്തിൽ രോഗം മുതലായവയിൽനിന്നുള്ള ഭയമൊന്നുമില്ല. അവിടെ അങ്ങേക്കും പെട്ടെന്നു പ്രഭുത്വം കാണിപ്പാൻ പാടില്ല. അതിനാൽ ഇഹലോകത്തിലെപ്പോലെ അവിടെ ആരും ജരകൊണ്ടുംമററും നിന്നെപ്പററി ഭയപ്പെടുന്നില്ല. എന്നുമാത്രമല്ല, ദിവ്യമായ സ്വർഗ്ഗലോകത്തിൽ ജനങ്ങൾ വിശപ്പും ദാഹവും കൂടാതെയും യാതൊരു മനോദുഃഖവും തീണ്ടാതെയും മോദിക്കയുംചെയ്യുന്നു.

മന്ത്രം:—സ ത്വമഗ്നിം സ്വർഗ്ഗ്യമദ്ധ്യേഷി മൃത്യോ
പ്രബ്രൂഹി ത്വം ശ്രദ്ദധാനായ മഹ്യം
സ്വർഗ്ഗലോകാ അമൃതത്വം ഭജന്ത
ഏതദ്ദ്വിതീയേന വൃണേ വരേണ. 13

| | |
|---|---|
| ഹേ മൃത്യോ! | = അല്ലയോ മൃത്യോ! |
| സഃ ത്വം | = അങ്ങനെയുള്ള അങ്ങു് |

സ്വർഗ്ഗ്യം = സ്വർഗ്ഗ്യമായ = സ്വർഗ്ഗലോകത്തെ പ്രാപിക്കുന്നതിനു സാധനമായ

അഗ്നിം = അഗ്നിയേ

അദ്ധ്യേഷി = അദ്ധ്യയനംചെയ്യുന്നു = അറിയുന്നു.

(അതഃ) = ഇതിനാൽ

ശ്രദ്ദധാനായ = ശ്രദ്ധയുള്ളവനായ = പരലോകചിന്തയുള്ളവനായ = സ്വർഗ്ഗത്തെ ആഗ്രഹിക്കുന്ന

മഹ്യം = എനിക്കായി

പ്രബ്രൂഹി = പറഞ്ഞുതരിക = ആ അഗ്നിയെപ്പററി പറഞ്ഞുതരിക.

(യേന ചിതേന) = യാതൊന്നിനെ (യാതൊരു അഗ്നിയെ) ചയനംചെയ്തിട്ടു്

സ്വർഗ്ഗലോകാഃ = സ്വർഗ്ഗലോകന്മാർ = സ്വർഗ്ഗമാകുന്ന ലോകത്തോടുകൂടിയവർ = യജമാനന്മാർ

അമൃതത്വം = അമൃതത്വത്തെ = മരണമില്ലാത്ത അവസ്ഥയെ

ഭജന്തേ = ഭജിക്കുന്നുവോ

തത് ഏതത് = അങ്ങനെയുള്ള ഇതിനെ = ഈ അഗ്നിവിജ്ഞാനത്തെ

ദ്വിതീയേന വരേണ = രണ്ടാമത്തെ വരംകൊണ്ടു്

വൃണേ = ഞാൻ വരിച്ചുകൊള്ളുന്നു.

ഭാഷ്യം:—ഇപ്രകാരം അനവധി ഗുണങ്ങളോടുകൂടിയ സ്വർഗ്ഗലോകത്തെ പ്രാപിക്കുന്നതിനു സാധനമായ അഗ്നിയെ അങ്ങു് അറിയുന്നുണ്ടല്ലൊ. ശ്രദ്ധയുള്ളവനും സ്വർഗ്ഗത്തെ ആഗ്രഹിക്കുന്നവനുമായ എനിക്കു് അതിനെ പറഞ്ഞുതരണം. ഏതഗ്നിയെ ചയനം ചെയ്തിട്ടാണോ യജമാനന്മാർ അമൃതത്വത്തെ—മരണമില്ലാത്ത അവസ്ഥയെ പ്രാപിക്കുന്നതു്, ആ അഗ്നിയെ സംബന്ധിച്ച വിജ്ഞാനത്തെ രണ്ടാമത്തെ വരംകൊണ്ടു ഞാൻ വരിച്ചുകൊള്ളുന്നു.

മന്ത്രം:—പ്ര തേ ബ്രവീമി തദു മേ നിബോധ
സ്വർഗ്ഗ്യമഗ്നിം നചികേതഃ പ്രജാനൻ
അനന്തലോകാപ്തിമഥോ പ്രതിഷ്ഠാം
വിദ്ധി ത്വമേതം നിഹിതം ഗുഹായാം.   14

| | |
|---|---|
| ഹേ നചികേതഃ | = അല്ലയോ നചികേതസ്സേ! |
| സ്വർഗ്ഗ്യം | = സ്വർഗ്ഗലോകപ്രാപ്തിക്കു സാധനമായ |
| അഗ്നിം | = അഗ്നിയെ |
| പ്രജാനൻ | = പ്രജാനന്നായ = അറിയുന്നവനായ |
| അഹം | = ഞാൻ |
| തേ | = അങ്ങേയ്ക്കായി |
| പ്ര ബ്രവീമി | = പ്രവചിക്കാം = പറഞ്ഞുതരാം. |
| തത് ഉ | = അതിനെ = അങ്ങു ചോദിച്ചതിനെ |
| മേ | = എൻെറ വാക്കിൽനിന്നു് |
| നിബോധ | = നിബോധിക്ക = ഏകാഗ്രചിത്തനായി മനസ്സിലാക്കുക. |
| അനന്തലോകാപ്തിം | = അനന്തമായ ലോകത്തിൻെറ (സ്വർഗ്ഗത്തിൻെറ) പ്രാപ്തിക്കു കാരണവും |
| അഥോ | = അതിനുപുറമേ |
| പ്രതിഷ്ഠാം | = പ്രതിഷ്ഠയും = ലോകത്തിനു് ആശ്രയവും ആയ |
| ഏതം | = ഇതിനെ = ഞാൻ പറയാൻപോകുന്ന അഗ്നിയെ |
| ഗുഹായാം | = ഗുഹയിൽ = വിദ്വാന്മാരുടെ ബുദ്ധിയാകുന്ന ഗുഹയിൽ |
| നിഹിതം | = നിഹിതമെന്നു് = സ്ഥിതിചെയ്യുന്നതെന്നു് |
| ത്വം വിദ്ധി | = അങ്ങു് അറിയുക |

ഭാഷ്യം—ഇതു മൃത്യുവിൻെറ പ്രതിജ്ഞ(താൻ പറയാൻ പോകുന്നതെന്താണെന്നു കാണിക്കുന്ന വാക്യം) ആകുന്നു:

"അങ്ങു എന്നോടു് ചോദിച്ചതിനെ ഞാൻ അങ്ങേയ്ക്കു പറഞ്ഞുതരാം. അതിനെ അങ്ങു് ഏകാഗ്രചിത്തനായി മനസ്സിലാക്കിക്കൊള്ളുക. സ്വർഗ്ഗസാധനമായ അഗ്നിയെയാണു് ഞാൻ പറവാൻ പോകുന്നതു്. അതു് എനിക്കു നല്ലവണ്ണം അറിയാം." 'പറഞ്ഞുതരാം, മനസ്സിലാക്കിക്കൊള്ളുക' എന്നു പറഞ്ഞതു്, ശിഷ്യൻ മനസ്സു് ഏകാഗ്രമാക്കട്ടെ എന്നു വിചാരിച്ചാണു്. ഇനി അഗ്നിയെ സ്തുതിക്കുന്നു:—"സ്വർഗ്ഗലോകമാകുന്ന ഫലം ലഭിക്കുന്നതിനുള്ള ഉപായവും, അതിനും പുറമേ വിരാഡ്രൂപത്തിൽ ചരാചരങ്ങൾക്കു് ആശ്രയവും ആയ, ഞാൻ പറയാൻപോകുന്ന ഈ അഗ്നി വിദ്വാന്മാരുടെ ബുദ്ധിയാകുന്ന ഗുഹയിൽ സ്ഥിതിചെയ്യുന്നതാണെന്നു് അറിഞ്ഞുകൊള്ളുക." 14

മന്ത്രം:—ലോകാദിമഗ്നിം തമുവാച തസ്മൈ
യാ ഇഷ്ടകാ യാവതീർവാ യഥാ വാ
സ ചാപി തത് പ്രത്യവദദ്യഥോക്ത—
മഥാസ്യ മൃത്യുഃ പുനരേവാऽऽഹ തുഷ്ടഃ 15

ലോകാദിം = ലോകാദിയായ = ലോകങ്ങൾക്കു് ആദിയായ
തം = അതിനെ = ആ അഗ്നിയെ
തസ്മൈ = അവന്നു് = ആ നചികേതസ്സിന്നു്
ഉവാച = പറഞ്ഞുകൊടുത്തു = മൃത്യു പറഞ്ഞുകൊടുത്തു.
ഇഷ്ടകാഃ = ഇഷ്ടികകൾ = അഗ്നിചയനത്തിന്നുള്ള ഇഷ്ടികകൾ
യാഃ = ഏതെല്ലാമെന്നും
യാവതീഃ = എണ്ണത്തിൽ എത്ര എന്നും
യഥാ വാ = അവയെ ചയിക്കേണ്ടതു് ഇന്ന വിധത്തിലാണെന്നും
ഉവാച = പറഞ്ഞുകൊടുത്തു.
സഃ ച അപി = അവനും = ആ നചികേതസ്സും
തത് = അതിനെ = മൃത്യു പറഞ്ഞുകൊടുത്തതിനെ
യഥോക്തം = പറഞ്ഞുകൊടുത്തതുപോലെ

പ്രത്യവദത് = പ്രതിവദിച്ചു = തിരിച്ചുപറഞ്ഞു.
അഥ = അനന്തരം
മൃത്യുഃ = മൃത്യു = യമൻ
അസ്യ = ഇവനെപ്പററി = ഈ നചികേതസ്സിനെപ്പററി
തുഷ്ടഃ = സന്തുഷ്ടനായിട്ടു്
പുനഃ ഏവ = വീണ്ടും
ആഹ = പറഞ്ഞു.

ഭാഷ്യം—ഇതു ശ്രുതിയുടെ വചനമാണു്—ഒന്നാമത്തെ ശരീരിയായതുകൊണ്ടു് എല്ലാ ലോകങ്ങൾക്കും ആദിയും നചികേതസ്സു പ്രാർത്ഥിച്ചതുമായ പ്രകൃതമായിട്ടുള്ള അഗ്നിയെ മൃത്യു അവന്നു പറഞ്ഞുകൊടുത്തു. ആ അഗ്നിയുടെ ചയനത്തിനു് എങ്ങനെ എല്ലാമുള്ള ഇഷ്ടികകൾ എത്ര എത്ര വേണമെന്നും അവയെ ചയനംചെയ്യേണ്ടതു് ഇന്നവിധത്തിലാണെന്നും മററുമുള്ള വിവരങ്ങളും പറഞ്ഞുകൊടുത്തു. നചികേതസ്സു്, മൃത്യു പറഞ്ഞുകൊടുത്തതിനെ അതുപോലെതന്നെ ഉള്ളിൽ ധരിച്ചു. തിരികെപ്പറഞ്ഞുകേൾപ്പിക്കയും ചെയ്തു. അതുകൊണ്ടു് അത്യന്തം സന്തുഷ്ടനായി മുമ്പു കൊടുത്തിട്ടുള്ള മൂന്നു വരങ്ങൾക്കു പുറമേ ഇനിയും വരം കൊടുക്കണമെന്നുദ്ദേശിച്ചു കൊണ്ടു മൃത്യു വീണ്ടും പറഞ്ഞു.

മന്ത്രം:—തമബ്രവീത് പ്രീയമാണോ മഹാത്മാ
　　വരം തവേഹാദ്യ ദദാമി ഭൂയഃ
　　തവൈവ നാമ്നാ ഭവിതാഽയമഗ്നിഃ
　　സൃങ്കാം ചേമാമനേകരൂപാം ഗൃഹാണ.　　16

മഹാത്മാ = മഹാത്മാവായ മൃത്യു
പ്രീയമാണഃ = സന്തോഷിച്ചുകൊണ്ടു്
തം = അവനോടു് = നചികേതസ്സിനോടു്
അബ്രവീത് = പറഞ്ഞു
അദ്യ = ഇപ്പോൾ
ഇഹ = ഇതുനിമിത്തം
തവ = നിനക്കു്
ഭൂയഃ = വീണ്ടും
വരം = വരത്തെ

ദദാമി = ഞാൻ ദാനംചെയ്യുന്നു.
അയം അഗ്നിഃ = ഈ അഗ്നി = ഞാൻ പറയുന്ന ഈ അഗ്നി
തവ നാമ്നാ ഏവ = നിന്റെ (നചികേതസ്സിന്റെ) പേരുകൊണ്ടുതന്നെ പ്രസിദ്ധമായി
ഭവിതാ = ഭവിക്കും.
അനേകരൂപാം = അനേകമായ രൂപത്തോടുകൂടിയ = വിചിത്രമായ
ഇമാം സൃങ്കാം ച = ഈ സൃങ്കയേയും = ശബ്ദമുള്ള രത്നമാലയേയും
ഗൃഹാണ = ഗ്രഹിച്ചുകൊള്ളുക = സ്വീകരിച്ചുകൊള്ളുക.

അല്ലെങ്കിൽ

സൃങ്കയെ = സൃങ്കയെ = അനിന്ദിതവും കർമ്മമയവുമായ ഗതിയെ
ഗൃഹാണ = സ്വീകരിക്ക
എന്നുമാകാം.

ഭാഷ്യം:—അനന്തരം അക്ഷുദ്രമായ ബുദ്ധിയോടുകൂടിയ ആ മൃത്യു സന്തോഷിച്ചുകൊണ്ടു് നചികേതസ്സിനോടു പറഞ്ഞു:—ഞാൻ സന്തോഷത്താൽ നിനക്കു നാലാമതൊരു വരം കൂടി ഇപ്പോഠം തരുന്നു—ഞാൻ പറയുന്ന ഈ അഗ്നി നിന്റെ (നചികേതസ്സിന്റെ) പേരുകൊണ്ടുതന്നെ പ്രസിദ്ധനായിത്തീരും. ശബ്ദമുള്ളതും രത്നമയവും വിചിത്രാകൃതിയുമായ ഈ മാലയേയും സ്വീകരിക്ക. കുത്സിതമല്ലാത്തതും കർമ്മമയവുമായ ഗതിയെ സ്വീകരിക്ക എന്നും പറയാം. അനേകഫലഹേതുവായതുകൊണ്ടു് അനേകരൂപമായ വേറെ ഒരു കർമ്മവിജ്ഞാനത്തേയും നീ സ്വീകരിച്ചുകൊള്ളുക എന്നു സാരം. 16

മന്ത്രം:—ത്രിണാചികേതസ്ത്രിഭിരേത്യ സന്ധിം
ത്രികർമ്മകൃത്തരതി ജന്മമൃത്യൂ
ബ്രഹ്മജജ്ഞം ദേവമീഡ്യം വിദിത്വാ
നിചായ്യേമാം ശാന്തിമത്യന്തമേതി. 17

ത്രിണാചികേതഃ ത്രിണാചികേതനായിട്ടു് = മൂന്നുപ്രാവശ്യം നാചികേതനെ ചയനംചെയ്ത

വനായിട്ടു് = മൂന്നുപ്രാവശ്യം അഗ്നി ചയനംചെയ്തിട്ടു്

ത്രിഭിഃ = മൂന്നുപേരോടു് = അമ്മ, അച്ഛൻ, ഗുരു ഈ മൂന്നു പേരോടു്
സന്ധിം = സന്ധിയെ = സംബന്ധത്തെ
ഏത്യ = പ്രാപിച്ചിട്ടു്.
} = മാതാവിന്റെയും പിതാവിന്റെയും ഗുരുവിന്റെയും അനുശാസനം വേണ്ടപോലെ ലഭിച്ചിട്ടുണ്ടു്.

അല്ലെങ്കിൽ

ത്രിഭിഃ = മൂന്നിനോടു് = പ്രത്യക്ഷം, അനുമാനം, ആഗമം ഇവയോടു്
സന്ധിം = സന്ധിയെ = സന്ധാനത്തെ = ചേർച്ചയെ
ഏത്യ = പ്രാപിച്ചിട്ടു്.
ത്രികർമ്മകൃത് = ത്രികർമ്മകൃത്തായിട്ടു് = മൂന്നുതരത്തിലുള്ള കർമ്മത്തെ (യാഗം, അധ്യയനം, ദാനം ഇവയെ ചെയ്യുന്നവനായിട്ടു്
ജന്മമൃത്യൂ = ജന്മമൃത്യുക്കളെ = ജനനമരണങ്ങളെ
തരതി = തരണംചെയ്യുന്നു = കടക്കുന്നു.
ബ്രഹ്മജജ്ഞം = ബ്രഹ്മജജ്ഞനും = ബ്രഹ്മജനും ജ്ഞനുമായ = ഹിരണ്യഗർഭരൂപമായ അപരബ്രഹ്മത്തിൽനിന്നു ജനിച്ചവനും സർവജ്ഞനും
ഈഡ്യം = ഈഡ്യനും = സ്തുതിക്കപ്പെടേണ്ടവനുമായ
തം ദേവം = ആ ദേവനെ = ആദ്യോതനസ്വരൂപനായ അഗ്നിയെ
വിദിത്വാ = അറിഞ്ഞിട്ടു് = ശാസ്ത്രപ്രകാരം ചയനംചെയ്കയും തന്റെ ആത്മാവായി കാണുകയും ചെയ്തിട്ടു്
ഇമാം ശാന്തിം = ഈ ശാന്തിയെ = എന്റെ ബുദ്ധിയിൽ പ്രത്യക്ഷമായ ഈ ശാന്തിയെ
അത്യന്തം = ഏററവും
ഏതി = പ്രാപിക്കുന്നു.

ഭാഷ്യം:—മൂന്നുതവണ നാചികേതത്തെ (അഗ്നിയെ) ചയനംചെയ്തിട്ടുള്ളവൻ, അല്ലെങ്കിൽ, അതിനെ അറികയും അധ്യയനം ചെയ്കയും അനുഷ്ഠിക്കയും ചെയ്യുന്നവൻ ആണു്

ത്രിണാചികേതസ്സ്. അപ്രകാരമുള്ളവനായിത്തീരുക; അമ്മ, അച്ഛൻ, ഗുരു ഈ മൂവ്വരുടേയും അനുശാസനത്തെ വേണ്ടതു പോലെ ലഭിക്കുക; ഉപനയനംവരെയുള്ളതു മാതാവിൽനിന്നും, വേദാദ്ധ്യയനംവരെയുള്ളതു പിതാവിൽനിന്നും, ശിക്ഷ ഗുരുവിൽനിന്നും ലഭിക്കണമെന്നു സാരം. ഒരാൾക്കു സിദ്ധിക്കുന്ന ധർമ്മജ്ഞാനം ശരിയായിരിക്കുന്നതിനു കാരണം മാതാപിതൃപ്രഭൃതികളുടെ അനുശാസനമാണ് എന്നു 'മാതൃമാൻ പിതൃമാനാചാര്യവാൻ ബ്രൂയാത്' (അമ്മയും അച്ഛനും ആചാര്യനുമുള്ളവൻ പറയണം) ഇത്യാദി വേറെ ശ്രുതിയിൽ നിന്ന് അറിയാം. 'ത്രിഭിഃ സന്ധിം ഏത്യ' എന്നതിനു ശ്രുതി, സ്മൃതി, ശിഷ്ടന്മാർ (സജ്ജനങ്ങൾ) ഇവയോടു സംസർഗ്ഗത്തെ പ്രാപിച്ചിട്ട് എന്നോ, പ്രത്യക്ഷം, അനുമാനം, ആഗമം ഇവയോടു സംസർഗ്ഗമുണ്ടായിട്ട് എന്നോകൂടി അർത്ഥം പറയാം. ഇവയിൽനിന്നു ധർമ്മാധർമ്മങ്ങൾ മുതലായവ അറിയുന്നു എന്നതു പ്രത്യക്ഷമാണല്ലോ. പിന്നെ. മൂന്നുവിധത്തിലുള്ള കർമ്മങ്ങൾ ചെയ്ക. മൂന്നുവിധത്തിലുള്ള കർമ്മങ്ങൾ യാഗം, വേദാദ്ധ്യയനം, ദാനം ഇവയാകുന്നു. ഇപ്രകാരം മൂന്നുതവണ അഗ്നിചയനം ചെയ്കയും മാതാവ്, പിതാവ്, ആചാര്യൻ ഇവരുടെ അനുശാസനത്തെ വേണ്ടപോലെ ലഭിക്കയും ശ്രുതി, സ്മൃതി, ശിഷ്ടജനങ്ങൾ ഇവയെക്കൊണ്ടോ പ്രത്യക്ഷാനുമാനാഗമങ്ങളെക്കൊണ്ടോ ശരിയായ ധർമ്മജ്ഞാനം സമ്പാദിക്കയും യാഗം, അദ്ധ്യയനം, ദാനം എന്ന മൂന്നു കർമ്മങ്ങൾ അനുഷ്ഠിക്കയും ചെയ്യുന്നവൻ ജനനമരണങ്ങളെ കടക്കും. അത്രമാത്രമല്ല, ഹിരണ്യഗർഭൻ എന്ന ബ്രഹ്മത്തിൽനിന്നു ജനിച്ചതുകൊണ്ട് 'ബ്രഹ്മജ'നെന്നും സർവത്തേയും അറിയുന്നതുകൊണ്ട് 'ജ്ഞൻ' എന്നും പറയുന്നവനും ജ്ഞാനാദിഗുണങ്ങൾ ഉള്ളതിനാൽ ദേവശബ്ദവാച്യനും സ്തുത്യനുമായ ആ അഗ്നിയെ ശാസ്ത്രപ്രകാരം ചയനം ചെയ്കയും തന്റെ ആത്മാവായി കാണുകയുംചെയ്തിട്ട്, എന്റെ ബുദ്ധിയിൽ പ്രത്യക്ഷമായിരിക്കുന്ന ഈ ശാന്തിയെ നല്ലവണ്ണം ലഭിക്കയും ചെയ്യും. ജ്ഞാനത്തേയും കർമ്മത്തേയും ഒരുമിച്ചനുഷ്ഠിച്ച്, വിരാട്പുരുഷന്റെ പദത്തെ (സ്ഥാനത്തെ) പ്രാപിക്കുമെന്നു സാരം. 17

ഇനി അഗ്നിവിജ്ഞാനത്തിന്റേയും അഗ്നിചയനത്തിന്റേയും ഫലത്തേയും പ്രകരണത്തേയും ഉപസംഹരിക്കുന്നു.

മന്ത്രം:—ത്രിണാചികേതസ്ത്രയമേതദ്വിദിത്വാ
യ ഏവം വിദ്വാംശ്ചിനുതേ നാചികേതം
സ മൃത്യുപാശാൻ പുരതഃ പ്രണോദ്യ
ശോകാതിഗോ മോദതേ സ്വർഗ്ഗലോകേ. 18

ഏതത് = ഇപ്പറഞ്ഞ

ത്രിണാചികേതസ്ത്രയം = ത്രിണാചികേതസ്ത്രയത്തെ = ത്രിണാചികേതസ്സിനെ സംബന്ധിച്ച മൂന്നുകൂട്ടത്തെ = ഇഷ്ടികകൾ ഏതു തരത്തിലുള്ളവയാണെന്നും എത്രയാണെന്നും ചയനംചെയ്യേണ്ടതു് ഏതുവിധത്തിലാണെന്നുമുള്ള മൂന്നുകൂട്ടത്തെ

വിദിത്വാ = അറിഞ്ഞിട്ടു്

യഃ വിദ്വാൻ = ഏതൊരുവിദ്വാൻ

നാചികേതം = നാചികേതനെ = അഗ്നിയെ = അഗ്നിയെ സംബന്ധിച്ച ധ്യാനത്തെ

ചിനുതേ = ചയനംചെയ്യുന്നുവോ = പ്രയത്നപ്പെട്ടു ചെയ്യുന്നുവോ

സഃ = അവൻ = അങ്ങനെ അഗ്നിയെ ധ്യാനിക്കുന്നവൻ

പുരതഃ = മുമ്പേതന്നെ = ശരീരം വീണുപോകുന്നതിനുമുമ്പേതന്നെ

മൃത്യുപാശാൻ = മൃത്യുപാശങ്ങളെ = മൃത്യുവിൻെറ പാശങ്ങളെ = അധർമ്മം, അജ്ഞാനം, രാഗം, ദ്വേഷം മുതലായവയെ

പ്രണോദ്യ = പ്രണോദനംചെയ്തിട്ടു് = അകററിക്കളഞ്ഞിട്ടു്

ശോകാതിഗഃ = ശോകാതിഗനായിട്ടു് = മനോദുഃഖത്തെ കടന്നവനായിട്ടു്

സ്വർഗ്ഗലോകേ = സ്വർഗ്ഗലോകത്തിൽ = വിരാട്ടിൻെറ പദത്തിൽ

മോദതേ = മോദിക്കുന്നു = വിരാട്സ്വരൂപനായി പരിണമിച്ച് ആനന്ദിക്കുന്നു.

ഭാഷ്യം:—ഏതു വിദ്വാൻ, അഗ്നിചയനത്തിനു് എങ്ങനെയുള്ള ഇഷ്ടികകളാണു വേണ്ടതെന്നും അവ എത്രവീതം വേണമെന്നും അവയെ ചയനം ചെയ്യേണ്ടതു് ഏതുവിധത്തിലാണെന്നും ഉള്ള മൂന്നുകൂട്ടവും അറിഞ്ഞു്, അഗ്നിയെ ആത്മരൂപത്തിൽ ധ്യാനിക്കുന്നുവോ അവൻ ശരീരം വീണുപോകുന്നതിനു മുമ്പുതന്നെ, അധർമ്മം, അജ്ഞാനം, രാഗം, ദ്വേഷം മുതലായ മൃത്യുപാശങ്ങളെ നീക്കിയിട്ടു്, മാനസദുഃഖങ്ങളൊന്നുംകൂടാതെ വിരാട്സ്വരൂപനായി പരിണമിച്ചു വിരാട്പദത്തിൽ ആനന്ദിക്കും.

മന്ത്രം:—ഏഷ തേ ऽഗ്നിർന്നചികേതഃ! സ്വർഗ്ഗ്യോ
യമവൃണീഥാ ദ്വിതീയേന വരേണ
ഏതമഗ്നിം തവൈവ പ്രവക്ഷ്യന്തി
ജനാസ,സ്തൃതീയം വരം നചികേതോ വൃണീഷ്വ. 19

ഹേ നചികേതഃ! = അല്ലയോ നചികേതസ്സേ!
ത്വം = നീ
ദ്വിതീയേന വരേണ = രണ്ടാമത്തെ വരംകൊണ്ടു്
യം = യാതൊന്നിനെ = യാതൊരു അഗ്നിയെ
അവൃണീഥാഃ = വരിച്ചുവോ
സ്വർഗ്ഗ്യഃ = സ്വർഗ്ഗ്യമായ = സ്വർഗ്ഗസാധനമായ
സഃ അഗ്നിഃ = ആ അഗ്നി
തേ = നിനക്കു്
ഏഷഃ (ദത്തഃ) = ഇതാ ദത്തമായിരിക്കുന്നു = ഇതാ നല്കപ്പെട്ടിരിക്കുന്നു.
ജനാസഃ = ജനങ്ങൾ
ഏതം അഗ്നിം = ഈ അഗ്നിയെ
തവ ഏവ (നാമ്നാ) = നിൻെറ പേരുകൊണ്ടുതന്നെ
പ്രവക്ഷ്യന്തി = പറയും.
ഹേ നചികേതഃ! = അല്ലയോ നചികേതസ്സേ!

തൃതീയം വരം = മൂന്നാമത്തെ വരത്തെ

വൃണീഷ്വ = വരിച്ചുകൊൾക. ഞാൻ ഇപ്പോൾ തന്നതു നാലാമത്തെ വരമാണെന്നു സാരം.

ഭാഷ്യം:—അല്ലയോ നചികേതസ്സേ! നീ രണ്ടാമത്തെ വരംകൊണ്ടു വരിച്ച സ്വർഗ്ഗസാധനമായ അഗ്നി ഇതാ നിനക്കു നല്കപ്പെട്ടിരിക്കുന്നു. (എന്നു്, പറഞ്ഞുവന്ന വിഷയത്തെ ഉപസംഹരിച്ചിരിക്കുന്നു.) എന്നുമാത്രമല്ല, ജനങ്ങൾ ഈ അഗ്നിയെ നിന്റെ പേരുകൊണ്ടുതന്നെ പറയും എന്നുള്ള നാലാമത്തെ വരം, ഞാൻതന്നെ സന്തോഷിച്ചു് നിനക്കു തന്നിട്ടുമുണ്ടു്. ഇനി നീ മൂന്നാമത്തെ വരം വരിക്കുക. അതു് ആദ്യമേ തരാമെന്നു പറഞ്ഞിട്ടുള്ളതാകയാൽ തരാതിരുന്നാൽ ഞാൻ കടക്കാരനായിത്തീരുമല്ലോ എന്നു് അഭിപ്രായം. 19

ഇപ്പോൾ പറഞ്ഞുകഴിഞ്ഞ ഒന്നും രണ്ടും വരങ്ങളാൽ സൂചിപ്പിക്കപ്പെട്ടിരിക്കുന്ന ഇത്രയും കാൎയ്യംതന്നെയാണു്, വിധിനിഷേധരൂപത്തിലുള്ള ഇതേവരെ കഴിഞ്ഞ മന്ത്രബ്രാഹ്മണംകൊണ്ടു മനസ്സിലാക്കേണ്ടതു്. അല്ലാതെ ആത്മതത്ത്വത്തിന്റെ യഥാർത്ഥ സ്വരൂപത്തെപ്പററിയുള്ള വിജ്ഞാനമല്ല. അതിനാൽ, വിധിനിഷേധരൂപത്തിലുള്ള അർത്ഥത്തിനു വിഷയവും, ആത്മാവിൽ, ക്രിയ, കാരകങ്ങൾ (സാധനങ്ങൾ), ഫലം ഇവയെ ആരോപിക്ക എന്ന ലക്ഷണത്തോടുകൂടിയതും, സംസാരത്തിനു ബീജവും ആയിട്ടുള്ള സ്വാഭാവികമായ അജ്ഞാനത്തിന്റെ നിവൃത്തിക്കുവേണ്ടി, അതിനു വിപരീതവും ക്രിയാകാരകഫലങ്ങളെ അദ്ധ്യാരോപിക്കയാകുന്ന ലക്ഷണമില്ലാത്തതും, അങ്ങേയററത്തെ നിഃശ്രേയസമാകുന്ന (മോക്ഷമാകുന്ന) പ്രയോജനത്തോടുകൂടിയതും ആയ ബ്രഹ്മാത്മൈകത്വവിജ്ഞാനം (ബ്രഹ്മവും ആത്മാവും ഒന്നുതന്നെ എന്നുള്ള വിജ്ഞാനം) പറയണമെന്നുവച്ചിട്ടാണു്, ഇതിനുമേലുള്ള ഗ്രന്ഥം ആരംഭിക്കുന്നതു്. രണ്ടാമത്തെ വരം കിട്ടിയാലും, മൂന്നാമത്തെ വരത്തിനു വിഷയമായ ആത്മജ്ഞാനംകൂടാതെ കൃതാർത്ഥത ഉണ്ടാകയില്ലെന്നുള്ള ഈ സംഗതി താഴെപ്പറയുന്ന ആഖ്യായികകൊണ്ടു വിവരിക്കുന്നു.

മന്ത്രം:—യേയം പ്രേതേ വിചികിത്സാ മനുഷ്യേ
അസ്തീത്യേകേ നായമസ്തീതി ചൈകേ
ഏതദ്വിദ്യാമനുശിഷ്ടസ്ത്വയാ ƒ ഹം
വരാണാമേഷ വരസ്തൃതീയഃ 20

| | |
|---|---|
| പ്രേതേ | = പ്രേതനായ = മരിച്ചുപോയ |
| മനുഷ്യേ | = മനുഷ്യനിൽ = മനുഷ്യനെക്കുറിച്ച് |
| ഏകേ | = ചിലർ |
| അസ്തി ഇതി | = ഇവൻ ഉണ്ടെന്നും |
| ഏകേ | = ചിലർ = മററുചിലർ |
| അയം | = ഇവൻ (മരിച്ചുപോയ മനുഷ്യൻ) |
| ന അസ്തി ഇതി ച | = ഇല്ലെന്നും (പറയുന്നു.) |
| ഇതി | = ഇപ്രകാരമുള്ള |
| ഇയം വിചികിത്സാ | = ഈ സംശയം |
| യാ | = യാതൊന്നാണോ, |
| ഏതത് | = ഇതിനെ |
| ത്വയാ | = നിന്നാൽ |
| അനുശിഷ്ടഃ | = അനുശിഷ്ടനായിട്ട് = അനുശാസിക്കപ്പെട്ടവനായിട്ട് |
| അഹം വിദ്യാം | = എനിക്കു് അറിയണം. |
| ഏഷഃ | = ഇതാകുന്നു |
| വരാണാം | = വരങ്ങളിൽവച്ച് |
| തൃതീയഃ വരഃ | = മൂന്നാമത്തെ വരം. |

അനിത്യവും സാദ്ധ്യസാധനങ്ങളാകുന്ന ലക്ഷണത്തോടു കൂടിയതും (ഇന്നതുകൊണ്ടു് ഇന്നതു സാധിക്കണം എന്ന വിധത്തിലുള്ളതു്) ആയ മുമ്പറഞ്ഞ കർമ്മവിഷയത്തിൽനിന്നു വിരക്തനായിട്ടുള്ളവനു മാത്രമേ ആത്മജ്ഞാനത്തിൽ അധികാരമുള്ളൂ എന്നുള്ളതിനാൽ കർമ്മംകൊണ്ടു സാധിക്കേണ്ട സുഖസാധനങ്ങളെ നിന്ദിക്കുവാനായി പുത്രാദികളായ വരങ്ങളെ ഉപന്യസിച്ച് നചികേതസ്സിനെ ആശിപ്പിച്ചുനോക്കുന്നു:—

നചികേതസ്സ് പറയുന്നു:—മരിച്ചുപോയ മനുഷ്യനെക്കുറിച്ച് അന്യോന്യവിരുദ്ധങ്ങളായ പല അഭിപ്രായങ്ങളും ഉണ്ടു്; ശരീരം, ഇന്ദ്രിയങ്ങളും, മനസ്സ്, ബുദ്ധി ഇവകൂടാതെ

മററൊരു ദേഹത്തോടു സംബന്ധിക്കുന്ന ഒരാത്മാവുണ്ടു്, എന്നു് ഒരുകൂട്ടർ. ശരീരമല്ലാതെ വേറേ ആത്മാവില്ലെന്നു മറൊരു കൂട്ടർ, ഇന്ദ്രിയങ്ങളല്ലാതെ വേറെ ആത്മാവില്ലെന്നു ചിലർ, മനസ്സല്ലാതെ വേറിട്ടില്ലെന്നു വേറേചിലർ, ബുദ്ധിയല്ലാതെ മററൊരാത്മാവില്ലെന്നു മററു ചിലർ. ഈ സംശയത്തെ പ്രത്യക്ഷംകൊണ്ടോ അനുമാനംകൊണ്ടോ തീർച്ചപ്പെടുത്തുവാൻ സാധിക്കുന്നതല്ല. എന്നാൽ ഇതു് നിസ്സാരമെന്നു വച്ചു് തള്ളിക്കളയാവുന്നതുമല്ല. എന്തെന്നാൽ പരമപുരുഷാർത്ഥം ഇതിന്റെ അറിവിനു് അധീനമാണു്. അതിനാൽ അങ്ങുപദേശിച്ചിട്ടു് എനിക്കു് ഇതറിയുമാറാകണം. ഇതാണു വരങ്ങളിൽ ശിഷ്ടമുള്ള മൂന്നാമത്തെ വരം. 20

ഈ നചികേതസ്സു് തീർച്ചയായി മോക്ഷസാധനമായ ആത്മജ്ഞാനത്തിനു് അർഹൻതന്നെയോ അല്ലയോ എന്നു പരീക്ഷിക്കുന്നതിനായി പറയുന്നു:—

മന്ത്രം:—ദേവൈരത്രാപി വിചികിത്സിതം പുരാ;
　　നഹി സുജ്ഞേയ, മണുരേഷ ധർമ്മഃ;
　　അന്യം വരം നചികേതോ വൃണീഷ്വ
　　മാ മോപരോത്സീരതി മാസൃജൈനം. 21

അത്ര = ഇതിൽ = ഈ വിഷയത്തിൽ
പുരാ = പണ്ടു്
ദേവൈഃ അപി } = ദേവന്മാർപോലും
വിചികിത്സിതം = വിചികിത്സിച്ചിട്ടുണ്ടു് = സംശയിച്ചിട്ടുണ്ടു്.
ഇദം = ഇതു്
സുജ്ഞേയം നഹി = സുജ്ഞേയമല്ലതന്നെ = എളുപ്പത്തിൽ അറിവാൻകഴിയുന്നതല്ലതന്നെ.
ഏഷഃ ധർമ്മഃ = ഈ ധർമ്മം = ആത്മാവെന്നു പറയുന്ന വിഷയം.
അണുഃ = അണുവാകുന്നു = സൂക്ഷ്മമാകുന്നു = അറിവാൻ പ്രയാസമുള്ളതാകുന്നു.
ഹേ നചികേതഃ! = അല്ലയോ നചികേതസ്സേ!
അന്യം വരം = വേറൊരു വരത്തെ

വൃണീഷ്വ = വരിക്ക.
മാ = എന്നെ
മാ ഉപരോത്സീഃ = ഉപരോധിക്കരുതു് = ഞെരുക്കരുതു്.
മാ (പ്രതി) = എനിക്കുവേണ്ടി
ഏനം = ഇതിനെ = ഈ വരത്തെ
അതി സൃജ = അതിസർജ്ജിക്ക = ഉപേക്ഷിക്ക.

ഭാഷ്യം:—പണ്ടു സൃഷ്ടികാലത്തിൽ, ദേവന്മാക്കുപോലും ഈ സംശയം ഉണ്ടായിട്ടുണ്ടു്. പ്രാകൃതജനങ്ങൾക്കു് ഇതു കേട്ടാലും മനസ്സിലാകയില്ല; എന്തെന്നാൽ, ആത്മാവെന്നുപറയുന്ന ഈ വിഷയം വളരെ സൂക്ഷ്മമാകയാൽ അറിവാൻ വളരെ പ്രയാസമുള്ളതാകുന്നു. അതിനാൽ അല്ലയോ നചികേതസ്സേ, ഫലത്തിനു സന്ദേഹമില്ലാത്ത മറെറാരു വരത്തെ നീ വരിച്ചുകൊള്ളുക. പൊലികടക്കാരൻ കടക്കാരനെ ഞെരുക്കുന്നതുപോലെ, ഇതുതന്നെ വേണമെന്നു്, നീ എന്നെ ഞെരുക്കരുതു്. എനിക്കുവേണ്ടി ഈ വരത്തെ ഉപേക്ഷിക്ക. 21

ഇതുകേട്ടു നചികേതസ്സു പറഞ്ഞു:—

മന്ത്രം:—ദേവൈരത്രാപി വിചികിത്സിതം കില,
ത്വം ച മൃത്യോ! യന്ന സുജ്ഞേയമാത്ഥ;
വക്താ ചാസ്യ ത്വാദൃഗന്യോ നലഭ്യോ;
നാന്യോ വരസ്തുല്യ ഏതസ്യ കശ്ചിത്. 22

അത്ര = ഈ വിഷയത്തിൽ
ദേവൈഃ അപി = ദേവന്മാർപോലും
വിചികിത്സിതംകില = സംശയിച്ചിട്ടുണ്ടുപോൽ.
ഹേ മൃത്യോ! = അല്ലയോ മൃത്യോ!
ത്വം ച = അങ്ങും
യത് = യാതൊന്നിനെ = അതിനെ
ന സുജ്ഞേയം = സുജ്ഞേയമല്ലെന്നു് = എളുപ്പമറിയാൻകഴിയുന്നതല്ലെന്നു്
ആത്ഥ = പറയുന്നു.
അസ്യ വക്താ = ഇതിനെ പറഞ്ഞുതരുന്നവനായി
ത്വാദൃക് = അങ്ങേപ്പോലെയുള്ള
അന്യഃ = മറെറാരുവൻ

ന ലഭ്യഃ ച = ലഭ്യനല്ല = ലഭിക്കപ്പെടുവാൻ കഴികയുമില്ല.
ഏതസ്യ = ഇതിന്നു്
തുല്യഃ = തുല്യമായ
അന്യഃ കശ്ചിൽ = മറെറാരു
വരഃ = വരം
ന = ഇല്ല.

ഭാഷ്യം—ദേവന്മാർപോലും ഈ വിഷയത്തിൽ സന്ദേഹമുള്ളവരായിരുന്നു എന്നു് അങ്ങുതന്നെ പറഞ്ഞുകേട്ടു. ഈ ആത്മതത്വം എളുപ്പം അറിയുവാൻ കഴിയുന്നതല്ലെന്നു് അങ്ങു പറകയും ചെയ്യുന്നു. പണ്ഡിതന്മാക്കുപോലും ദുർഗ്രഹമായ ഈ ധർമ്മത്തെ പറഞ്ഞുതരുന്നതിന്നു് എത്ര അന്വേഷിച്ചാലും അങ്ങേപ്പോലെയുള്ള ഒരു പണ്ഡിതനെ കിട്ടുവാനും പ്രയാസമാണു്. മറേറതു വരവും അനിത്യഫലമായതിനാൽ, മോക്ഷപ്രാപ്തിക്കു കാരണമായ ഇതിനോടു തുല്യമായി മറെറാരു വരവുമില്ല. 22

ഇതുകേട്ടിട്ടു മൃത്യു പിന്നെയും ആശിപ്പിച്ചുകൊണ്ടു പറയുന്നു:—

മന്ത്രം:—ശതായുഷഃ പുത്രപൌത്രാൻ വൃണീഷ്വ;
ബഹൂൻ പശൂൻ ഹസ്തിഹിരണ്യമശ്വാൻ;
ഭൂമേർമ്മഹദായതനം വൃണീഷ്വ;
സ്വയം ച ജീവ ശരദോ യാവദിച്ഛസി. 23

ശതായുഷഃ = നൂറുവർഷം ആയുസ്സുള്ള
പുത്രപൌത്രാൻ = പുത്രപൌത്രന്മാരേയും
ബഹൂൻ പശൂൻ } = വളരെ പശുക്കളേയും
ഹസ്തിഹിരണ്യം = ആനകളേയും സ്വർണ്ണത്തേയും
അശ്വാൻ = അശ്വങ്ങളേയും = കുതിരകളേയും
വൃണീഷ്വ = വരിക്കുക = വരമായിചോദിച്ചുകൊൾക;
ഭൂമേഃ = ഭൂമിയുടെ
മഹത് = മഹത്തായ = വിസ്താരമേറിയ
ആയതനം = ആയതനത്തെ = ആശ്രയത്തെ } = രാജ്യത്തെ

വൃണീഷ്വ = വരിച്ചുകൊള്ളുക.
യാവത് = എന്തുമാത്രം
ഇച്ഛസി = നീ ഇച്ഛിക്കുന്നുവോ
താവത് = അത്രയും
ശരദഃ = വർഷകാലം
സ്വയം ച ജീവ = നീയും ജീവിച്ചുകൊള്ളുക.

ഭാഷ്യം—നൂറുവർഷം ആയുസ്സുള്ള പുത്രന്മാരേയും പൗത്രന്മാരേയും നീ വരിച്ചുകൊള്ളുക. അതു മാത്രമല്ല, ആട്, മാട് മുതലായ വളരെ നാല്ക്കാലികളേയും ആനകളേയും കുതിരകളേയും അളവററ സ്വർണ്ണത്തേയും ചോദിച്ചുകൊള്ളുക. ഇതിനുപുറമേ ഭൂമിയിൽ ഏററവും വിസ്താരമുള്ള രാജ്യവും വരിച്ചുകൊള്ളുകയേവേണ്ടു. ഇനി അവനവന് ആയുസ്സു കുറവാണെങ്കിൽ ഇതൊന്നുംകൊണ്ടു് പ്രയോജനമില്ലല്ലോ, എന്നു വിചാരിച്ചു മടിക്കയുംവേണ്ട; എത്രവർഷക്കാലം നീ ആഗ്രഹിക്കുന്നുവോ, അത്രയുംകാലം, ഇന്ദ്രിയങ്ങൾക്കു യാതൊരു ന്യൂനതയുംകൂടാതെ, ഈ ശരീരത്തോടുകൂടി നീയും ജീവിച്ചിരുന്നുകൊള്ളുക. 23

മന്ത്രം:—ഏതത്തുല്യം യദി മന്യസേ വരം
വൃണീഷ്വ വിത്തം ചിരജീവികാം ച
മഹാഭൂമൗ നചികേതസ്ത്വമേധി
കാമാനാം ത്വാ കാമഭാജം കരോമി. 24

ഏതത്തുല്യം = ഇതിനോടു തുല്യമാണെന്ന്
മന്യസേ യദി = നീ വിചാരിക്കുന്നു എങ്കിൽ = നിനക്കു തോന്നുന്നു എങ്കിൽ
വരം = വരത്തെ = ഇപ്പറഞ്ഞതുകൂടാതെ വേറെയും വരത്തെ
വൃണീഷ്വ = വരിക്കുക.
വിത്തം = വിത്തത്തേയും = സ്വർണ്ണം രത്നം മുതലായ ധനത്തേയും
ചിരജീവികാം ച = ചിരജീവികയേയും = ദീർഘമായ ആയുഷ്ക്കാലത്തേയും
വൃണീഷ്വ വരിക്കുക.
ഹേ നചികേതഃ = അല്ലയോ നചികേതസ്സേ!

| | |
|---|---|
| ത്വം | = നീ |
| മഹാഭൂമൗ | = മഹാഭൂമിയിൽ = വലിയ രാജ്യത്തിൽ |
| ഏധി | = ഭവിക്ക = രാജാവായിരിക്കുക. |
| ത്വാ | = നിന്നെ |
| കാമാനാം | = കാമങ്ങളിൽവച്ചു് = ദിവ്യങ്ങളും മാനുഷങ്ങളുമായ സുഖസാധനങ്ങളിൽ വച്ചു് |
| കാമഭാജം | = കാമഭാക്കാക്കി = ഇഷ്ടമുള്ളതെല്ലാം ലഭിക്കത്തക്കവനാക്കി |
| കരോമി | = ഞാൻ ചെയ്യാം. |

ഭാഷ്യം—ഇതുപോലെ വേറേയും വരം നിനക്കു തോന്നുന്നു എങ്കിൽ വരിച്ചുകൊള്ളുക. സ്വർണ്ണം, രത്നം മുതലായ അനവധി ധനത്തേയും, അതോടുകൂടി ദീർഘജീവിതത്തേയും വരിക്കരുതോ? അല്ലെങ്കിൽ നിന്നെ ഒരു മഹാരാജ്യത്തിൽ രാജാവാക്കാം. ദിവ്യങ്ങളോ മാനുഷങ്ങളോ ആയ സുഖസാധനങ്ങളിൽ ഇഷ്ടമുള്ളതെല്ലാം നിനക്കു കിട്ടത്തക്കവണ്ണം ഞാൻ അനുഗ്രഹിക്കാം. പുണ്യം ചെയ്യാതെ ഈവക ഫലങ്ങൾ ലഭിക്കുമോ എന്നു് അശേഷം സംശയിക്കേണ്ട; ഞാൻ സത്യസങ്കല്പനായ ദേവനാകുന്നു. അതിനാൽ എന്റെ അനുഗ്രഹത്താൽ ഇതെല്ലാം സിദ്ധിക്കുമെന്നു് താത്പര്യം.　　24

മന്ത്രം:—യേ യേ കാമാ ദുർല്ലഭാ മർത്ത്യലോകേ,
സർവാൻ കാമാംശ്ഛന്ദതഃ പ്രാർത്ഥയസ്വ,
ഇമാ രാമാഃ സരഥാഃ സതൂര്യാഃ,
നഹീദൃശാ ലമ്ഭനീയാ മനുഷ്യൈഃ;
ആഭിർമ്മൽപ്രത്താഭിഃ പരിചാരയസ്വ;
നചികേതോ മരണം മാനുപ്രാക്ഷീഃ.　　25

| | |
|---|---|
| യേ യേ കാമാഃ | = ഏതേതു കാമങ്ങൾ = ഏതേതു സുഖസാധനങ്ങൾ |
| മർത്ത്യലോകേ | = മർത്ത്യലോകത്തിൽ = മനുഷ്യലോകത്തിൽ |
| ദുർല്ലഭാഃ | = ദുർല്ലഭങ്ങളായിരിക്കുന്നുവോ = ലഭിക്കപ്പെടുവാൻ പ്രയാസമായിരിക്കുന്നുവോ |

താൻ കാമാൻ സർവാൻ = ആ കാമങ്ങളെ എല്ലാം
ഛന്ദതഃ = ഇഷ്ടംപോലെ
പ്രാർത്ഥയസ്വ = നീ പ്രാർത്ഥിച്ചുകൊള്ളുക.
ഇമാഃ = ഇതാ! നോക്കു!
സരഥാഃ = സരഥകളും = രഥങ്ങളോടു കൂടിയവരും
സതൂര്യാഃ = തൂര്യങ്ങളോടു (പെരുമ്പറകളോടു്) കൂടിയവരും ആയ
രാമാഃ = രാമകൾ = സുന്ദരിമാർ!
ഈദൃശാഃ = ഇപ്രകാരമുള്ളവർ
മനുഷ്യൈഃ = മനുഷ്യരാൽ
ന ലമ്ഭനീയാഃ = ലഭിക്കപ്പെടുവാൻ കഴിയുന്നവരല്ല.
മൽപ്രത്താഭിഃ = എന്നാൽ നല്കപ്പെടുന്ന = ഞാൻ തരുന്ന
ആഭിഃ = ഇവരെക്കൊണ്ടു് = ഈ സുന്ദരിമാരെക്കൊണ്ടു്
പരിചാരയസ്വ = പരിചരിപ്പിക്ക = അവനവനെ ശുശ്രൂഷിപ്പിക്ക.
ഹേ നചികേതഃ = അല്ലയോ നചികേതസ്സേ!
മരണം = മരണത്തെ = മരണം സംബന്ധിച്ചുള്ള ചോദ്യം
മാ അനുപ്രാക്ഷീഃ = ചോദിക്കരുതു് = മരണത്തെ സംബന്ധിച്ചുമാത്രം ഒന്നും എന്നോടു ചോദിക്കരുതെന്നു സാരം.

ഭാഷ്യം—മനുഷ്യലോകത്തിൽ ദുർല്ലഭങ്ങളും, എന്നാൽ പ്രാർത്ഥിക്കപ്പെടേണ്ടവയുമായി എന്തെല്ലാം സുഖസാധനങ്ങൾ ഉണ്ടോ, അവയെ എല്ലാം അങ്ങു് ഇഷ്ടംപോലെ ചോദിച്ചുകൊള്ളുക. (പുരുഷന്മാരെ രമിപ്പിക്കുന്നതിനാൽ സുന്ദരിമാരെ രാമകൾ എന്നു പറയുന്നു,) ഇതാ! നോക്കു! രഥങ്ങളോടും വാദ്യഘോഷങ്ങളോടുംകൂടിയ ദിവ്യസുന്ദരിമാർ! ഇങ്ങനെയുള്ള സുന്ദരിമാരെ എന്നെപ്പോലെയുള്ളവരുടെ പ്രസാദംകൂടാതെ മനുഷ്യർക്കു കിട്ടുകയില്ല. ഇവരെ ഞാൻ അങ്ങേയ്ക്കു പരിചാരികകളായി നൽകാം. ഇവരെക്കൊണ്ടു്,

അങ്ങു്, പാദപ്രക്ഷാളനം മുതലായ സ്വന്തം ശുശ്രൂഷകളെ ചെയ്യിച്ചുകൊള്ളണം. മരിച്ചുപോയ ആരം ഉണ്ടോ ഇല്ലയോ എന്നും മററുമുള്ള മരണത്തെസ്സംബന്ധിച്ച ചോദ്യംമാത്രം ചോദിക്കരുതു്. അതു്, കാക്കയ്ക്കു പല്ലെത്രയുണ്ടെന്നന്വേഷി ക്കുന്നതുപോലെ നിഷ്ഫലമായിട്ടുള്ള ചോദ്യമാണു്, എന്നു സാരം. 25

ഇത്രയൊക്കെയും പറഞ്ഞുകൊതിപ്പിച്ചിട്ടും, ഒരു വൻ കയംപോലെ അശേഷം ക്ഷോഭംകൂടാതെ നചികേതസ്സു പറഞ്ഞു:—

മന്ത്രം:—ശ്വോഭാവാ മർത്ത്യസ്യ യദന്തകൈതത്
സർവേന്ദ്രിയാണാം ജരയന്തി തേജഃ
അപി സർവം ജീവിതമല്പമേവ
തവൈവവാഹാസ്തവ നൃത്യഗീതേ. 26

ഹേ അന്തക! = അല്ലയോ അന്തക! = മൃത്യോ!
യത് ഏതത് = ഇതെല്ലാം
ശ്വോഭാവാഃ = ശ്വോഭാവങ്ങളാകുന്നു = നാളെ ഉണ്ടായിരിക്കുമോ ഇല്ലയോ എന്നു നിശ്ചയമില്ലാത്തവയാകുന്നു.
മർത്ത്യസ്യ = മർത്ത്യന്റെ = മനുഷ്യന്റെ
സർവേന്ദ്രിയാണാം = എല്ലാ ഇന്ദ്രിയങ്ങളുടേയും
തേജഃ = തേജസ്സിനെ = ബലത്തെ
ജരയന്തി = ജരിപ്പിക്കുകയും ചെയ്യുന്നു = നശിപ്പിക്കയും ചെയ്യുന്നു.
സർവംജീവിതം അപി = എല്ലാ ജീവിതവും
അല്പം ഏവ = അല്പംതന്നെ = ചെറുതുതന്നെ.
വാഹാഃ = വാഹങ്ങൾ = കുതിരകൾ
തവ ഏവ = നിനക്കുതന്നെ (ഇരിക്കട്ടെ)
നൃത്യഗീതേ ച = നൃത്യഗീതങ്ങളും
തവ = നിനക്കുതന്നെയിരിക്കട്ടെ.

ഭാഷ്യം—'അല്ലയോ അന്തക! അങ്ങു പറഞ്ഞ ഭോഗങ്ങളൊന്നും നാളെ ഉണ്ടായിരിക്കുമോ ഇല്ലയോ എന്നു നിശ്ചയമുള്ളവയല്ല; എന്നു മാത്രമല്ല, അവ മനുഷ്യന്റെ എല്ലാ ഇന്ദ്രി

യങ്ങളുടേയും തേജസ്സിനെ നശിപ്പിക്കയും ചെയ്യുന്നു. അതിനാൽ, ധർമ്മം, വീര്യം, പ്രജ്ഞ, തേജസ്സു്, യശസ്സു് മുതലായവയെ നശിപ്പിക്കുന്ന അപ്സരസ്സു മുതലായ സുഖസാധനങ്ങൾ അനർത്ഥകരങ്ങൾതന്നെ എന്നു സാരം. പിന്നെ, അങ്ങു് എനിക്കു നൽകുവാനുദ്ദേശിക്കുന്ന ദീർഘജീവിതത്തെപ്പററിയും കേട്ടുകൊണ്ടാലും! എല്ലാ ജീവിതവും—ബ്രഹ്മാവിൻെറ ജീവിതംകൂടി—ചെറുതുതന്നെ. പിന്നെ എന്നെപ്പോലെയുള്ളവർ ജീവിച്ചിരുന്നാൽ എത്ര ഇരിക്കും? അതിനാൽ, രഥം മുതലായ വാഹനങ്ങളും നൃത്യഗീതങ്ങളും അങ്ങേയ്ക്കുതന്നെ ഇരിക്കട്ടെ; എനിക്കു വേണ്ട.' 26

മന്ത്രം:—ന വിത്തേന തർപ്പണീയോ മനുഷ്യോ
ലപ്സ്യാമഹേ വിത്തമദ്രാക്ഷ്മ ചേത്ത്വാ
ജീവിഷ്യാമോ യാവദീശിഷ്യസി ത്വം
വരസ്തു മേ വരണീയഃ സ ഏവ. 27

| | |
|---|---|
| മനുഷ്യഃ | = മനുഷ്യൻ |
| വിത്തേന | = വിത്തംകൊണ്ടു് = ധനംകൊണ്ടു് |
| ന തർപ്പണീയഃ | = തർപ്പണീയൻ അല്ല = തൃപ്തിപ്പെടുത്താൻ കഴിയുന്നവൻ അല്ല. |
| ത്വാ | = അങ്ങേ |
| അദ്രാക്ഷ്മ ചേത് | = കണ്ടിട്ടുണ്ടായിരുന്നാൽ |
| വിത്തം | = വിത്തത്തെ = ധനത്തെ |
| ലപ്സ്യാമഹേ | = എനിക്കു ലഭിക്കും. |
| ത്വം | = അങ്ങു് |
| യാവത് ഈശിഷ്യസി | = ഈശിക്കുന്നിടത്തോളംകാലം = യമൻെറ സ്ഥാനത്തിൽ അധികാരിയായിരിക്കുന്നിടത്തോളംകാലം |
| ജീവിഷ്യാമഃ | = ഞാൻ ജീവിക്കയും ചെയ്യും. |
| മേ | = എനിക്കു് |
| വരണീയഃ | = വരിക്കേണ്ടതായ |
| വരഃ തു | = വരമാകട്ടെ |
| സഃ ഏവ | = അതുതന്നെ ആകുന്നു = ആ ആത്മവിജ്ഞാനംതന്നെ ആകുന്നു. |

ഭാഷ്യം:—അത്രമാത്രമല്ല, എത്ര വളരെ ധനംകൊണ്ടും മനുഷ്യനെ തൃപ്തിപ്പെടുത്തുവാൻ സാധിക്കയില്ല. അങ്ങേ കണ്ടിട്ടുള്ള എനിക്കു ധനത്തിൽ ആഗ്രഹമുണ്ടെങ്കിൽ അതു് കിട്ടാതിരിക്കയില്ലെന്നു് എനിക്കു് അറിയാം. അങ്ങു യമൻെറ സ്ഥാനത്തിൽ അധികാരിയായിരിക്കുന്നിടത്തോളംകാലം എനിക്കു ജീവിക്കുന്നതിനും വിഷമമുണ്ടാകയില്ല. അങ്ങുമായി കണ്ടുമുട്ടിയ ഒരു മനുഷ്യൻ അല്പായുസ്സായോ അല്പധനനായോ തീരുന്നതെങ്ങനെ? എന്നാൽ എനിക്കു വരിക്കുവാനുള്ള വരം ധനവും ആയുസ്സും ഒന്നുമല്ല; മുമ്പു പറഞ്ഞ ആത്മജ്ഞാനംതന്നെയാണു്. 27

മന്ത്രം:—അജീര്യതാമമൃതാനാമുപേത്യ
ജീര്യൻ മർത്ത്യഃ ക്വധഃസ്ഥഃ പ്രജാനൻ
അഭിധ്യായൻ വർണ്ണരതിപ്രമോദാ—
നതിദീർഘേ ജീവിതേ കോ രമേത? 28

ക്വധഃസ്ഥഃ = ഭൂമിയിൽ എത്രയോ അധോഭാഗത്തിൽ സ്ഥിതിചെയ്യുന്ന

ജീര്യൻ = ജരാമരണങ്ങളോടുകൂടിയ

മർത്ത്യഃ = മർത്ത്യൻ = മനുഷ്യൻ

അജീര്യതാം = അജീര്യത്തുകളായ = ഒരിക്കലും വയസ്സാകാത്ത

അമൃതാനാം = അമൃതന്മാരുടെ = മരണമില്ലാത്തവരുടെ = ദേവന്മാരുടെ

ഉപേത്യ = അടുക്കൽ ചെന്നിട്ടു്

പ്രജാനൻ = അറിഞ്ഞുകൊണ്ടു് = അവരിൽനിന്നു് ഉൽകൃഷ്ടമായ വേറെ പ്രയോജനം സിദ്ധിക്കുവാനുണ്ടെന്നറിഞ്ഞുകൊണ്ടു്

വർണ്ണരതിപ്രമോദാൻ = വർണ്ണം, രതി ഇവയിൽനിന്നുണ്ടാകുന്ന പ്രമോദം ഇവയെ = ഗാനത്തേയും, ക്രീഡയേയും അവയിൽനിന്നുണ്ടാകുന്ന സുഖത്തേയും

അഭിധ്യായൻ = നിരൂപണംചെയ്യുന്നവനായിട്ടു് = ഉത്പത്തി, സ്ഥിതി, നാശം ഈ

| | |
|---|---|
| | വിഷയത്തിൽ നിരൂപണംചെയ്തിട്ട് |
| അതിദീർഘേ | = ഏററവും ദീർഘമായ = വളരെ സംവത്സരക്കാലം നിലനില്ക്കുന്ന |
| ജീവിതേ | = ജീവിതത്തിൽ |
| കഃ | = എവൻ = ഏതു വിവേകി |
| രമേത | = രമിക്കും. |

ഭാഷ്യം:—അന്തരീക്ഷം മുതലായ ലോകങ്ങളെ അപേക്ഷിച്ച് എത്രയോ അധോഭാഗത്തിൽ സ്ഥിതിചെയ്യുന്ന, ജരാമരണങ്ങളോടുകൂടിയ മനുഷ്യൻ, വാർദ്ധക്യവും മരണവുമില്ലാത്ത ദേവന്മാരുടെ സന്നിധിയിൽ എത്തിയിട്ട്, തനിക്ക്, അവരിൽനിന്നു്, ഉൽക്കൃഷ്ടമായ വേറേ പ്രയോജനം കിട്ടുവാനുണ്ടെന്നറിഞ്ഞുകൊണ്ടു്, അവിവേകികൾ പ്രാർത്ഥിക്കുന്ന, പുത്രന്മാർ, ധനം മുതലായ അസ്ഥിര വസ്തുക്കളെ എങ്ങനെ വരിക്കും? 'കുതദാസ്ഥഃ' എന്നും പാഠമാവാം. ആ പക്ഷത്തിൽ 'എവിടെ തദാസ്ഥനായിരിക്കും?' എന്നു് അന്വയിക്കണം. തദാസ്ഥൻ = അവയിൽ ആസ്ഥയോടുകൂടിയവൻ = പുത്രന്മാർ ധനം മുതലായവയിൽ താത്പര്യത്തോടുകൂടിയവൻ. പ്രാപിക്കുവാൻ പ്രയാസമുള്ളതാണെങ്കിലും, പുത്രാദികളെക്കാരം കൂടിയതരത്തിലുള്ള, പുരുഷാർത്ഥത്തെ പ്രാപിക്കുവാൻ ആഗ്രഹിക്കുന്നവൻ നിസ്സാരങ്ങളായ പുത്രാദികളിൽ താത്പര്യമുള്ളവനായിരിക്കുകയില്ലല്ലോ എന്നു സാരം. ഉയരണമെന്നാണല്ലോ എല്ലാവരും ആഗ്രഹിക്കുന്നതു്; അതിനാൽ, പുത്രന്മാർ, ധനം മുതലായതുകൊണ്ടു് എന്നെ പ്രലോഭിപ്പിക്കുവാൻ സാധിക്കുകയില്ല. അതു മാത്രമല്ല; അപ്സരസ്സു മുതലായവയുടെ, നിറം, ഗാനം, ക്രീഡ തുടങ്ങിയുള്ളവകൊണ്ടുള്ള സുഖങ്ങളെ, അവയുടെ ഉൽപത്തി, സ്ഥിതി, നാശം ഇവയെ അടിസ്ഥാനപ്പെടുത്തി വേണ്ടപോലെ നിരൂപണംചെയ്യുന്ന, ഏതു വിവേകി, അതിദീർഘമായ ജീവിതത്തിൽ തൃപ്തനായിരിക്കും.

മന്ത്രം:—യസ്മിന്നിദം വിചികിത്സന്തി മൃത്യോ,
യത്സാമ്പരായേ മഹതി; ബ്രൂഹി നസ്തത്
യോയം വരോ ഗൂഢമനുപ്രവിഷ്ടോ
നാന്യം തസ്മാന്നചികേതാ വൃണീതേ. 29

ഹേ മൃത്യോ! = അല്ലയോ മൃത്യോ!

തസ്മിൻ = യാതൊന്നിൽ = യാതൊരു ആത്മതത്ത്വത്തെക്കുറിച്ചു്

ഇദം = ഇപ്രകാരം = ഉണ്ടെന്നും ഇല്ലെന്നും

വിചികിത്സന്തി = വിചികിത്സിക്കുന്നുവോ; = സംശയിക്കുന്നുവോ

യത് = യാതൊന്നു് = യാതൊരു ആത്മതത്ത്വം

സാംപരായേ = സാമ്പരായത്തിൽ = പരലോകവിഷയത്തിൽ

മഹതി = മഹത്തായ പ്രയോജനത്തിനു നിമിത്തമായിത്തീരുന്നുവോ;

തത് = അതിനെ = ആ ആത്മതത്ത്വത്തെ

നഃ = നമുക്കു് = എനിക്കു്

ബ്രൂഹി = പറഞ്ഞുതരിക.

ഗൂഢം = ഗൂഢത്തെ = ഗഹനമായിട്ടുള്ളതിനെ = വേർതിരിച്ചറിയുവാൻ വിഷമമായ ആത്മതത്ത്വത്തെ

അനുപ്രവിഷ്ടഃ = അനുപ്രവിഷ്ടമായ = സംബന്ധിക്കുന്ന

അയം വരഃ = ഈ വരം = മൂന്നാമത്തേതായി ചോദിച്ച വരം

യഃ = യാതൊന്നോ,

തസ്മാത് = അതിൽനിന്നു് = ആ വരത്തിൽ നിന്നു്

അന്യം = അന്യമായിട്ടുള്ളതിനെ = മററൊരു വരത്തെ

നചികേതാഃ = നചികേതസ്സു്

ന വൃണീതേ = വരിക്കുന്നില്ല.

ഭാഷ്യം——''അതിനാൽ അല്ലയോ മൃത്യോ! അനിത്യങ്ങളായ കാമങ്ങളെക്കൊണ്ടു് എന്നെ പ്രലോഭിപ്പിക്കാതെ ഞാൻ പ്രാർത്ഥിച്ചിട്ടുള്ളതു യാതൊന്നോ, ജന്തുക്കൾ മരിക്കുമ്പോൾ യാതൊന്നിനെക്കുറിച്ചാണോ ഉണ്ടോ ഇല്ലയോ എന്നു സംശ

യിക്കുന്നതു്, യാതൊന്നിനെക്കുറിച്ചുള്ള നിർണ്ണയരൂപത്തി ലുള്ള വിജ്ഞാനം പരലോകവിഷയത്തിൽ വലുതായ പ്രയോജനത്തിനു കാരണമായിത്തീരുന്നുവോ, ആ ആത്മതത്ത്വത്തെ എനിക്കു പറഞ്ഞുതരിക.'' വേർതിരിച്ചറിയാൻ പ്രയാസമുള്ള ആത്മതത്ത്വത്തെ സംബന്ധിക്കുന്ന ഈ വരത്തെയല്ലാതെ, അവിവേകികൾ പ്രാർത്ഥിക്കാറുള്ള അനിത്യവിഷയകമായ വരങ്ങളെ നചികേതസ്സ് മനസ്സുകൊണ്ടുപോലും വരിക്കുന്നില്ല. ഇതു ശ്രുതി പറയുന്നതാണു്. 29

കാഠകോപനിഷത്തിൽ ഒന്നാം അദ്ധ്യായത്തിൽ
ഒന്നാംവല്ലി കഴിഞ്ഞു.

---

ഒന്നാം അദ്ധ്യായം—രണ്ടാംവല്ലി.

ശിഷ്യനെ പരീക്ഷിച്ചു് അവൻ ബ്രഹ്മവിദ്യക്കു യോഗ്യനാണെന്നു് അറിഞ്ഞതിൻെറശേഷം പറയുന്നു:—

മന്ത്രം:—അന്യച്ഛ്രേയോ ƒ ന്യദുതൈവ പ്രേയ—
സ്തേ ഉഭേ നാനാർത്ഥേ പുരുഷം സിനീതഃ
തയോഃ ശ്രേയ ആദദാനസ്യ സാധു ഭവതി
ഹീയതേ ƒ ർത്ഥാദ്യ ഉപ്രേയോ വൃണീതേ. 1

ശ്രേയഃ = ശ്രേയസ്സ് = മോക്ഷസാധനമായ വിദ്യ

അന്യത് = വേറെയാകുന്നു = കർമ്മത്തിൽനിന്നു (അവിദ്യയിൽനിന്നു) ഭിന്നമാകുന്നു.

പ്രേയഃ = പ്രേയസ്സ് = പ്രിയതരം = അഭ്യുദയ സാധനമായ ജ്യോതിഷ്ടോമം മുതലായതു്

അന്യത് ഉത ഏവ = വേറെതന്നെ = വിദ്യയിൽനിന്നു ഭിന്നമാകുന്നു.

തേ ഉഭേ = അവരണ്ടും = ശ്രേയസ്സും പ്രേയസ്സും = വിദ്യയും അവിദ്യയും

നാനാർത്ഥേ = നാനാർത്ഥങ്ങളായിട്ടു് = വെവ്വേറെയുള്ള പലമാതിരി പ്രയോജനങ്ങളോടുകൂടി

പുരുഷം = പുരുഷനെ = വർണ്ണാശ്രമാദിവിശിഷ്ടനായ അധികാരമുള്ള പുരുഷനെ

സിനീതഃ = ബന്ധിക്കുന്നു.

തയോഃ = അവയിൽ = ശ്രേയസ്സിലും പ്രേയസ്സിലുംവച്ചു് = വിദ്യയിലും അവിദ്യയിലുംവച്ചു്

ശ്രേയഃ = ശ്രേയസ്സിനെ = മോക്ഷസാധനമായ വിദ്യയെ

ആദദാനസ്യ = ആദാനംചെയ്യുന്നവന്നു് = കൈക്കൊള്ളുന്നവന്നു്

സാധു ഭവതി = നന്മയുണ്ടാകും.

യഃ ഉ = ആരാണോ പിന്നെ

പ്രേയഃ = പ്രേയസ്സിനെ = അഭ്യുദയസാധനമായ അവിദ്യയെ

വൃണീതേ = വരിക്കുന്നതു്

സഃ = അവൻ = ആ മൂഢൻ

അർത്ഥാൽ = അർത്ഥത്തിൽനിന്നു് = പ്രയോജനത്തിൽനിന്നു് = പുരുഷാർത്ഥത്തിൽനിന്നു്

ഹീയതേ = ഹീനനായിത്തീരുന്നു = ഭ്രഷ്ടനായിത്തീരുന്നു.

ഭാഷ്യം:—മോക്ഷത്തിനു സാധനമായ ജ്ഞാനം വേറെ; അഭ്യുദയത്തിനു സാധനമായ ജ്യോതിഷ്ടോമാദി വേറെ. ഇങ്ങനെയുള്ള ശ്രേയസ്സാധനമായ വിദ്യയും പ്രേയസ്സാധനമായ അവിദ്യയും, വെവ്വേറെയും പലമാതിരിയിലും ഉള്ള പ്രയോജനങ്ങളോടുകൂടി പുരുഷനെ ബന്ധിക്കുന്നു. തന്റെ കർത്തവ്യങ്ങൾ എന്ന നിലയിൽ എല്ലാ പുരുഷനും അവയാൽ (വിദ്യയാലും അവിദ്യയാലും) പ്രേരണംചെയ്യപ്പെടുന്നു എന്നു സാരം. അമൃതത്വത്തെ ആഗ്രഹിക്കുന്നവൻ ശ്രേയസ്സാ

ധനമായ വിദ്യയിലും അഭ്യുദയത്തെ പ്രാർത്ഥിക്കുന്നവൻ പ്രേയസ്സാധനമായ അവിദ്യയിലുമാണല്ലോ പ്രവർത്തിക്കുന്നതു്; അതിനാൽ, ശ്രേയസ്സിനുവേണ്ടി വിദ്യയും പ്രേയസ്സിനുവേണ്ടി (അഭ്യുദയത്തിനുവേണ്ടി) അവിദ്യയും അനുഷ്ഠിക്കപ്പെടേണ്ടവയായതുകൊണ്ടു്, എല്ലാ പുരുഷനും അവയാൽ ബദ്ധനാകുന്നു എന്നു സാരം. അവ പ്രത്യേകം ഓരോ പുരുഷാർത്ഥത്തെ സംബന്ധിക്കുന്നവ ആണെങ്കിലും, ഒന്നു് വിദ്യാരൂപവും മറ്റൊന്നു് അവിദ്യാരൂപവുമായതുകൊണ്ടു് പരസ്പരം വിരുദ്ധങ്ങളാകുന്നു. അതിനാൽ ഒന്നിനെ ഉപേക്ഷിക്കാതെ, മറ്റൊന്നിനെക്കൂടി, ഒരാൾക്കു്, ഒരേസമയത്തു്, അനുഷ്ഠിക്കുവാൻ സാധിക്കുകയില്ല. അതിനാൽ അവിദ്യാരൂപമായ പ്രേയസ്സിനെ ഉപേക്ഷിച്ചിട്ടു് വിദ്യാരൂപമായ ശ്രേയസ്സിനെ മാത്രം സ്വീകരിക്കുന്നവനു നന്മ സിദ്ധിക്കും. പിന്നെ ദൂരദർശിയല്ലാത്ത ഏതു മൂഢൻ പ്രേയസ്സിനെ (അഭ്യുദയസാധനമായ അവിദ്യയെ) ഉപദാനംചെയ്യുന്നു (സ്വീകരിക്കുന്നു)വോ, അവൻ പരമാർത്ഥവും നിത്യവുമായ പ്രയോജനത്തിൽനിന്നു്—പരമപുരുഷാർത്ഥമായ മോക്ഷത്തിൽനിന്നു്—ഭ്രഷ്ടനായിത്തീരുന്നു.

ജ്ഞാനവും കർമ്മവും പുരുഷനു് സ്വാധീനങ്ങളാകയാൽ, ഇഷ്ടംപോലെ ഏതെങ്കിലും ചെയ്യാവുന്നവയായിരിക്കെ, ലോകം പ്രേയസ്സിനെത്തന്നെ അധികമായി സ്വീകരിക്കുന്നതെന്തുകൊണ്ടാണെന്നു പറയുന്നു:—

മന്ത്രം:—ശ്രേയശ്ച പ്രേയശ്ച മനുഷ്യമേത—
സ്തൗ സംപരീത്യ വിവിനക്തി ധീരഃ
ശ്രേയോ ഹി ധീരോ ഽഭി പ്രേയസോ വൃണീതേ
പ്രേയോ മന്ദോ യോഗക്ഷേമാദ്വൃണീതേ. 2

ശ്രേയഃ ച = മോക്ഷസാധനമായ ജ്ഞാനവും
പ്രേയഃ ച = പ്രേയസ്സും = സ്വർഗ്ഗാദിസാധനമായ കർമ്മവും
മനുഷ്യം = മനുഷ്യനെ
ആ + ഇതഃ = ഏതഃ = ആഗമിക്കുന്നു = പ്രാപിക്കുന്നു.
ധീരഃ = ധീരൻ = ബുദ്ധിമാൻ

തൗ = അവയെ = ശ്രേയസ്സിനേയും പ്രേയസ്സിനേയും

സംപരീത്യ = സംപരിഗമിച്ചിട്ടു് = നല്ലവണ്ണം ആലോചിച്ചിട്ടു്

വിവിനക്തി = വിവേചിക്കുന്നു = അവയുടെ ഗൗരവലാഘവങ്ങളെ വേർതിരിച്ചറിയുന്നു.

ധീരഃ = ധീരൻ = ബുദ്ധിമാൻ

പ്രേയസഃ = പ്രേയസ്സിനെക്കാൾ = അവിദ്യയെക്കാൾ ശ്രേഷ്ഠമായതിനാൽ

ശ്രേയഃ ഹി = ശ്രേയസ്സിനെത്തന്നെ = വിദ്യയെത്തന്നെ

അഭി വൃണീ തേ = വരിക്കുന്നു = സ്വീകരിക്കുന്നു.

മന്ദഃ = മന്ദനാകട്ടെ = അല്പബുദ്ധിയാകട്ടെ

യോഗക്ഷേമാത് = യോഗക്ഷേമം നിമിത്തമായി = ശരീരേന്ദ്രിയാദികളെ പോഷിപ്പിക്കയും രക്ഷിക്കയും ചെയ്യുന്നതിനായി

പ്രേയഃ = പ്രേയസ്സിനെ = പശുപുത്രാദിരൂപമായ കർമ്മഫലത്തെ

വൃണീതേ = വരിക്കുന്നു.

ഭാഷ്യം:—ശ്രേയസ്സും പ്രേയസ്സും (ജ്ഞാനവും കർമ്മവും) അധികൃതനായ പുരുഷനു് അധീനങ്ങൾതന്നെയാണെങ്കിലും, സാധനത്തിലും ഫലത്തിലും മന്ദബുദ്ധികൾക്കു്, തിരിച്ചറിയാൻ വിഷമമായവിധത്തിൽക്കൂടി കലർന്നെന്നപോലെയാണു്, അവ മനുഷ്യനെ പ്രാപിക്കുന്നതു് (=മനുഷ്യനു കിട്ടുന്നതു്.) അതിനാൽ, ബുദ്ധിമാൻ അവയെ നല്ലവണ്ണം ആലോചിച്ചു്, അരയന്നം വെള്ളത്തെയും പാലിനെയും എന്നപോലെ, അവയുടെ ഗൗരവത്തേയും ലാഘവത്തേയും വേർതിരിക്കുന്നു; കർമ്മം അനുഷ്ഠിക്കുന്നതിനു് വലിയ ആയാസമുണ്ടെന്നും അങ്ങനെ ആയാസംചെയ്തുകിട്ടുന്ന ഫലം ദുഃഖം കലർന്നതാണെന്നും, നേരേമറിച്ചു് വിദ്യ ലഭിക്കുന്നതിനു പ്രയത്നം കുറവാണെന്നും, ലഭിച്ചാൽ അനർത്ഥനിവൃത്തിയും, ആനന്ദ

പ്രാപ്തിയും ആണ് ഫലമെന്നും മററുമുള്ള ഗൗരവലാഘവങ്ങളെ വേർതിരിക്കുന്നു എന്നു സാരം. അങ്ങനെ വേർതിരിച്ചതിൻെറശേഷം, പ്രേയസ്സിനെക്കാൾ ശ്രേഷ്ഠമെന്നുകണ്ടു ശ്രേയസ്സിനെത്തന്നെ ബുദ്ധിമാൻ വരിക്കുന്നു. അല്പബുദ്ധിയായുള്ളവനാകട്ടെ, വേർതിരിച്ചറിയുന്നതിനുള്ള സാമർത്ഥ്യമില്ലായ്കയാൽ, ശരീരാദികളെ പോഷിപ്പിക്കുന്നതിനും രക്ഷിക്കുന്നതിനുമായി പശുപുത്രാദിരൂപമായ പ്രേയസ്സിനെത്തന്നെ (കർമ്മഫലത്തെത്തന്നെ) വരിക്കുന്നു.

മന്ത്രം:—സ ത്വം പ്രിയാൻ പ്രിയരൂപാംശ്ച കാമാ— 3
നഭിധ്യായൻ നചികേതോ ƒ ത്യസ്രാക്ഷീഃ;
നൈതാം സൃങ്കാം വിത്തമയീമവാപ്തോ,
യസ്യാം മജ്ജന്തി ബഹവോ മനുഷ്യാഃ.

| | |
|---|---|
| ഹേ നചികേതഃ | = അല്ലയോ നചികേതസ്സേ! |
| സഃ ത്വം | = അങ്ങനെയുള്ള നീ = എന്നാൽ പ്രലോഭിപ്പിക്കപ്പെട്ട നീ |
| പ്രിയാൻ | = പ്രിയങ്ങളും : പുത്രാദിരൂപങ്ങളും |
| പ്രിയരൂപാൻ | = പ്രിയത്തേ ഉണ്ടാക്കുന്ന (അപ്സരസ്സുകൾ മുതലായവയെപ്പോലെ ഉള്ള) വയും ആയ |
| കാമാൻ | = കാമങ്ങളെ = ആഗ്രഹിക്കപ്പെടുന്ന വസ്തുക്കളെ, |
| അഭിധ്യായൻ | = അഭിധ്യാനംചെയ്തുകൊണ്ടു = നിരൂപണംചെയ്തുകൊണ്ടു |
| അത്യസ്രാക്ഷീഃ | = അതിസർജ്ജനംചെയ്തു=ഉപേക്ഷിച്ചു. |
| യസ്യാം | = യാതൊന്നിൽ = യാതൊരു സൃങ്കയിൽ = കുത്സിതമായ മാർഗ്ഗത്തിൽ |
| ബഹവഃ മനുഷ്യാഃ | = വളരെ ആളുകൾ |
| മജ്ജന്തി | = മജ്ജിക്കുന്നുവോ = തളർന്നു ബുദ്ധിമുട്ടുന്നുവോ |
| താം ഏതാം | = അങ്ങനെയുള്ള ഈ |
| വിത്തമയീം | = വിത്തമയിയായ = ധനമയമായ |
| സൃങ്കാം | = സൃങ്കയെ=കുത്സിതമാർഗ്ഗത്തെ |
| ന അവാപ്തഃ ച | = അവാപ്തനായുമില്ല=പ്രാപിച്ചുമില്ല. |

ഭാഷ്യം:—അല്ലയോ നചികേതസ്സേ! നീയാകട്ടെ, എന്നാൽ പ്രലോഭിതനായിട്ടും പുത്രാദിരൂപങ്ങളായി സ്വതേ പ്രിയങ്ങളും, അപ്സരസ്സുകൾ മുതലായി പ്രിയത്തെ ജനിപ്പിക്കുന്നവയും ആയ കാമങ്ങളെ, അവയുടെ അനിത്യത്വം, അസാരത്വം മുതലായ ദോഷങ്ങളെ ആലോചിച്ചു്, വേണ്ടെന്നുവച്ചുവല്ലോ! അതു് വളരെ നന്നായി! നീ ബുദ്ധിമാൻതന്നെ! മൂഢജനങ്ങളുടെ ഇടയിൽ നടപ്പുള്ളതും ധനമയവുമായ ഈ കുത്സിതമാർഗ്ഗത്തെ (കർമ്മമാർഗ്ഗത്തെ) നീ പ്രാപിച്ചുമില്ല. വളരെ ആളുകൾ ഈ മാർഗ്ഗത്തിൽ തളർന്നുവീണുപോകുന്നുണ്ടു്.　　3

മന്ത്രം:—ദൂരമേതേ വിപരീതേ വിഷൂചീ
അവിദ്യാ യാ ച വിദ്യേതി ജ്ഞാതാ
വിദ്യാഭീപ്സിനം നചികേതസം
മന്യേ, ന ത്വാ കാമാ ബഹവോ ഽലോലുപന്ത.　　4

യാ = യാതൊന്നു്
അവിദ്യാ ഇതി = അവിദ്യ എന്നു്
ജ്ഞാതാ = ജ്ഞാതയായിരിക്കുന്നുവോ = അറിയപ്പെട്ടിരിക്കുന്നുവോ,
യാ ച = യാതൊന്നു പിന്നെ
വിദ്യാ ഇതി = വിദ്യ എന്നു്
ജ്ഞാതാ = ജ്ഞാതയായിരിക്കുന്നുവോ = അറിയപ്പെട്ടിരിക്കുന്നുവോ,
ഏതേ = ഇവ രണ്ടും
ദൂരം = ഏററവും
വിപരീതേ = വിപരീതകളും = അന്യോന്യവിരുദ്ധമായ സ്വഭാവത്തോടുകൂടിയവയും
വിഷൂചീ = വിഷൂചികളും = പല ഗതികളോടും വ്യത്യാസപ്പെട്ട ഫലങ്ങളോടുംകൂടിയവയും ആകുന്നു.
നചികേതസം = നചികേതസ്സായ
ത്വാ = നിന്നെ
വിദ്യാഭീപ്സിനം = വിദ്യാഭീപ്സി എന്നു് = വിദ്യയെ ലഭിക്കുവാൻ ഇച്ഛിക്കുന്നവൻ എന്നു്

മന്യേ = ഞാൻ വിചാരിക്കുന്നു.

ബഹവഃ കാമാഃ = അപ്സരസ്സുകൾ മുതലായ വളരെ ഇഷ്ട വസ്തുക്കൾ

ത്വാ = നിന്നെ

ന അലോലുപന്ത = ലോഭിപ്പിച്ചില്ല = ശ്രേയോമാർഗ്ഗത്തിൽനിന്നു വ്യതിചലിപ്പിച്ചില്ല.

ഭാഷ്യം:—ശ്രേയസ്സെന്നും പ്രേയസ്സെന്നും രണ്ടുവക ഉള്ളതിൽ ശ്രേയസ്സിനെ സ്വീകരിക്കുന്നവനു നന്മ ഉണ്ടാകുമെന്നും പ്രേയസ്സിനെ വരിക്കുന്നവൻ പുരുഷാർത്ഥത്തിൽനിന്നു ഭ്രഷ്ടനാകുമെന്നും മുമ്പു പറഞ്ഞുവല്ലോ; അങ്ങനെ പറഞ്ഞതു് എന്തുകൊണ്ടെന്നാൽ:—അഭ്യുദയസാധനമായി അവിദ്യ എന്നു് അറിയപ്പെടുന്നതും മോക്ഷസാധനമായി വിദ്യ എന്നു് അറിയപ്പെടുന്നതും രണ്ടും ഇരുട്ടും വെളിച്ചവുംപോലെ പരസ്പരം അത്യന്തം വ്യത്യാസപ്പെട്ട സ്വരൂപങ്ങളോടുകൂടിയവയും, ഒന്നു സംസാരത്തിനും മറ്റൊന്നു മോക്ഷത്തിനും കാരണമാകയാൽ വ്യത്യാസപ്പെട്ട ഫലങ്ങളോടുകൂടിയവയുമാകുന്നു. നചികേതസ്സിനെ—നിന്നെ—വിദ്യയെ ആഗ്രഹിക്കുന്നവൻ എന്നു ഞാൻ വിചാരിക്കുന്നു. എന്തെന്നാൽ, അവിദ്വാന്മാരുടെ ബുദ്ധിയെ പ്രലോഭിപ്പിക്കുന്ന അപ്സരസ്സുകൾ മുതലായ പല കാമ്യവസ്തുക്കൾക്കും, തങ്ങളെ അനുഭവിക്കുന്നതിനു നിനക്കു് ആഗ്രഹമുണ്ടാക്കി, നിന്നെ ശ്രേയോമാർഗ്ഗത്തിൽനിന്നു തെററിക്കുവാൻ സാധിച്ചില്ലല്ലോ. അതുകൊണ്ടു നീ ശ്രേയസ്സാധനമായ വിദ്യക്കു പാത്രമാണെന്നു ഞാൻ വിചാരിക്കുന്നു എന്നു സാരം. 4

മന്ത്രം:—അവിദ്യായാമന്തരേ വർത്തമാനാഃ
സ്വയം ധീരാഃ പണ്ഡിതംമന്യമാനാഃ
ദന്ദ്രമ്യമാണാഃ പരിയന്തി മൂഢാ
അന്ധേനൈവ നീയമാനാ യഥാഽന്ധാഃ. 5

അവിദ്യായാം = അവിദ്യയിൽ

അന്തരേ = അന്തരത്തിൽ=മദ്ധ്യത്തിൽ

വർത്തമാനാഃ = വർത്തിക്കുന്നവരും=സ്ഥിതിചെയ്യുന്നവരും

സ്വയം = തനിയേ

ധീരാഃ = ധീരന്മാരും=ധീരന്മാർ (ബുദ്ധിമാന്മാർ) എന്നു വിചാരിക്കുന്നവരും
പണ്ഡിതംമന്യമാനാഃ = പണ്ഡിതന്മാർ എന്നു കരുതുന്നവരും
മൂഢാഃ = മൂഢന്മാർ=വിവേകമില്ലാത്തവർ
അന്ധേന ഏവ = അന്ധനാൽതന്നെ = കുരുടനാൽത്തന്നെ
നീയമാനാഃ = നീയമാനന്മാരായ = നയിക്കപ്പെടുന്ന
അന്ധാഃ യഥാ തഥാ = അന്ധന്മാർ എന്നപോലെ
ദന്ദ്രമ്യമാണാഃ = ഏററവും കുടിലവും അനേകരൂപവുമായ ഗതിയെ ഗമിച്ചുകൊണ്ടു്
പരിയന്തി = ചുററിത്തിരിയുന്നു.

ഭാഷ്യം:—സംസാരത്തിനു പാത്രങ്ങളും, ഘനീഭൂതമായ ഇരുട്ടിൽ എന്നപോലെ അവിദ്യയുടെ മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്നവരും, പുത്രന്മാർ, പശുക്കൾ മുതലായവയിലുള്ള തൃഷ്ണകളാകുന്ന അനവധി പാശങ്ങളാൽ ചുററപ്പെട്ടവരും, തന്നിയെ ബുദ്ധിമാന്മാരെന്നും, ശാസ്ത്രകുശലന്മാരെന്നും അഭിമാനിക്കുന്നവരും ആയ അവിവേകികൾ, ഒരു കുരുടൻതന്നെ അപകടമയമായ വഴിയിൽക്കൂടി കൂട്ടിക്കൊണ്ടുപോകുന്ന പല കുരുടന്മാരെപ്പോലെ, ഏററവും വളഞ്ഞതും പലവിധത്തിലുള്ളതുമായ ഗതിയെ ഗമിച്ചുകൊണ്ടു്, ജരാമരണരോഗാദിദുഃഖങ്ങളെ അനുഭവിച്ചു ചുററിത്തിരിയുന്നു. 5

മന്ത്രം:—ന സാമ്പരായഃ പ്രതിഭാതി ബാലം
പ്രമാദ്യന്തം വിത്തമോഹേന മൂഢം;
അയം ലോകോ, നാസ്തി പര ഇതി മാനീ
പുനഃ പുനർവശമാപദ്യതേ മേ. 6

പ്രമാദ്യന്തം = തെററു പററുന്നവനും
വിത്തമോഹേന = വിത്തമോഹത്താൽ = ധനംനിമിത്തമുള്ള അവിവേകത്താൽ
മൂഢം = മൂഢനും=വെളിവില്ലാത്തവനും ആയ
ബാലം (പ്രതി) = ബാലനെക്കുറിച്ചു് = അജ്ഞനെക്കുറിച്ചു്=അറിവില്ലാത്തവനു്

സാമ്പരായഃ = സാമ്പരായം = പരലോകപ്രാപ്തിക്കുതകുന്ന ശാസ്ത്രീയമായ സാധനവിശേഷം,

ന പ്രതിഭാതി = പ്രതിഭാനംചെയ്യുന്നില്ല = പ്രകാശിക്കുന്നില്ല = വെളിപ്പെടുന്നില്ല.

അയം = ഇതാകുന്നു = ഇക്കാണുന്നതുതന്നെയാകുന്നു

ലോകഃ = ലോകം;

പരഃ = പരമായ = അന്യമായ = കാണപ്പെടാത്തതായ (ലോകം)

ന അസ്തി = ഇല്ല

ഇതി = എന്നു്

മാനീ = വിചാരിക്കുന്നവൻ

പുനഃ പുനഃ = വീണ്ടും വീണ്ടും

മേ = എൻെറ

വശം = വശത്തെ = അധീനതയെ

ആപദ്യതേ = പ്രാപിക്കുന്നു.

ഭാഷ്യം:—സാമ്പരായം = പരത്തിൽ സമ്യക്കായി അയനംചെയ്യപ്പെടുന്നതു്. പരം = പിൽക്കാലം = ശരീരപതനത്തിനുശേഷമെന്നു സാരം. അയനംചെയ്ക = പ്രാപിക്ക. ദേഹം പതിച്ചതിൻെറശേഷം പ്രാപിക്കുന്നതു് — പരലോകം—എന്നു സാരം = പരലോകത്തെ പ്രാപിക്കുന്നതിനുതകുന്നതും ശാസ്ത്രപ്രകാരമുള്ളതുമായ സാധനവിശേഷമാണു സാമ്പരായം. പുത്രന്മാർ, പശുക്കൾ മുതലായവയിൽ ആസക്തമായ മനസ്സോടുകൂടി, ധനം സംബന്ധിച്ച അവിവേകത്താൽ വെളിവില്ലാതിരിക്കുന്ന അവിവേകിക്കു് ആ സാമ്പരായം പ്രകാശിക്കുകയില്ല. അന്നം, പാനം, സ്ത്രീകൾ മുതലായ സുഖസാധനങ്ങളോടുകൂടി ഇക്കാണുന്ന ലോകമേ ഉള്ളു; ഇതുകൂടാതെ കാണപ്പെടാത്ത വേറേ ലോകമില്ല; എന്നിങ്ങനെ വിചാരിക്കുന്നവൻ വീണ്ടുംവീണ്ടും ജനിച്ചു മൃത്യുവായ എൻെറ വശത്തെ പ്രാപിക്കുന്നു. ജനനം, മരണം മുതലായ ദുഃഖങ്ങളുടെ പരമ്പരയിൽ അകപ്പെടുന്നു എന്നു സാരം. ലോകം മിക്കവാറും ഈ വിധത്തിലുള്ളതാണല്ലോ.

മന്ത്രം:—ശ്രവണായാപി ബഹുഭിര്യോ ന ലഭ്യഃ
ശൃണ്വന്തോ ഽപി ബഹവോ യം ന വിദ്യുഃ
ആശ്ചര്യോ വക്താ കുശലോ ഽസ്യ ലബ്ധാ
ആശ്ചര്യോ ജ്ഞാതാ കുശലാനുശിഷ്ടഃ. 7

| | | |
|---|---|---|
| യഃ | = | യാതൊന്നു് = യാതൊരു് ആത്മാവു് = മുൻപറഞ്ഞ ആത്മതത്ത്വം |
| ബഹുഭിഃ | = | വളരെ ആളുകളാൽ |
| ശ്രവണായഅപി | = | കേരംക്കുന്നതിനുപോലും |
| ന ലഭ്യഃ | = | ലഭ്യമല്ല = ലഭിക്കപ്പെടുവാൻ കഴിയുന്നതല്ല. |
| ബഹവഃ | = | ബഹുക്കരം = വളരെ ആളുകരം |
| ശൃണ്വന്തഃ അപി | = | കേട്ടുകൊണ്ടിരുന്നാലും |
| യം | = | യാതൊന്നിനെ = ആ ആത്മതത്ത്വത്തെ |
| ന വിദ്യുഃ | = | അറിയുകയില്ല. |
| അസ്യ വക്താ | = | ഇതിന്റെ = ഈ ആത്മതത്ത്വത്തിന്റെ ഉപദേഷ്ടാവു് } = ഈ ആത്മതത്ത്വത്തെ ഉപദേശിച്ചുതന്നവൻ |
| ആശ്ചര്യഃ | = | ആശ്ചര്യൻ ആകുന്നു = ഒരു ആശ്ചര്യവസ്തുപോലെയാകുന്നു; |
| അസ്യ ലബ്ധാ | = | ഈ ആത്മാവിന്റെ ലബ്ധാവു് (ലഭിക്കുന്നവൻ) } = ഈ ആത്മാവിനെ ലഭിക്കുന്ന. |
| കുശലഃ | = | കുശലൻ = നിപുണൻ |
| ആശ്ചര്യഃ | = | ആശ്ചര്യവസ്തുപോലെ അപൂർവനാകുന്നു. |
| കുശലാനുശിഷ്ടഃ | = | കുശലാനുശിഷ്ടനായ = കുശലനായ ആചാര്യനാൽ അനുശാസിക്കപ്പെട്ട |
| ജ്ഞാതാ | = | ആത്മജ്ഞാനി = ആത്മാവിനെ അറിയുന്നവൻ |
| ആശ്ചര്യഃ | = | ആശ്ചര്യൻ ആകുന്നു—അത്ഭുതനാകുന്നു. |

ഭാഷ്യം:—നിന്നെപ്പോലെ ശ്രേയസ്സിനെ ആഗ്രഹിക്കുന്ന ഒരു ആത്മവത്തു് അനേകായിരത്തിൽ ഒരുത്തനേ ഉണ്ടാകയുള്ളു. എന്തെന്നാൽ, ആത്മാവിനെ വളരെ ആളുകരംക്കു കേരംക്കുവാൻകൂടി കിട്ടുകയില്ല. ഭാഗ്യഹീനരും ആത്മസംസ്കാ

രമില്ലാത്തവരുമായ വേറെ വളരെപ്പേർ കേട്ടാലും ആ ആത്മതത്ത്വത്തെ അറിയുകയില്ല. ഇതിനെ ഉപദേശിച്ചുതരുന്നവർ ഒരു ആശ്ചര്യവസ്തുപോലെ വളരെപ്പേരുടെ കൂട്ടത്തിൽ ഒരുത്തനായിരിക്കും. ഈ ആത്മാവിനെ ലഭിക്കുന്ന—കേട്ടു മനസ്സിലാക്കുന്ന—നിപുണൻ ഒരു അപൂർവവസ്തുവായിരിക്കും. എന്തെന്നാൽ, നിപുണനായ ആചാര്യൻ ഉപദേശിച്ചിട്ടു് ആ തത്ത്വത്തെ അറിയുന്നവൻ അത്ഭുതങ്ങളിൽ ഒന്നായിരിക്കും. 7

എന്തെന്നാൽ—

മന്ത്രം:—ന നരേണാവരേണ പ്രോക്ത ഏഷ
സുവിജ്ഞേയോ ബഹുധാ ചിന്ത്യമാനഃ
അനന്യപ്രോക്തേ ഗതിരത്ര നാ—
സ്ത്യണീയാൻ ഹ്യതർക്ക്യമണുപ്രമാണാത്. 8

ബഹുധാ = പല പ്രകാരത്തിൽ = ഉണ്ടെന്നും ഇല്ലെന്നും കർത്താവാണെന്നും അകർത്താവാണെന്നും മററും

ചിന്ത്യമാനഃ = ചിന്തിക്കപ്പെടുന്ന = വിചാരിക്കപ്പെടുന്ന

ഏഷഃ = ഇതു് — ഈ ആത്മാവു്

അവരേണ = അവരനായ = ഹീനനായ = താണതരത്തിലുള്ള

നരേണ = നരനാൽ = മനുഷ്യനാൽ = മനുഷ്യനെന്നഭിമാനിക്കുന്നവനാൽ

പ്രോക്തഃ = പ്രോക്തമായാൽ = പറയപ്പെട്ടാൽ = ഉപദേശിക്കപ്പെട്ടാൽ

സുവിജ്ഞേയഃ = സുവിജ്ഞേയമായി = നല്ലവണ്ണം (വേണ്ടുംവണ്ണം) അറിയാൻ കഴിയുന്നതായി

ന ഭവതി = വരുകയില്ല.

അനന്യപ്രോക്തേ = അനന്യപ്രോക്തമായ = അനന്യനാൽ പ്രോക്തമായ = മറെറാന്നുണ്ടെന്നു കാണാത്ത ആചാര്യനാൽ ഉപദേശിക്കപ്പെടുന്ന

| | |
|---|---|
| അത്ര | = ഇതിൽ = ഈ ആത്മാവിൽ |
| ഗതിഃ | = ഗതി = ഉണ്ടെന്നും ഇല്ലെന്നും മററുമുള്ള മുൻപറഞ്ഞ പലമാതിരി ഗതികാ |
| ന അസ്തി | = ഇല്ല. |
| അണുപ്രമാണാൽ | = അണുപ്രമാണത്തെക്കാറം, = അണുത്വം എന്നുള്ള അളവോടുകൂടിയതിനെക്കാറം |
| അണീയാൻ (സഃ) | = അധികം അണുവായിട്ടുള്ള ആ ആത്മാവു് |
| അതർക്ക്യം ഹി | = അതർക്ക്യമാണല്ലോ = തർക്കംകൊണ്ടു് (യുക്തികൊണ്ടു്) മാത്രം മനസ്സിലാകുവാൻ സാധിക്കുന്നതല്ലല്ലോ. |

ഭാഷ്യം:—നീ ചോദിക്കുന്ന ആത്മാവിനെ, പ്രാകൃതബുദ്ധിയും മനുഷ്യനെന്നു് അഭിമാനമുള്ളവനുമായ ഒരുവൻ ഉപദേശിച്ചതന്നാൽ വേണ്ടവിധം മനസ്സിലാകുവാൻ സാധിക്കുകയില്ല. എന്തെന്നാൽ, ഇതിനെപ്പററി വാദിക്കുന്ന പലരും, ഉണ്ടെന്നും ഇല്ലെന്നും, കർത്താവെന്നും, അകർത്താവെന്നും, ശുദ്ധനെന്നും, അശുദ്ധനെന്നും, മററും പലവിധത്തിൽ ഇതിനെ വിചാരിക്കുന്നു. എന്നാൽ പിന്നെ എങ്ങനെയാണു് ആത്മാവിനെ വേണ്ടവിധം മനസ്സിലാക്കുന്നതെന്നു പറയുന്നു:—താനല്ലാതെ വേറെ ഒന്നുമുള്ളതായിക്കാണാത്തവനും, താൻ ഉപദേശിച്ചുകൊടുക്കുന്ന ബ്രഹ്മംതന്നെ ആയിത്തീർന്നിട്ടുള്ളവനും ആയ ആചാര്യൻ ഉപദേശിച്ചാൽ, ഈ ആത്മതത്ത്വത്തെ സംബന്ധിച്ചു്, ഉണ്ടോ, ഇല്ലയോ, കർത്താവോ, അകർത്താവോ എന്നും മററുമുള്ള വികല്പങ്ങളൊന്നുമുണ്ടാകയില്ല. എന്തെന്നാൽ, സാക്ഷാൽ ആത്മാവിൽ സർവവികല്പങ്ങളും ലയിച്ചുപോകുമല്ലോ. ആത്മാവിനെ സാക്ഷാൽക്കരിച്ചിട്ടുള്ള ആചാര്യനു വികല്പങ്ങളൊന്നുമുണ്ടാവാൻ തരമില്ലല്ലോ എന്നു സാരം. അഥവാ, 'അനന്യപ്രോക്തേ' എന്നതിനു് 'അനന്യമായി പ്രോക്തമായ' എന്നർത്ഥം. അനന്യം = അന്യമല്ലാത്തതു് = തന്റെ ആത്മാവുതന്നെ ആയിട്ടുള്ളതു്. ഗതി = അവഗതി = മററുള്ളതിനെപ്പററിയുള്ള അറിവു്. തന്റെ ആത്മാവുതന്നെയാണു് എല്ലാം, എന്നുപ

ദേശിക്കപ്പെട്ടാൽ പിന്നെ മററൊന്നിനെപ്പററി ജ്ഞാനമുണ്ടാവാൻ തരമില്ല. എന്തെന്നാൽ, അറിവിന്ന വിഷയമായി വേറൊന്നും പിന്നെ ഇല്ലല്ലോ. ജ്ഞാനത്തിൻെറ ഏററവും ഉയർന്നനില, ആത്മാവെല്ലാം ഒന്നുതന്നെ എന്നുള്ള ജ്ഞാനമാണല്ലോ. അതുണ്ടായിക്കഴിഞ്ഞാൽ, പിന്നെ അറിയേണ്ടതായി വേറൊന്നുമില്ലാത്തതിനാൽ പിന്നെ അറിയേണ്ടതായി ശിഷ്ടമൊന്നുമില്ലെന്നു സാരം. ഗതി എന്നതിന്ന സംസാരഗതി എന്നും അർത്ഥം പറയാം. അങ്ങനെ പറയുന്നപക്ഷം, താൻതന്നെ ആയ ആത്മാവിനെ സദ്ഗുരു ഉപദേശിച്ചാൽ പിന്നെ സംസാരഗതി ഇല്ല എന്നർത്ഥം. എന്തെന്നാൽ, ആത്മജ്ഞാനംകൊണ്ടു സംസാരനിവൃത്തിയുണ്ടാകുമ്പോഠം, അതിൻെറ ഫലമായി, ആനന്ദപ്രാപ്തിരൂപമായ മോക്ഷം ഉണ്ടാകാതിരിപ്പാൻ നിവൃത്തിയില്ല. അല്ലെങ്കിൽ, താൻ ഉപദേശിക്കപ്പെടുന്ന ബ്രഹ്മംതന്നെ ആയിത്തീർന്നിട്ടുള്ള ആചാര്യൻ ഉപദേശിച്ചുകൊടുക്കുന്ന ആത്മാവിൽ 'അഗതി' (അങ്ങനെ പദച്ഛേദം ചെയ്യണം)—അറിവില്ലായ്ക—ഉണ്ടാകയില്ല. ആചാര്യന്നു് ഉണ്ടായിട്ടുള്ളതുപോലെതന്നെ ശ്രോതാവിനും 'അതു ഞാനാകുന്നു' എന്നുള്ള ബോധം ഉണ്ടാകതന്നെ ചെയ്യുമെന്നു സാരം. ഇപ്രകാരം, 'താൻതന്നെയാണു് ബ്രഹ്മം' എന്നുള്ള അനുഭവംവന്ന ആചാര്യൻ, താൻതന്നെയാണു് ആത്മാവെന്നു് ഉപദേശിച്ചുകൊടുത്താൽ മാത്രമേ ആത്മാവിനെ അറിവാൻ സാധിക്കയുള്ളു. അല്ലാത്തപക്ഷം, ആത്മാവു്, അണുവിനെക്കാഠം അധികം അണുവായിട്ടു തീരും—അതായതു് അറിയാൻ പ്രയാസമുള്ളതിനെക്കാഠം അറിയാൻ പ്രയാസമുള്ളതായിത്തീരും. എന്തെന്നാൽ, ആത്മാവു് വെറും തർക്കംകൊണ്ടു് അറിവാൻ കഴിയുന്നതല്ല. ഒരു താക്കികൻ, യുക്തികൊണ്ടു്, ആത്മാവു്, അണുപരിമാണമാണെന്നു സ്ഥാപിച്ചാൽ, മറെറാരു താക്കികൻ ആത്മാവു് അണുതരമാണെന്നു സ്ഥാപിക്കും. മൂന്നാമതൊരുവൻ അണുതമമാണെന്നും അനുമാനിക്കും. കുതക്കത്തിനു് ഒരിടത്തും നില ഇല്ലെന്നു സാരം. 8

മന്ത്രം:—നൈഷാ തക്കേണ മതിരാപനേയാ
പ്രോക്താ ഽന്യേനൈവ സുജ്ഞാനായ പ്രേഷ്ഠ!
യാം ത്വമാപഃ സത്യധൃതിർബ്ബതാസി
ത്വാദൃങ്ങ്നോ ഭൂയാന്നചികേതഃ പ്രഷ്ടാ. 9

| | |
|---|---|
| ഹേ പ്രേഷ്ഠ! | = അല്ലയോ ഏററവും പ്രിയപ്പെട്ടവനേ! |
| യാം | = യാതൊന്നിനെ=യാതൊരു മതിയെ |
| ത്വം | = നീ |
| ആപഃ | = പ്രാപിച്ചുവോ=അടുത്ത ക്ഷണത്തിൽ പ്രാപിക്കുവാൻ പോകുന്നുവോ |
| ഏഷാ മതിഃ | = ഈ മതി=ഈ ആത്മജ്ഞാനം |
| തർക്കേണ | = തർക്കംകൊണ്ടു് = വെറും യുക്തികൊണ്ടു് |
| ന ആപനേയാ | = പ്രാപിക്കപ്പെടുവാൻ കഴിയുന്നതല്ല. (നശിപ്പിക്കപ്പെടാവുന്നതല്ല എന്നും പറയാം) |
| അന്യേന ഏവ | = അന്യനാൽതന്നെ=ആഗമം അറിയാവുന്ന ആചാര്യനാൽതന്നെ |
| പ്രോക്താ | = പ്രോക്തയായിട്ടു് = പറയപ്പെട്ടതായിട്ടു് = ഉപദേശിക്കപ്പെട്ടതായിരുന്നാലേ |
| സുജ്ഞാനായ ഭവതി | = സുജ്ഞാനത്തിനായി ഭവിക്കയുള്ളു= ശരിയായ ആത്മജ്ഞാനത്തിനായിത്തീരുകയുള്ളു. |
| ത്വം | = നീ |
| സത്യധൃതിഃ | = സത്യധൃതിയായി=സത്യമായ(സഫലമായ—പരമാർത്ഥമായ ആത്മാവിനെക്കുറിച്ചുള്ള)ധൃതിയോടു (ആസക്തിയോടു) കൂടിയവനായി |
| അസി | = ഭവിക്കുന്നു. |
| ബത | = അഹോ! |
| ഹേ നചികേതഃ! | = അല്ലയോ നചികേതസ്സേ! |
| നഃ | = നമുക്കു്=എനിക്കു് |
| ത്വാദൃക് | = നിന്നെപ്പോലെയുള്ള |
| പ്രഷ്ടാ | = പ്രഷ്ടാവു്=പൃച്ഛകൻ = പുത്രനോ ശിഷ്യനോ |
| ഭൂയാത് | = ഉണ്ടാകട്ടെ=ഉണ്ടായെങ്കിൽ കൊള്ളാമായിരുന്നു. |

ഭാഷ്യം—''അല്ലയോ പ്രിയപ്പെട്ട നചികേതസ്സേ! മുമ്പു പറഞ്ഞവിധം അനന്യപ്രോക്തമായ ആത്മാവിനെ സംബന്ധിച്ചു് ഉണ്ടാകുന്നതും, ആഗമങ്ങളാൽ പ്രതിപാദിക്കപ്പെടുന്നതും ആയ ജ്ഞാനം, തന്റെ ബുദ്ധികൊണ്ടുള്ള അഭ്യൂഹത്താൽ മാത്രം പ്രാപിക്കുവാൻ കഴിയുന്നതല്ല. ഈ ആത്മജ്ഞാനത്തെ കുതർക്കംകൊണ്ടു നശിപ്പിച്ചുകളയരുതെന്നും അർത്ഥം പറയാം. ആഗമം അറിയാൻ പാടില്ലാത്ത താർക്കികൻ തന്റെ, ബുദ്ധികൊണ്ടു കല്പിച്ചിട്ടുള്ളതു വല്ലതുമാണു് പറയുന്നതു്. അതിനാൽ, ആഗമത്തിൽനിന്നുണ്ടായിട്ടുള്ള ഈ ആത്മജ്ഞാനം താർക്കികനല്ലാത്ത—ആഗമാഭിജ്ഞനായ—ആചാര്യൻ ഉപദേശിച്ചുതന്നെങ്കിൽമാത്രമേ വേണ്ടുംവണ്ണമുള്ള ജ്ഞാനമുണ്ടാകയുള്ളു. വെറും തർക്കത്താൽ ലഭിക്കുവാൻകഴിയാത്ത ആ ജ്ഞാനം ഏതെന്നാൽ, എന്റെ വരംകൊണ്ടു് ഇപ്പോൾ നീ ലഭിക്കുവാൻപോകുന്നതാണു്.'' പിന്നെ മൃത്യു, പറയാൻപോകുന്ന വിജ്ഞാനത്തെ സ്തുതിക്കുന്നതിനായി, നചികേതസ്സിനെക്കുറിച്ചു് അനുകമ്പയോടുകൂടി പറയുന്നു:—''അല്ലയോ നചികേതസ്സേ! നിന്റെ ആസക്തി — താത്പര്യം — പരമാർത്ഥവസ്തുവായ ആത്മാവിനെ സംബന്ധിച്ചായിരിക്കുന്നു! വളരെ സന്തോഷം! നിന്നെപ്പോലെയുള്ള വേറേ പ്രഷ്ടാവു്—ചോദിക്കുന്നവൻ—ശിഷ്യനോ പുത്രനോ—എനിക്കുണ്ടാവട്ടെ!'' 9

പിന്നെയും സന്തുഷ്ടനായിട്ടു മൃത്യു പറയുന്നു:—

മന്ത്രം:—ജാനാമ്യഹം ശേവധിരിത്യനിത്യം
നഹ്യധ്രുവൈഃ പ്രാപ്യതേ ഹി ധ്രുവം തത്
തതോ മയാ നചികേതശ്ചിതോഽഗ്നി-
രനിത്യൈർദ്രവ്യൈഃ പ്രാപ്തവാനസ്മി നിത്യം. 10

| | |
|---|---|
| ശേവധിഃ | = ശേവധിയെപ്പോലെയുള്ളതു് = നിധിയെപ്പോലെ പ്രാർത്ഥിക്കപ്പെടുന്നതു് = കർമ്മഫലം |
| അനിത്യം ഇതി | = അനിത്യമെന്നു് = നിത്യമല്ലാത്തതെന്നു് |
| ജാനാമി | = ഞാൻ അറിയുന്നു. |
| ഹി | = എന്തെന്നാൽ |

| | |
|---|---|
| ധ്രുവം തത് | = ധ്രുവമായ = നിത്യമായ ആ നിധി { = പരമാത്മാവാകുന്ന നിധി |
| അധ്രുവൈഃ | = അധ്രുവങ്ങളെക്കൊണ്ടു് = അനിത്യങ്ങളായ സാധനങ്ങളെക്കൊണ്ടു് |
| ന പ്രാപ്യതേ | = പ്രാപിക്കപ്പെടുകയില്ല. |
| തതഃ | = എന്നിട്ടും |
| ഹേ നചികേതഃ | = അല്ലയോ നചികേതസ്സേ! |
| മയാ | = എന്നാൽ |
| അനിത്യൈഃ | = അനിത്യങ്ങളായ |
| ദ്രവ്യൈഃ | = ദ്രവ്യങ്ങളെക്കൊണ്ടു് = പശു മുതലായ ദ്രവ്യങ്ങളെക്കൊണ്ടു് |
| അഗ്നിഃ | = അഗ്നി = സ്വർഗ്ഗസാധനഭൂതമായ അഗ്നി |
| ചിതഃ | = ചിതമായി = ചയിക്കപ്പെട്ടു. |
| (തേന) | = അതുകൊണ്ടു് |
| നിത്യം | = നിത്യമായിട്ടുള്ളതിനെ = ആപേക്ഷികമായി നിത്യമായ യമന്റെ സ്ഥാനത്തെ |
| പ്രാപ്തവാൻ അസ്മി | = ഞാൻ പ്രാപ്തവാനായിരിക്കുന്നു = ഞാൻ പ്രാപിച്ചിരിക്കുന്നു. |

ഭാഷ്യം:—നിധി എന്നപോലെ പ്രാർത്ഥിക്കപ്പെടുന്നതിനാൽ കർമ്മഫലത്തെ ശേവധി എന്നു പറയുന്നു. 'അനിത്യം' എന്നതു് 'അനിത്യഃ' എന്നു പുംലിങ്ഗമായി മാററിക്കൊള്ളണം. നിധിപോലെ പ്രാർത്ഥിക്കപ്പെടുന്ന കർമ്മഫലം അനിത്യമാണെന്നു് എനിക്കറിയാം. എന്തെന്നാൽ, നിത്യമായ, പരമാത്മാവാകുന്ന നിധി, അനിത്യങ്ങളായ സാധനങ്ങളെക്കൊണ്ടു ലഭിക്കുവാൻ കഴിയുന്നതല്ല. അനിത്യങ്ങളായ ദ്രവ്യങ്ങളെക്കൊണ്ടു് അനിത്യസുഖരൂപമായ നിധിമാത്രമേ ലഭിക്കയുള്ളു. ഇപ്രകാരം, നിത്യമായിട്ടുള്ളതിനെ അനിത്യസാധനങ്ങളെക്കൊണ്ടു് ലഭിക്കുകയില്ലെന്നറിഞ്ഞിരുന്നിട്ടും, അല്ലയോ, നചികേതസ്സേ! ഞാൻ, അനിത്യങ്ങളായ പശു മുതലായ ദ്രവ്യങ്ങളെക്കൊണ്ടു് അഗ്നിയെ ചയനംചെയ്തു. അതുകൊണ്ടാണു്, ഞാൻ, ജന്തുക്കളുടെ ധർമ്മാധർമ്മങ്ങളുടെ

ഫലത്തെ പ്രദാനംചെയ്യുന്നതിനുള്ള അധികാരത്തോടുകൂടി, ആപേക്ഷികമായിട്ട് നിത്യവും, സ്വർഗ്ഗമെന്ന പേരുള്ളതുമായ യമന്റെ സ്ഥാനത്തെ പ്രാപിച്ചിരിക്കുന്നതു്. ഇങ്ങനെ ഞാൻ, അറിഞ്ഞുകൊണ്ടുതന്നെ വളരെ ബുദ്ധിമുട്ടുള്ള കർമ്മംചെയ്തു; എന്നാൽ നീ, അതിന്റെ ഫലം ഞാൻ തരാമെന്നുപറഞ്ഞിട്ടും കൂടി വേണ്ടെന്നുവയ്ക്കുന്നു. അതിനാൽ നീ ശ്ലാഘ്യതരനാകുന്നു എന്നു സാരം. 11

മന്ത്രം:—കാമസ്യാ ſ പ്തിം, ജഗതഃ പ്രതിഷ്ഠാം,
ക്രതോരനന്ത്യമഭയസ്യ പാരം,
സ്തോമമഹദുരുഗായം പ്രതിഷ്ഠാം
ദൃഷ്ട്വാ ധൃത്യാ ധീരോ നചികേതോ
ſ ത്യസ്രാക്ഷീഃ 11

കാമസ്യ = കാമത്തിന്റെ = അഭിലാഷത്തിന്റെ
ആപ്തിം = ആപ്തിയും = പരിസമാപ്തിയും
ജഗതഃ = ജഗത്തിന്നു് അധ്യാത്മം, അധിഭൂതം, അധിദൈവം മുതലായവയോടുകൂടിയ പ്രപഞ്ചത്തിന്നു്
പ്രതിഷ്ഠാം = പ്രതിഷ്ഠയും = ആശ്രയവും
ക്രതോഃ = ക്രതുവിന്റെ = ഹിരണ്യഗർഭോപാസനയുടെ (ഫലമായ)
അനന്ത്യം = അനന്ത്യവും = ആനന്ത്യവും = പരലോകസുഖവും
അഭയസ്യ = അഭയത്തിന്റെ = ഭയമില്ലാത്തതിന്റെ
പാരം = അങ്ങേഅററത്തെ നിലയും
സ്തോമമഹത് = അണിമാദൈ്യശ്വര്യങ്ങളാം മുതലായ പല ഗുണങ്ങളോടുകൂടിയതും നിരതിശയവും
ഉരുഗായം = ഉരുഗായവും = വിസ്തീർണ്ണമായ ഗതിയും ആയ
പ്രതിഷ്ഠാം = പ്രതിഷ്ഠയെ = സ്ഥിതിയെ = ആത്മാവിന്റെ ഉത്തമമായ നിലയെ
ദൃഷ്ട്വാ അപി = കണ്ടതിന്റെ ശേഷവും
ഹേ നചികേതഃ = അല്ലയോ നചികേതസ്സേ!

ത്വം = നീ
ധീരഃ = ധീരനായിട്ടു് = ബുദ്ധിമാനായിട്ടു്
ധൃത്യാ = ധൈര്യത്താൽ
അത്യസ്രാക്ഷീഃ = അതിസർജ്ജനംചെയ്തു = വേണ്ടെന്നു വച്ചുവല്ലോ.

ഭാഷ്യം:—"അല്ലയോ നചികേതസ്സേ! നീ എന്നെപ്പോലെയല്ല. നിന്നെ ഞാൻ കാണിച്ചുതന്നതു്, സകലകാമങ്ങളുടെയും പരിസമാപ്തിസ്ഥാനമാകുന്നു. അവിടെ എല്ലാ കാമങ്ങളും അവസാനിക്കുന്നു; അതിനപ്പുറം ആരും ഒന്നും ആഗ്രഹിക്ക പതിവില്ലെന്നു സാരം. സർവ്വാത്മകമായതിനാൽ അതു്, അധ്യാത്മം അധിഭൂതം അധിദൈവം മുതലായവയോടുകൂടിയ സകല ജഗത്തിനും ആശ്രയമായിട്ടുള്ളതുമാണു്. ഹിരണ്യഗർഭോപാസനത്തിന്റെ ഫലമായ ഹിരണ്യഗർഭപദമത്രേ അതു്. ഇതിനുമീതേ അഭയമായ സ്ഥാനം വേറേയില്ല. അണിമാവു മുതലായ ഐശ്വര്യങ്ങരം തുടങ്ങി അനവധി ഗുണങ്ങരം തിങ്ങിയ ആ സ്ഥാനം സർവോൽക്കൃഷ്ടമാണു്. വളരെവളരെക്കാലം നിലനിൽക്കുന്ന ആ ഹിരണ്യഗർഭപദത്തെ ഗമിക്കുന്നതിനെ വിസ്തീർണ്ണമായ ഗതി എന്നു പറയുന്നു. ഇപ്രകാരമുള്ള അനുത്തമമായ ആത്മാവിന്റെ നിലയെ കണ്ടിട്ടും അല്ലയോ നചികേതസ്സേ, നീ ബുദ്ധിപൂർവകമായി, ധൈര്യത്തോടുകൂടി, അതിലും ഉത്തമമായിട്ടുള്ളതിനെ ആഗ്രഹിച്ചുകൊണ്ടു്, ഈവക സംസാരസുഖങ്ങളെ എല്ലാം വേണ്ടെന്നുവച്ചുവല്ലോ! അഹോ! നീ, അനുത്തമങ്ങളായ ഗുണങ്ങളോടുകൂടിയവൻതന്നെ!" ഹിരണ്യഗർഭന്റെ സ്ഥാനംവരെയുള്ള സംസാരസുഖങ്ങളിൽ വിരക്തനായവന്നാണു് ബ്രഹ്മവിദ്യയിൽ അധികാരം എന്നു കാണിപ്പാനാണു് ഇപ്രകാരം പ്രഷ്ടാവിനെ സ്തുതിക്കുന്നതു്. 11

മന്ത്രം:—തം ദുർദ്ദർശം, ഗൂഢമനുപ്രവിഷ്ടം,
ഗുഹാഹിതം, ഗഹ്വരേഷ്ഠം, പുരാണം,
അധ്യാത്മയോഗാധിഗമേന ദേവം
മത്വാ ധീരോ ഹർഷശോകൌ ജഹാതി. 12

ദുർദ്ദർശം = ദുർദ്ദർശനം=ദർശിപ്പാൻ പ്രയാസമായിട്ടുള്ളവനും = അതിസൂക്ഷ്മമായതു

| | |
|---|---|
| | കൊണ്ടു കണ്ടുപിടിപ്പാൻ വിഷമമായിട്ടുള്ളവനും |
| ഗൂഢം | = ഗൂഢത്തെ = കണ്ടുപിടിപ്പാൻ വിഷമമായ സ്ഥലത്തെ |
| അനുപ്രവിഷ്ടം | = അനുപ്രവേശിച്ചിരിക്കുന്നവനും = പ്രാപിച്ചിരിക്കുന്നവനും |
| ഗുഹാഹിതം | = ഗുഹാഹിതനും = ഗുഹയിൽ ആഹിതനും = ബുദ്ധിയിൽ ഇരിക്കുന്നവനും |
| ഗഹ്വരേഷ്ഠം | = ഗഹ്വരത്തിൽ സ്ഥിതിചെയ്യുന്നവനും = അനേകാനർത്ഥങ്ങളാൽ (രാഗം ദ്വേഷം മുതലായവയാൽ) സങ്കടമായിട്ടുള്ള, ഗുഹപോലെയുള്ളിടത്തു സ്ഥിതി ചെയ്യുന്നവനും |
| പുരാണം | = പുരാണനും = പുരാതനനും = അനാദിയും ആയ |
| തം ദേവം | = ആ ദേവനെ = ആ ആത്മാവിനെ |
| അധ്യാത്മയോഗാധിഗമേന | = അധ്യാത്മയോഗാധിഗമംകൊണ്ടു് = അധ്യാത്മയോഗത്തിൻെറ അധിഗമം കൊണ്ടു് = മനസ്സിനെ ഒരു വിഷയത്തിൽതന്നെ നിർത്തുക എന്ന രൂപത്തിലുള്ള അധ്യാത്മയോഗത്തിൻെറ പ്രാപ്തികൊണ്ടു് |
| മത്വാ | = മനനംചെയ്തിട്ടു് = സാക്ഷാൽക്കരിച്ചിട്ടു് |
| ധീരഃ | = ധീരൻ = ബുദ്ധിമാൻ |
| ഹർഷശോകൌ | = ഹർഷശോകങ്ങളെ = സന്തോഷവിവാദങ്ങളെ |
| ജഹാതി | = ഉപേക്ഷിക്കുന്നു. |

ഭാഷ്യം: —നീ അറിവാൻ ഇച്ഛിക്കുന്ന ആത്മാവു്, അതിസൂക്ഷ്മമാകയാൽ കണ്ടുപിടിപ്പാൻ വളരെ വിഷമമായിട്ടുള്ളതാകുന്നു. എന്നുമാത്രമല്ല, ഗഹനമായിട്ടുള്ളിടത്തു പ്രവേശിച്ചിരിക്കുന്നതുമാകുന്നു. പ്രാകൃതങ്ങളായ വിഷയങ്ങളാലും വികാരങ്ങളാലും വിജ്ഞാനങ്ങളാലും മൂടിയിരിക്കുന്നതെന്നു

സാരം. അതു ഗുഹപോലെയുള്ള ബുദ്ധിയിലാണ് സ്ഥിതി ചെയ്യുന്നതു്. എന്തെന്നാൽ, അവിടെയാണു് അവ പ്രത്യക്ഷപ്പെടുന്നതു്. രാഗം ദ്വേഷം മുതലായ അനേക അനർത്ഥങ്ങളാൽ സങ്കടമായിട്ടുള്ള കാര്യകാരണസങ്ഘാതത്തിൽ, കല്ലും, മുള്ളും, കുണ്ടും, കുഴിയും മററുമുള്ള ഒരു ഗുഹയിലെന്നപോലെ സ്ഥിതിചെയ്യുന്നതുമാണു്. ഇപ്രകാരം ഗഹനത്തിൽ പ്രവേശിച്ചിരിക്കുന്നതിനാലും ഗുഹയിൽ സ്ഥിതിചെയ്യുന്നതിനാലും അപകടമുള്ള സ്ഥലത്തിരിക്കുന്നവനും അതുകൊണ്ടു തന്നെ കണ്ടുപിടിപ്പാൻ പ്രയാസമുള്ളവനും പുരാതനനും ആയ ആ ദേവനെ (ആ ആത്മാവിനെ) അധ്യാത്മയോഗംകൊണ്ടു സാക്ഷാൽകരിച്ചിട്ടു് ബുദ്ധിമാനായിട്ടുള്ളവൻ സന്തോഷത്തെയും വിഷാദത്തെയും ഉപേക്ഷിക്കുന്നു. ചിത്തത്തെ അന്യവിഷയങ്ങളിൽനിന്നു പിൻവലിച്ചിട്ടു്, ആത്മാവിൽത്തന്നെ ഉറപ്പിച്ചുവയ്ക്കുന്നതാണു് അദ്ധ്യാത്മയോഗം. അതു ലഭിച്ചാൽ ആത്മാവിനെ സാക്ഷാൽക്കരിക്കാം. ആത്മസാക്ഷാൽക്കാരം സിദ്ധിച്ചാൽ, സ്വോൽക്കർഷംകൊണ്ടും പരാപകർഷംകൊണ്ടും ഉണ്ടാകുന്ന സുഖം മുതലായതും, പരോൽക്കർഷംകൊണ്ടും സ്വാപകർഷംകൊണ്ടും ഉണ്ടാകുന്ന ദുഃഖം മുതലായതും, ഉണ്ടാകുവാൻ ഇടയില്ല. എന്തെന്നാൽ, ഗുരുവിൽനിന്നു വേദാന്തവാക്യങ്ങൾ ശ്രവിച്ചു്, യുക്തികളെക്കൊണ്ടു മനനംചെയ്തു്, നിദിദ്ധ്യാസനംകൊണ്ടു്, എല്ലായിടത്തും ഒരേ ആത്മാവിനെ സാക്ഷാൽക്കരിക്കുമ്പോൾ, താനെന്നും അന്യനെന്നുമുള്ള ഭേദം നശിക്കയും, അതിനാൽ, തനിക്കും അന്യനും, താരതമ്യേന ഉൽക്കർഷവും അപകർഷവും ഉണ്ടാകുവാൻ ഇടയില്ലാത്തതുകൊണ്ടു തന്മൂലമുണ്ടാകുന്ന സന്തോഷവിഷാദങ്ങൾ ഉണ്ടാകാതെയിരിക്കുകയും ചെയ്യുമെന്നു സാരം. 'ധീരൻ' എന്നതുകൊണ്ടു്, ശ്രവണവും മനനവും ഉണ്ടായിരിക്കണമെന്നും അദ്ധ്യാത്മയോഗത്തെ പ്രാപിക്ക എന്നതുകൊണ്ടു് നിദിദ്ധ്യാസനം വേണമെന്നും പറഞ്ഞിരിക്കുന്നു. മനനംചെയ്ക എന്നതിനു് ആത്മാവിനെ സാക്ഷാൽക്കരിക്ക എന്നർത്ഥം. 12

മന്ത്രം:—ഏതച്ഛ്രുത്വാ സമ്പരിഗൃഹ്യ മർത്ത്യഃ
പ്രവൃഹ്യ ധർമ്മ്യമണുമേതമാപ്യ
സ മോദതേ മോദനീയം ഹി ലബ്ധ്വാ
വിവൃതം സദ്മ നചികേതസം മന്യേ　　13

| | |
|---|---|
| മര്ത്ത്യഃ | = മര്ത്ത്യൻ = മരണസ്വഭാവമുള്ള മനുഷ്യൻ |
| ഏതത് | = ഇതിനെ = ഞാൻ പറയാൻപോകുന്ന ആത്മതത്ത്വത്തെ |
| ശ്രുത്വാ | = കേട്ടിട്ടു് |
| സംപരിഗൃഹ്യ | = വഴിപോലെ സ്വീകരിച്ചിട്ടു് |
| ധർമ്മ്യം | = ധർമ്മത്തിൽനിന്നു പിഴയ്ക്കാത്തതും |
| അണും | = അണുവും = ഏററവും സൂക്ഷ്മവും ആയ |
| ഏതം | = ഇതിനെ = ഈ ആത്മാവിനെ |
| പ്രവൃഹ്യ | = വേർതിരിച്ചിട്ടു് = ശരീരം മുതലായ അനാത്മാക്കളിൽനിന്നു വേർതിരിച്ചിട്ടു് |
| ആപ്യ | = പ്രാപിച്ചിട്ടു് = ലഭിച്ചിട്ടു് = അറിഞ്ഞിട്ടു് |
| സഃ | = അവൻ |
| മോദനീയം | = മോദിക്കേണ്ടതിനെ |
| ലബ്ധ്വാ | = ലഭിക്കയാൽ |
| മോദതേ | = സന്തോഷിക്കുന്നു. |
| സദ്മ | = സദ്മത്തെ = ഇപ്രകാരമുള്ള ബ്രഹ്മമാകുന്ന ഭവനത്തെ |
| നചികേതസം | = നചികേതസ്സായ |
| (ത്വാം പ്രതി) | = നിന്നെക്കുറിച്ചു് = നിനക്കുവേണ്ടി |
| വിവൃതം | = തുറന്നിരിക്കുന്നതെന്നു് |
| മന്യേ | = ഞാൻ വിചാരിക്കുന്നു. |

ഭാഷ്യം:—മരണസ്വഭാവത്തോടുകൂടിയ മനുഷ്യൻ ഞാൻ പറവാൻപോകുന്ന ആത്മതത്ത്വത്തെ ആചാര്യന്റെ അനുഗ്രഹത്താൽ ശ്രവിച്ചിട്ടു്, വേണ്ടവിധത്തിൽ പ്രത്യഗാത്മാവായി മനസ്സിലാക്കി, ധർമ്മത്തിൽനിന്നു പിഴയ്ക്കാത്തതും സൂക്ഷ്മവുമായ ഈ ആത്മാവിനെ ശരീരം മുതലായവയിൽനിന്നു വേർതിരിച്ചറിഞ്ഞു മോദിക്കുന്നു. എന്തെന്നാൽ, അങ്ങനെ അറിയുന്ന മർത്ത്യൻ മോദിക്കേണ്ട വസ്തുവായ ആത്മാവിനെ ലഭിക്കുന്നു. ഇപ്രകാരമുള്ള ബ്രഹ്മമാകുന്ന ഭവനത്തിന്റെ വാതിൽ നിന്റെ മുമ്പിൽ തുറന്നിരിക്കുന്നതായി ഞാൻ വിചാരിക്കുന്നു. നീ മോക്ഷത്തിനു് അധികാരിയാണെന്നു ഞാൻ വിചാരിക്കുന്നു എന്നു സാരം.

മന്ത്രം:—അന്യത്ര ധർമ്മാദന്യത്രാധർമ്മാദന്യത്രാസ്മാത്
കൃതാകൃതാത്
അന്യത്ര ഭൂതാച്ച ഭവ്യാച്ച യത്തത് പശ്യസി
തദ്വദ. 14

| | |
|---|---|
| ധർമ്മാത് | = ധർമ്മത്തിൽനിന്നു്= ശാസ്ത്രവിഹിതമായ ധർമ്മത്തിൻെറ അനുഷ്ഠാനം, ഫലം, സാധനങ്ങരം ഇവയിൽനിന്നു് |
| അന്യത്ര | = വേറെ ആയും |
| അധർമ്മാൽ | = അധർമ്മത്തിൽനിന്നു് |
| അന്യത്ര | = വേറെ ആയും |
| അസ്മാത് | = ഈ |
| കൃതാകൃതാത് | = കൃതത്തിൽനിന്നും (കാര്യത്തിൽനിന്നും) അകൃതത്തിൽനിന്നും (കാരണത്തിൽനിന്നും) |
| അന്യത്ര | = വേറെ ആയും |
| ഭൂതാത് | = ഭൂതത്തിൽനിന്നും = കഴിഞ്ഞതിൽനിന്നും |
| ഭവ്യാത് | = ഭവ്യത്തിൽനിന്നും = വരാൻപോകുന്നതിൽനിന്നും (ഇപ്പോരം ഉള്ളതിൽനിന്നും) |
| അന്യത്ര | = വേറെ ആയും |
| യത് | = യാതൊന്നിനെ |
| പശ്യസി | = അങ്ങു് കാണുന്നുവോ=അങ്ങു് അറിയുന്നുവോ |
| തത് | = അതിനെ |
| വദ | = വദിക്കുക=എനിക്കു പറഞ്ഞുതരിക. |

ഭാഷ്യം:—നചികേതസ്സു പറയുന്നു:—അല്ലയോ ഭഗവാനേ! ഞാൻ യോഗ്യനാണെന്നും അങ്ങു് എന്നെക്കുറിച്ചു പ്രസന്നനാണെന്നും ഉള്ള പക്ഷം, ശാസ്ത്രത്തിൽ വിധിച്ചിട്ടുള്ള ധർമ്മങ്ങളിൽനിന്നും അവയുടെ ഫലങ്ങളിൽനിന്നും സാധനങ്ങളിൽനിന്നും വേറെയായും, കാര്യരൂപമായും കാരണരൂപമായും ഉള്ള ഈ പ്രപഞ്ചത്തിൽനിന്നും വേറായും കഴിഞ്ഞതിൽനിന്നും വരാനിരിക്കുന്നതിൽനിന്നും അതുപോലെ ഇപ്പോരം

ഉള്ളതിൽനിന്നും വേറെയായും—അതായതു് മൂന്നു കാലത്താലും പരിച്ഛേദിക്കുവാൻ പാടില്ലാത്തതായും ഉള്ള ഏതു വസ്തുവിനെയാണോ അങ്ങു് അറിയുന്നതു്, അതിനെ എനിക്കുപദേശിച്ചുതന്നാലും! 14

മന്ത്രം:—സർവേ വേദാ യത് പദമാമനന്തി
തപാംസി സർവാണി ച യദ്വദന്തി
യദിച്ഛന്തോ ബ്രഹ്മചര്യം ചരന്തി
തത്തേ പദം സങ്ഗ്രഹേണ ബ്രവീമി ഓമിത്യേതത്. 15

സർവേ വേദാഃ = എല്ലാ വേദങ്ങളും
യത് പദം = യാതൊരു പദത്തെ = യാതൊരു പ്രാപ്യസ്ഥാനത്തെ
ആമനന്തി = ആമനനം ചെയ്യുന്നുവോ=പ്രതിപാദിക്കുന്നുവോ
സർവാണി തപാംസി ച = എല്ലാ തപസ്സുകളും
യത് വദന്തി = യാതൊന്നിനെ വദിക്കുന്നുവോ = യാതൊന്നിനെ പ്രാപിക്കുവാൻവേണ്ടിയുള്ളവയായിരിക്കുന്നുവോ,
യത് = യാതൊന്നിനെ
ഇച്ഛന്തഃ = ഇച്ഛിക്കുന്നവരായിട്ടു് = ഇച്ഛിച്ചുകൊണ്ടു്
ബ്രഹ്മചര്യം = ബ്രഹ്മചര്യത്തെ=ഗുരുകുലവാസം മുതലായതിനെ
ചരന്തി = ചരിക്കുന്നുവോ=അനുഷ്ഠിക്കുന്നുവോ,
തത് പദം = ആ പദത്തെ
തേ = നിനക്കു്
സങ്ഗ്രഹേണ = ചുരുക്കത്തിൽ
ബ്രവീമി = ഞാൻ പറഞ്ഞുതരാം.
ഏതത് = ഇതു്=ഈ പദം
ഓം ഇതി = ഓം എന്നുള്ളതാകുന്നു.

ഭാഷ്യം:—വേദങ്ങളുടെ ഏകദേശങ്ങളായ ഉപനിഷത്തുകളെല്ലാം ഐകകണ്ഠ്യേന യാതൊരു പദത്തെ പ്രതിപാദിക്കുന്നുവോ, എല്ലാ തപസ്സുകളും യാതൊന്നിനെ പ്രാപിക്കുന്നതി

നവേണ്ടിയുള്ളവയാകുന്നുവോ, യാതൊന്നിനെ ഇച്ഛിച്ചിട്ടാണോ ഗുരുകലവാസരൂപമായും മററുമുള്ള ബ്രഹ്മചര്യത്തെ അനുഷ്ഠിക്കുന്നതു്; നീ അറിവാൻ ആഗ്രഹിക്കുന്ന ആ പദത്തെ ചുരുക്കത്തിൽ ഞാൻ നിനക്കു പറഞ്ഞുതരാം. അതു്—നീ അറിവാൻ ആഗ്രഹിക്കുന്ന ആ പദം—'ഓം' എന്നുള്ളതാകുന്നു. മനഃസമാധാനത്തോടുകൂടി ഓംകാരത്തെ ഉച്ചരിക്കുമ്പോഠം, വിഷയങ്ങളുടെ സംസർഗ്ഗം അശേഷമില്ലാതെ യാതൊരു ജ്ഞാനം സ്ഫുരിക്കുന്നുവോ, അതു് ഓങ്കാരത്തിൻെറ വാച്യമാകുന്നു. (അർത്ഥമാകുന്നു). ആ 'ഓം'കാരത്തെ അവലംബിച്ചു്, അതിൻെറ അർത്ഥമായി സ്ഫുരിക്കുന്ന സംവേദന (ബോധ)സ്വരൂപനാണു് ഞാൻ എന്നു ധ്യാനിക്കണം. അതിനും സാമർത്ഥ്യമില്ലാത്തവൻ 'ഓം' എന്നുള്ള ശബ്ദംതന്നെയാണു് ബ്രഹ്മമെന്നു വിചാരിക്കണം.　　15

മന്ത്രം:—ഏതദ്ധ്യേവാക്ഷരം ബ്രഹ്മ
ഏതദ്ധ്യേവാക്ഷരം പരം
ഏതദ്ധ്യേവാക്ഷരം ജ്ഞാത്വാ
യോ യദിച്ഛതി തസ്യ തത്.　　16

ഏതത് അക്ഷരം　= ഈ അക്ഷരം
ബ്രഹ്മ ഏവ ഹി　= ബ്രഹ്മംതന്നെയാകുന്നു.
ഏതൽ അക്ഷരം　= ഈ അക്ഷരം
പരം ഏവ ഹി　= പരംതന്നെയാകുന്നു = പരബ്രഹ്മം തന്നെയാകുന്നു.
ഏതത് അക്ഷരം ഏവ　= ഈ അക്ഷരത്തെത്തന്നെ
ജ്ഞാത്വാ　= അറിഞ്ഞിട്ടു്—ഉപാസിച്ചിട്ടു്= പരവുമപരവുമായ ബ്രഹ്മമെന്നറിഞ്ഞുപാസിച്ചാൽ
യഃ യത് ഇച്ഛതി　= യാവനൊരുത്തൻ യാതൊന്നിനെ ഇച്ഛിക്കുന്നുവോ,
തസ്യ തത് ഭവതി ഹി = അവനു് അതായിത്തീരുന്നു.

ഭാഷ്യം:—ഈ അക്ഷരം അപരബ്രഹ്മംതന്നെ ആകുന്നു. ഈ അക്ഷരം പരബ്രഹ്മംതന്നെയുമാകുന്നു. എന്തെന്നാൽ, 'ഓം'കാരം പരബ്രഹ്മത്തിൻേറയും അപരബ്രഹ്മത്തിൻേറയും വാചകവും പ്രതീകവുമാണെന്നു പ്രസിദ്ധമാണല്ലോ.

വാചകം = വചിക്കുന്നതു് = കുറിക്കുന്നതു്. ബ്രഹ്മത്തിന്റെ വാചകം എന്നു പറഞ്ഞാൽ ബ്രഹ്മം എന്നു് അർത്ഥമുള്ളതു് എന്നു സാരം. പ്രതീകം = പ്രതിനിധി. ഈ ഓംകാരത്തെ ബ്രഹ്മമെന്നു് അറിഞ്ഞുപാസിച്ചാൽ അതു പരത്തെ ഇച്ഛിക്കുന്നവനു പരമായും അപരത്തെ ഇച്ഛിക്കുന്നവനു് അപരമായും തീരുന്നു. ഓംകാരത്തെ ആലമ്ബനമാക്കി ഉപാസിക്കപ്പെട്ടതു പരമാണെങ്കിൽ അതു് അറിയപ്പെടേണ്ടതാകുന്നു. അപരമാണെങ്കിൽ അതു പ്രാപിക്കപ്പെടേണ്ടതാകുന്നു. പരബ്രഹ്മത്തെ അറിയുന്നതിനും അപരബ്രഹ്മത്തെ പ്രാപിക്കുന്നതിനും ആലമ്ബനമായി ഉപാസിക്കേണ്ടതു് 'ഓം'കാരത്തെത്തന്നെയാണെന്നു സാരം. 16

മന്ത്രം:—ഏതദാലമ്ബനം ശ്രേഷ്ഠമേതദാലമ്ബനം പരം
ഏതദാലമ്ബനം ജ്ഞാത്വാ ബ്രഹ്മലോകേ
മഹീയതേ. 17

| | |
|---|---|
| ഏതത് | = ഇതു് = ഈ 'ഓം' എന്നുള്ള അക്ഷരം |
| ശ്രേഷ്ഠം | = ശ്രേഷ്ഠമായ ബ്രഹ്മപ്രാപ്തിയ്ക്കുള്ള ആലമ്ബനങ്ങളായ ഗായത്രി മുതലായവയുടെ കൂട്ടത്തിൽ ഏററവും ശ്രേഷ്ഠമാകുന്നു. |
| ആലബ്മനം | = ആലമ്ബനമാകുന്നു. |
| ഏതത് | = ഇതു് = ഓംകാരം. |
| പരം = പരമായ | = ശ്രേഷ്ഠമായ = പരവും അപരവുമായ ആലമ്ബനമാകുന്നു. |
| ആലമ്ബനം | = ആലമ്ബനവുമാകുന്നു. |
| ഏതത് ആലമ്ബനം | = ഈ ആലമ്ബനത്തെ |
| ജ്ഞാത്വാ | = അറിഞ്ഞിട്ടു് = അറിഞ്ഞുപാസിച്ചിട്ടു് |
| ബ്രഹ്മലോകേ | = ബ്രഹ്മലോകത്തിൽ = ബ്രഹ്മമാകുന്ന ലോകത്തിൽ |
| മഹീയതേ | = പൂജിക്കപ്പെടുന്നു. |

ഭാഷ്യം:—മേൽപറഞ്ഞപ്രകാരം 'ഓം'കാരം, പരബ്രഹ്മപ്രാപ്തിക്കും അപരബ്രഹ്മപ്രാപ്തിക്കും സാധനമായതു

കൊണ്ടു്, ബ്രഹ്മപ്രാപ്തിക്കുള്ള ആലമ്ബനങ്ങളായ ഗായത്രി മുതലായവയുടെ കൂട്ടത്തിൽ ഏററവും ശ്രേഷ്ഠമാകുന്നു. ഇതു് പരബ്രഹ്മവിഷയമായതുകൊണ്ടു് പരവും അപരബ്രഹ്മവിഷയമായതുകൊണ്ടു് അപരവും ആയ ആലമ്ബനമാകുന്നു. ഈ ആലമ്ബനത്തെ അറിഞ്ഞു് ഉപാസിച്ചാൽ ബ്രഹ്മലോകത്തിൽ പൂജിതനായിത്തീരും. പരബ്രഹ്മത്തെ ഉപാസിക്കുന്നവൻ ബ്രഹ്മമായും, അപരബ്രഹ്മത്തെ ഉപാസിക്കുന്നവൻ ബ്രഹ്മത്തെപ്പോലെ ഉപാസ്യനായും തീരുമെന്നു സാരം. 17

'അന്യത്രധർമ്മാത്'' ഇത്യാദി ഭാഗംകൊണ്ടു ശിഷ്യൻ ചോദിച്ചതും, യാതൊരു വിശേഷവുമില്ലാത്തതുമായ ആത്മാവിന്നും അപരബ്രഹ്മത്തിനും ആലംബനമായും പ്രതീകമായും, ഓംകാരത്തെ മന്ദമദ്ധ്യമാധികാരികൾക്കുവേണ്ടി, ഓംകാരത്തെ നിർദ്ദേശിച്ചുവല്ലോ. ഇനി ഓങ്കാരമാകുന്ന ആലംബനത്തോടുകൂടിയ ആ ആത്മാവിന്റെ സാക്ഷാൽ സ്വരൂപത്തെ നിർദ്ധാരണം ചെയ്വാൻ ആഗ്രഹിച്ചുകൊണ്ടു പറയുന്നു:—

മന്ത്രം:—ന ജായതേ മ്രിയതേ വാ വിപശ്ചി—
　　ന്നായം കുതശ്ചിന്ന ബഭൂവ കശ്ചിത്
　　അജോ നിത്യഃ ശാശ്വതോഽയം പുരാണോ
　　ന ഹന്യതേ ഹന്യമാനേ ശരീരേ. 18

വിപശ്ചിത് = വിപശ്ചിത്തായ (മേധാവിയായ ആത്മാവു്)

ന ജായതേ മ്രിയതേ വാ = ജനിക്കയോ മരിക്കയോ ചെയ്യുന്നില്ല.

അയം = ഇവൻ = ഈ ആത്മാവു്

കുതശ്ചിത് = മറെറാരു കാരണത്തിൽനിന്നു്

ന ബഭൂവ = ഉണ്ടായിട്ടില്ല.

കശ്ചിത് = വേറൊന്നാകുന്നു—ഈ ആത്മാവു് ദേഹം മുതലായവയിൽനിന്നു വ്യത്യാസപ്പെട്ടതാകുന്നു.

അയം = ഈ ആത്മാവു്

അജഃ = അജനും = ജനനമില്ലാത്തവനും

| | |
|---|---|
| നിത്യഃ | = നിത്യനും— നാശമില്ലാത്തവനും |
| ശാശ്വതഃ | = ശാശ്വതനും = ക്ഷയമില്ലാത്തവനും |
| പുരാണഃ | = പുരാണനും = പണ്ടുള്ളവനാണെങ്കിലും നവനായിട്ടുള്ളവനും ആകുന്നു. |
| ശരീരേ | = ശരീരം |
| ഹന്യമാനേ | = ഹനിക്കപ്പെടുമ്പോൾ |
| ന ഹന്യതേ | = ഹനിക്കപ്പെടുകയുമില്ല. |

ഭാഷ്യം:—മേധാവിയായ ആത്മാവു് ജനിക്കയോ മരിക്കയോ ചെയ്യുന്നില്ല. ഉത്പത്തിയും നാശവുമുള്ള വസ്തുവിനാണു് പല വികാരങ്ങൾ (പലമാതിരി മാററങ്ങൾ) ഉണ്ടാകുന്നതു്. ആ മാററങ്ങളിൽ ആദ്യത്തേതായ ജനനവും ഒടുവിലത്തേതായ മരണവും ആത്മാവിനു് ഇല്ലെന്നു് ആദ്യമേ പറഞ്ഞതുകൊണ്ടു് മററുള്ള വികാരങ്ങളും ഇല്ലെന്നറിഞ്ഞുകൊള്ളണം. ആത്മാവു്, ഒരിക്കലും കുറവുവരാത്ത ചൈതന്യമാകുന്ന സ്വഭാവത്തോടുകൂടിയതാണെന്നു കാണിപ്പാനാണു് മേധാവി എന്നു പറഞ്ഞതു്. ഈ ആത്മാവു് വേറേ ഒരു കാരണത്തിൽനിന്നുണ്ടായതല്ല; തന്നിൽനിന്നുതന്നെ ഉണ്ടായതുമല്ല. ഇതു്, ശരീരം മുതലായവയിൽനിന്നു ഭിന്നമായ ഒരു വസ്തുവാകുന്നു. അതിനാൽ ഇതിനു് ഉത്പത്തിയാകട്ടെ, നാശമാകട്ടെ ഇല്ല. അപക്ഷയവും (ക്ഷയിച്ചുപോവുകയും) ഇല്ല. ശാശ്വതമല്ലാത്തതുമാത്രമേ ക്ഷയിച്ചുപോകയുള്ളൂ. ഇതാകട്ടെ, ശാശ്വതമാണു്. അതുകൊണ്ടുതന്നെ, പണ്ടേ ഉള്ളതാണെങ്കിലും, ഇപ്പോഴും പുത്തനായിത്തന്നെ ഇരിക്കുന്നതുമാണു്. അവയവങ്ങൾ ചേർന്നുണ്ടാവുന്ന വസ്തുക്കളാണെങ്കിൽ, കുടം മുതലായതുപോലെ ഒരുകാലത്തു പുത്തനായും വേറൊരു കാലത്തു പഴയതായും വരാം. ആത്മാവു് അങ്ങനെയുള്ളതല്ല. അതിനാൽ അതിനു വൃദ്ധിയും ക്ഷയവുമില്ല. അതു് പണ്ടത്തെപ്പോലെതന്നെ ഇന്നും ഇരിക്കുന്നു. എന്നും ഇതുപോലെതന്നെ ഇരിക്കയും ചെയ്യും. ആത്മാവു് ഇപ്രകാരമുള്ളതാകയാൽ ശസ്ത്രം മുതലായതുകൊണ്ടു് ശരീരത്തിനു പീഡയുണ്ടാകുമ്പോഴും ആത്മാവിനു് പീഡയുണ്ടാകുന്നില്ല. ശരീരത്തിനുള്ളിൽ സ്ഥിതിചെയ്യുന്നു എങ്കിലും ആത്മാവു്, ആകാശം

പോലെ, ശരീരത്തിലുണ്ടാകുന്ന ഹിംസ മുതലായതൊന്നും ഏല്ക്കുന്നില്ലെന്നു സാരം. 18

മന്ത്രം:—ഹന്താ ചേന്മന്യതേ ഹന്തും ഹതശ്ചേന്മന്യതേ ഹതം
ഉഭൌ തൌ ന വിജാനീതോ നായം ഹന്തി ന
ഹന്യതേ. 19

| | |
|---|---|
| ഹന്താ | = ഹനിക്കുന്നവൻ |
| ഹന്തും | = ഹനിക്കുന്നതിനു് |
| മന്യതേ ചേത് | = വിചാരിക്കുന്നു എങ്കിലും |
| ഹതഃ | = ഹനിക്കപ്പെട്ടവൻ |
| ഹതം | = ഹതനെന്നു് = തന്നെ ഹനിക്കപ്പെട്ട വൻ എന്നു് |
| മന്യതേ ചേത് | = വിചാരിക്കുന്നു എങ്കിലും |
| തൌ ഉഭൌ | = അവർ രണ്ടുപേരും |
| ന വിജാനീതഃ | = അറിയുന്നില്ല = തങ്ങളുടെ ആത്മാവി നെ അറിയുന്നില്ല. |
| അയം | = ഇവൻ = ഈ ആത്മാവു് |
| ന ഹന്തി | = ഹനിക്കുന്നില്ല; |
| ന ഹന്യതേ | = ഹനിക്കപ്പെടുന്നുമില്ല. |

ഭാഷ്യം:—മേല്പറഞ്ഞ ലക്ഷണങ്ങളോടുകൂടിയ ആത്മാവിനെ, ശരീരമാണു് ആത്മാവെന്നു വിചാരിക്കുന്ന ഒരു ഹന്താവു്, 'ഞാൻ ഇവനെ ഹനിക്കുന്നുണ്ടു്' എന്നിങ്ങനെ ഹനിപ്പാൻ വിചാരിക്കുന്നു എങ്കിൽ അവൻ തൻെറ ആത്മാവിനെ അറിയുന്നില്ല. അതുപോലെതന്നെ, ഹനിക്കപ്പെടുന്നവൻ 'ഞാൻ ഹനിക്കപ്പെട്ടു' എന്നിങ്ങനെ, തന്നെ ഹതനെന്നു വിചാരിക്കുന്നു എങ്കിൽ അവനും തൻെറ ആത്മാവിനെ അറിയുന്നില്ല. ആത്മാവു് വികാരമില്ലാത്തതാകുന്നു, ക്രിയ എല്ലാം വികാരവുമാണു്. അതിനാൽ ആത്മാവിൽ ഹനനം എന്ന ക്രിയ ഉണ്ടാകുവാൻ തരമില്ല; അതുകൊണ്ടു് ഇവൻ കൊല്ലുന്നില്ല. ആത്മാവു് ആകാശംപോലെ വികാരമില്ലാത്തതാകയാൽ തന്നെ അതു് ഹനിക്കപ്പെടുന്നുമില്ല. അതിനാൽ പുണ്യപാപരൂപമായ ഈ സംസാരം ആത്മജ്ഞാനമില്ലാത്തവനെ സംബന്ധിച്ചുമാത്രമേ ഉള്ളു. ബ്രഹ്മജ്ഞാനിക്കാകട്ടെ, ശ്രുതിപ്രാമാണ്യത്താലും ന്യായത്താലും, ധർമ്മവും

അധർമ്മവും ഉണ്ടാകുവാൻ ഇടയില്ലാത്തതിനാൽ സംസാരബന്ധത്തിനു സംഗതിയില്ലെന്നു സാരം. 19

എങ്ങനെയാണു് പിന്നെ ആത്മാവിനെ അറിയുന്നതെന്നു പറയുന്നു:—

മന്ത്രം:—അണോരണീയാൻ, മഹതോ മഹീയാ—
നാത്മാ ഽസ്യ ജന്തോർന്നിഹിതോ ഗുഹായാം,
തമക്രതുഃ പശ്യതി വീതശോകോ
ധാതുപ്രസാദാന്മഹിമാനമാത്മനഃ. 20

| | |
|---|---|
| അണോഃ | = അണുവിനേക്കാൾ = ചെറുതായ വസ്തുവിനേക്കാൾ |
| അണീയാൻ | = അണീയാനും = കൂടുതൽ അണുവും |
| മഹതഃ | = മഹത്തിനേക്കാൾ = മഹത്ത്വമുള്ളവയേക്കാൾ |
| മഹീയാൻ | = മഹീയാനും = മഹത്തരവും ആയ |
| ആത്മാ | = ആത്മാവു് |
| അസ്യ ജന്തോഃ | = ഈ ജന്തുവിന്റെ = ബ്രഹ്മാവുമുതൽ തൃണംവരെയുള്ള പ്രാണിസമൂഹത്തിന്റെ |
| ഗുഹായാം | = ഗുഹയിൽ = ഹൃദയത്തിൽ |
| നിഹിതഃ | = നിഹിതമായിരിക്കുന്നു = സ്ഥിതിചെയ്യുന്നു. |
| അക്രതുഃ | = ക്രതുവില്ലാത്തവൻ = കാമമില്ലാത്തവൻ |
| ധാതുപ്രസാദാത് | = ധാതുക്കളുടെ പ്രസാദത്താൽ = മനസ്സുമുതലായ കരണങ്ങളുടെ പ്രസന്നതയാൽ |
| തം ആത്മനഃ മഹിമാനം | = ആ ആത്മാവിന്റെ മഹിമാവിനെ |
| വീതശോകഃ | = വീതശോകനായിട്ടു് = ശോകംകൂടാതെ = മനോദുഃഖംകൂടാതെ |
| പശ്യതി | = ദർശിക്കുന്നു = കാണുന്നു. |

ഭാഷ്യം: —ഈ ആത്മാവു്, ഏററവും ചെറുതായ ശ്യാമമുതലായ എല്ലാ വസ്തുക്കളെക്കാളും അധികം ചെറുതാകുന്നു. മഹത്തായിട്ടുള്ള പൃഥിവി മുതലായതിനെക്കാൾ ഒക്കെ വലുതും ആകുന്നു. ലോകത്തിൽ അണുവായിട്ടോ മഹത്തായിട്ടോ എന്തെല്ലാം ഉണ്ടോ, അതെല്ലാം ഉണ്ടെന്നു നമുക്കു തോന്നുന്നതു് നിത്യമായ ആത്മാവു് അതിൽ ഉള്ളതുകൊണ്ടാണു്. ആത്മാവുവിട്ടാൽ അതു് ഇല്ലാത്തതായിത്തീരുന്നു. അതുകൊണ്ടു് ഈ ഒരേ ആത്മാവുതന്നെ അണുവിനേക്കാൾ അധികം അണുവും മഹത്തിനേക്കാൾ അധികം മഹത്തുമാകുന്നു. എല്ലാ നാമവും രൂപവും ക്രിയയും ആത്മാവിനു് ഉപാധികളത്രെ. ആ ആത്മാവു്, ബ്രഹ്മാവുമുതൽ പുല്ലുവരെയുള്ള പ്രാണിസമൂഹത്തിൻെറ ഹൃദയത്തിൽ, ആത്മാവായിട്ടു് സ്ഥിതിചെയ്യുന്നു. ആ ആത്മാവിനെ ദർശനം, ശ്രവണം, മനനം, വിജ്ഞാനം (കാണുക, കേൾക്കുക, ചിന്തിക്കുക, അറിയുക) ഇവയാകുന്ന അടയാളങ്ങളെക്കൊണ്ടു്, അനുമാനിക്കുവാൻ കഴിയുമെങ്കിലും, ദൃഷ്ടങ്ങളും അദൃഷ്ടങ്ങളുമായ ബാഹ്യവിഷയങ്ങളിൽനിന്നു പിൻതിരിഞ്ഞ ബുദ്ധിയോടുകൂടിയവൻ മനസ്സുമുതലായ കരണങ്ങളുടെ പ്രസാദത്താൽ (മനസ്സുമുതലായ കരണങ്ങളെ, ശരീരത്തെ നിലനിർത്തുന്നവ എന്ന അർത്ഥത്തിൽ ധാതുക്കളെന്നു പറയുന്നു) കർമ്മങ്ങൾനിമിത്തം വൃദ്ധിയോ ക്ഷയമോ ഉണ്ടാവാത്ത ആ ആത്മാവിൻെറ മാഹാത്മ്യത്തെ 'ഇതാണു് ഞാൻ' എന്നു സാക്ഷാൽ അറിയുന്നു; അതുകൊണ്ടു് ശോകങ്ങളില്ലാത്തവനായും തീരുന്നു. 20

മേൽപറഞ്ഞപ്രകാരത്തിൽ അകാമനായിട്ടുള്ളവനല്ലാതെ, കാമികളായ പ്രാകൃതപുരുഷന്മാർക്കു് ഈ ആത്മാവിനെ അറിവാൻ വിഷമമാണു്; എന്തെന്നാൽ:—

മന്ത്രം:—ആസീനോ ദൂരം വ്രജതി; ശയാനോ യാതി സർവതഃ
കസ്തം മദാമദം ദേവം മദന്യോ ജ്ഞാതുമർഹതി? 21

| | |
|---|---|
| ആസീനഃ | = ആസീനനായിട്ടു് = അനങ്ങാതെ ഇരുന്നുകൊണ്ടു് |
| ദൂരം വ്രജതി | = ദൂരദിക്കിൽ പോകുന്നു. |
| ശയാനഃ | = ശയാനനായിട്ടു് = കിടന്നുകൊണ്ടു് |
| സർവതഃ | = എല്ലായിടത്തും |

| | |
|---|---|
| യാതി | = യാനം ചെയ്യുന്നു = പ്രാപിക്കുന്നു = എത്തുന്നു. |
| മദാമദം | = മദാമദനായ = സമദനും അമദനുമായ = സന്തോഷമുള്ളവനും സന്തോഷമില്ലാത്തവനുമായ = പരസ്പരവിരുദ്ധങ്ങളായ പല ധർമ്മങ്ങളുള്ള |
| തം ദേവം | = ആ ദേവനെ = ആത്മാവാകുന്ന ദേവനെ |
| മദന്യഃ | = ഞാൻ അല്ലാതെ |
| കഃ | = ആരാണു് |
| ജ്ഞാതും | = അറിയുന്നതിനു് |
| അർഹതി | = അർഹനാകുന്നതു്? |

ഭാഷ്യം:—ഈ ആത്മാവു് അനങ്ങാതെ ഇരുന്ന ഇരിപ്പിൽതന്നെ ദൂരദിക്കിൽ പോകുന്നു. കിടന്ന കിടപ്പിൽതന്നെ എല്ലായിടത്തും എത്തുന്നു. ഇങ്ങനെ ഈ ആത്മാവാകുന്ന ദേവൻ മദാമദൻ ആകുന്നു. മദാമദൻ എന്നാൽ, മദമുള്ളവനും മദമില്ലാത്തവനും — ഹർഷമുള്ളവനും ഹർഷമില്ലാത്തവനും— ഇങ്ങനെ വിരുദ്ധങ്ങളായ പല ധർമ്മങ്ങളോടുകൂടിയവൻ എന്നർത്ഥം. അതിനാൽ, ആത്മാവിനെ അറിയുവാൻ സാധാരണന്മാൎക്കു സാധിക്കയില്ല. എന്നെപ്പോലെയുള്ള സൂക്ഷ്മബുദ്ധിയായ പണ്ഡിതന്മാൎക്കുമാത്രമേ ഇതിനെ ശരിയായി അറിയുവാൻ സാധിക്കയുള്ളു. എന്തെന്നാൽ, ഈ ആത്മാവു്, സ്ഥിതി, ഗതി, നിത്യം, അനിത്യം എന്നു തുടങ്ങിയുള്ള, പരസ്പരവിരുദ്ധങ്ങളായ അനേക ധർമ്മങ്ങളോടുകൂടിയ ഉപാധികളോടു ചേർന്നിരിക്കകൊണ്ടു്, വിരുദ്ധങ്ങളായ അനേകം ധർമ്മങ്ങളോടുകൂടിയിരിക്കുന്നതുപോലെ ഭാസിക്കുന്നു. വാസ്തവത്തിൽ ഏകരൂപമായിരുന്നിട്ടും, വിശ്വരൂപമെന്ന രത്നം, പലതരത്തിലുള്ള ഉപാധികളുടെ സാന്നിദ്ധ്യത്താൽ നാനാരൂപമായി ഭാസിക്കുന്നതുപോലെയും, ചിന്താമണി, ഏതെല്ലാം ചിന്തിക്കുന്നുവോ, അതതു ചിന്തയാകുന്ന ഉപാധിയോടുകൂടിമാത്രം ഭാസിക്കയും വാസ്തവരൂപത്തിൽ ഭാസിക്കാതിരിക്കയും ചെയ്യുന്നതുപോലെയും ആണു്, ആത്മാവു് വിരുദ്ധധർമ്മങ്ങളോടുകൂടി ഭാസിക്കുന്നതു്. അതുകൊണ്ടാണു് ആത്മാവിനെ എനിക്കല്ലാതെ വേറെ ആൎക്കു് അറിയുവാൻ കഴിയും? എന്നു ചോദി

ക്കുന്നതു്. ഉപാധിയിൽനിന്നു വേർതിരിച്ചു കാണാത്തവർക്കു് ആത്മാവിനെ അറിവാൻ വിഷമംതന്നെ എന്നു സാരം.

കരണങ്ങളുടെ ഉപശമം—ഇന്ദ്രിയങ്ങൾ തങ്ങളുടെ വ്യാപാരങ്ങളിൽനിന്നു വിരമിക്കുന്നതു്—ആണു് ശയനം എന്നു പറയുന്നതു്. ശയിക്കുന്നവന്നു കരണങ്ങളിൽനിന്നുണ്ടാകുന്ന ഏകദേശ വിജ്ഞാനത്തിനും ഉപശമമുണ്ടാകുന്നു. 'മനുഷ്യനായ ഞാൻ നീലമായ വസ്തുവിനെ കാണുന്നു' എന്നുംമറ്റുമുള്ള പരിച്ഛിന്നമായ (സ്വരൂപനിർണ്ണയമുള്ള) ജ്ഞാനമാണു് ഏകദേശവിജ്ഞാനം. അങ്ങനെയുള്ള ഏകദേശവിജ്ഞാനം—അല്ലെങ്കിൽ വിശേഷവിജ്ഞാനം ഉപശാന്തമാകുമ്പോൾ ശേഷിക്കുന്നതു്, യാതൊരു വിശേഷവുമില്ലാത്തതും എല്ലാ ഉപാധികളിലും ഒരുപോലെ അനുസ്യൂതമായ (വ്യാപിച്ചിരിക്കുന്ന) സ്വരൂപത്തോടുകൂടിയതും ആയ വിജ്ഞാനമാണു്. ഇതിന്നു സാമാന്യവിജ്ഞാനമെന്നു പേർ. ഈ രൂപത്തിൽ ആത്മാവു് എല്ലായിടത്തും പോകുന്നതുപോലെ തോന്നുന്നു. അന്തര്യാമിയായ സ്വന്തരൂപത്തിൽ ഇരുന്നുകൊണ്ടുതന്നെ വിശേഷവിജ്ഞാനങ്ങളിൽ സ്ഥിതിചെയ്യുമ്പോൾ, മനസ്സു മുതലായവയുടെ ഗതിയാകുന്ന ഉപാധിയോടുകൂടിയിരിക്കയാൽ, അതോടുകൂടി ആത്മാവും ദൂരദിക്കിൽ പോകുന്നതുപോലെ തോന്നുന്നു. അതു് ഈ ദേഹത്തിൽ ഇരിക്കുകയുംചെയ്യുന്നു. ഇതാണു് 'ആസീനോ ദൂരം വ്രജതി ശയാനോ യാതി സർവതഃ' എന്നതിന്റെ സാരം. അതിനാൽ വാസ്തവത്തിൽ ആത്മാവിൽ പരസ്പരവിരുദ്ധങ്ങളായ ധർമ്മങ്ങൾ ഇല്ല.　21

അങ്ങനെയുള്ള ആത്മാവിനെ അറിഞ്ഞാൽ ശോകനാശമുണ്ടാകുമെന്നും കാണിക്കുന്നു:—

മന്ത്രം:—അശരീരം ശരീരേഷ്വനവസ്ഥേഷ്വവസ്ഥിതം
　　മഹാന്തം വിഭുമാത്മാനം മത്വാ ധീരോ ന ശോചതി.　22

അശരീരം　= ശരീരമില്ലാത്തവനും=സ്വന്തമായി ശരീരമില്ലാത്തവനും,

അനവസ്ഥേഷു　= അനവസ്ഥങ്ങളായ = അവസ്ഥിതി (നിലനില്പു്)ഇല്ലാത്തവയായ

ശരീരേഷു　= ശരീരങ്ങളിൽ = ദേവ—പിതൃ—മനുഷ്യാദിശരീരങ്ങളിൽ

| | |
|---|---|
| അവസ്ഥിതം | = അവസ്ഥിതനം=നിത്യനായും വികാരം കൂടാതെയും സ്ഥിതിചെയ്യുന്നവനും |
| മഹാന്തം | = മഹാനും = മഹത്ത്വമെന്ന പരിണാമത്തോടുകൂടിയവനും |
| വിഭും | = വിഭുവും=വ്യാപിച്ചിരിക്കുന്നവനും ആയ |
| ആത്മാനം | = ആത്മാവിനെ |
| മത്വാ | = മനനംചെയ്തിട്ടു്= സാക്ഷാൽക്കരിച്ചിട്ടു് |
| ധീരഃ | = ധീരൻ = ബുദ്ധിമാൻ |
| ന ശോചതി | = ശോചിക്കുന്നില്ല. |

ഭാഷ്യം:—ആത്മാവു്, ആകാശംപോലെ സ്വന്തരൂപത്തിൽ ശരീരമില്ലാത്തതാകുന്നു. ദേവന്മാർ, പിതൃക്കൾ, മനുഷ്യർ മുതലായവരുടെ അനിത്യങ്ങളായ ശരീരങ്ങളിൽ നിത്യനായും യാതൊരു വികാരവുംകൂടാതേയും സ്ഥിതിചെയ്യുന്നതുമാകുന്നു. എല്ലാററിനേക്കാളും മഹത്തരവും എല്ലായിടത്തും വ്യാപിച്ചിരിക്കുന്നതും സ്വതേതന്നെ പ്രത്യഗാത്മസ്വരൂപവും (ആത്മാവെന്ന ശബ്ദത്തിനുള്ള മുഖ്യാർത്ഥം പ്രത്യഗാത്മാവെന്നതന്നെയാണു്) ആയ ആത്മാവിനെ 'ഇതാ ഞാൻ!' എന്നിങ്ങനെ സാക്ഷാൽക്കരിച്ചിട്ടു്, ബുദ്ധിമാനായിട്ടുള്ളവൻ ശോചിക്കാതിരിക്കുന്നു. ഇപ്രകാരമുള്ള ആത്മജ്ഞാനിക്കു ശോകമുണ്ടാവാൻ ന്യായമില്ലല്ലോ. 22

ഈ ആത്മാവിനെ അറിയുവാൻ വിഷമമാണെങ്കിലും ഉപായംകൊണ്ടു് എളുപ്പത്തിൽ അറിവാൻകഴിയുമെന്നു പറയുന്നു:—

മന്ത്രം:—നായമാത്മാ പ്രവചനേന ലഭ്യോ
ന മേധയാ ന ബഹുനാ ശ്രുതേന
യമേവൈഷ വൃണുതേ തേന ലഭ്യ—
സ്തസ്യൈഷ ആത്മാ വിവൃണുതേ തനൂം സ്വാം. 23

| | |
|---|---|
| അയം ആത്മാ | = ഈ ആത്മാവു് |
| പ്രവചനേന | = പ്രവചനംകൊണ്ടു് =പല വേദങ്ങൾ പഠിച്ചതുകൊണ്ടു് |
| ന ലഭ്യഃ | = ലഭ്യമല്ല=ലഭിക്കപ്പെടുവാൻ കഴിയുന്നതല്ല. |

| | |
|---|---|
| മേധയാ | - മേധകൊണ്ടും—ഗ്രന്ഥങ്ങളുടെ അർത്ഥങ്ങളെ ധരിക്കുവാനുള്ള ശക്തികൊണ്ടും |
| ന (ലഭ്യഃ) | = ലഭിക്കപ്പെടുവാൻ കഴിയുന്നതല്ല. |
| ബഹുനാ ശ്രുതേന | = പലമാതിരി ശാസ്ത്രജ്ഞാനംകൊണ്ടും |
| ന (ലഭ്യഃ) | = ലഭിക്കപ്പെടാവുന്നതല്ല. |
| ഏഷഃ | = ഇവൻ=ഈ സാധകൻ |
| യം | = യാതൊന്നിനെ = യാതൊരു ആത്മാവിനെ |
| വൃണുതേ | =വരിക്കുന്നുവോ,=പ്രാർത്ഥിക്കുന്നുവോ, |
| തേന ഏവ | = അവനാൽത്തന്നെ = ആ ആത്മാവാകുന്ന, വരിക്കുന്നവനാൽത്തന്നെ |
| ലഭ്യഃ | = ലഭ്യമാകുന്നു—ലഭിക്കപ്പെടുവാൻ കഴിയുന്നതാകുന്നു. |

അല്ലെങ്കിൽ—

| | |
|---|---|
| ഏഷഃ | = ഇവൻ—ഈ ആത്മാവു് |
| യം | = യാതൊരു സാധകനെ |
| വൃണുതേ | = വരിക്കുന്നുവോ, = അനുഗ്രഹിക്കുന്നുവോ, |
| തേന ഏവ | = അവനാൽമാത്രം = ആ സാധകനാൽ മാത്രം |
| ലഭ്യഃ | = ലഭ്യമാകുന്നു—ലഭിക്കപ്പെടുവാൻ കഴിയുന്നതാകുന്നു. |
| തസ്യ | = അവന്നു് = ആത്മാവിനെ ആഗ്രഹിക്കുന്ന, അല്ലെങ്കിൽ ആത്മാവിനാൽ അനുഗ്രഹിക്കപ്പെടുന്ന, സാധകനു് |
| ഏഷഃ ആത്മാ | = ഈ ആത്മാവു് |
| സ്വാം തനൂം | = സ്വന്തമായ തനുവിനെ=തന്റെ പരമാർത്ഥ സ്വരൂപത്തെ |
| വിവൃണുതേ | = വിവരിക്കുന്നു—വെളിപ്പെടുത്തിക്കൊടുക്കുന്നു. |

ഭാഷ്യം:—അനേകം വേദങ്ങളെ പഠിച്ചതുകൊണ്ടു് ഈ ആത്മാവിനെ അറിവാൻ സാധിക്കയില്ല. ഗ്രന്ഥങ്ങളുടെ

അർത്ഥങ്ങളെ ധരിക്കുന്നതിനുള്ള ശക്തികൊണ്ടും അറിയാൻ കഴികയില്ല. ഗുരൂപദേശംകൂടാതെയുള്ള പലവിധത്തിലുള്ള ശാസ്ത്രജ്ഞാനംകൊണ്ടും ആത്മജ്ഞാനം സിദ്ധിക്കയില്ല. സാധകൻ, ശ്രവണം, മനനം മുതലായവകൊണ്ട് യാതൊരു സ്വാത്മാവിനെത്തന്നെ ഭജിക്കുന്നുവോ, ശ്രവണാദികാലത്തിലും യാതൊരാത്മാവിനെ 'അതു ഞാൻ ആകുന്നു' എന്നിങ്ങനെ അനുസന്ധാനം ചെയ്യുന്നുവോ, ആ ആത്മാവുതന്നെ ആയ സാധകനുമാത്രമേ താൻതന്നെ ആയ ആത്മാവിനെ അറിയുവാൻ സാധിക്കുകയുള്ളൂ. നിഷ്കാമനും ആത്മാവിനെത്തന്നെ പ്രാർത്ഥിക്കുന്നവനുമായ സാധകന് തനിയേ ആത്മാവിനെ അറിയുവാൻ സാധിക്കും എന്നു സാരം. എങ്ങനെയാണു് അറിവാൻ സാധിക്കുന്നതെന്നു് പറയുന്നു:—അങ്ങനെ ആത്മാവിനെ അറിവാൻ ആഗ്രഹിക്കുന്നവനു് ഈ ആത്മാവു് തന്റെ പരമാർത്ഥരൂപത്തെ വെളിപ്പെടുത്തിക്കൊടുക്കുന്നു. അധികാരമുള്ളവനു് ഈശ്വരാനുഗ്രഹത്താൽ പരമമായ തത്ത്വം വെളിപ്പെടുമെന്നു സാരം. 23

എന്നു മാത്രമല്ല,

മന്ത്രം:—നാവിരതോ ദുശ്ചരിതാന്നാശാന്തോ നാസമാഹിതഃ
നാശാന്തമാനസോ വാപി പ്രജ്ഞാനേനൈനമാ—
പ്നുയാത്. 24

ദുശ്ചരിതാത് = ദുശ്ചരിതത്തിൽനിന്നു് = ശ്രുതിസ്മൃതികളിൽ വിധിച്ചിട്ടില്ലാത്തതോ നിഷേധിച്ചിട്ടുള്ളതോ ആയ പാപകർമ്മത്തിൽ നിന്നു്

അവിരതഃ = അവിരതൻ = വിരമിച്ചിട്ടില്ലാത്തവൻ

പ്രജ്ഞാനേന = പ്രജ്ഞാനംകൊണ്ടു് = ബ്രഹ്മജ്ഞാനം കൊണ്ടു്

ഏനം = ഇവനെ = ഈ ആത്മാവിനെ

ന ആപ്നുയാത് = പ്രാപിക്കയില്ല.

അശാന്തഃ = അശാന്തനും = ശാന്തനല്ലാത്തവനും = ഇന്ദ്രിയങ്ങൾക്കു് അടക്കമില്ലാത്തവനും

ന (ആപ്നുയാത്) = പ്രാപിക്കയില്ല.

അസമാഹിതഃ = അസമാഹിതനും = മനസ്സിനെ ഏകാഗ്രമാക്കിവയ്ക്കാത്തവനും

ന (ആപ്നുയാത്) = പ്രാപിക്കയില്ല.

അശാന്തമാനസഃ } = അശാന്തമാനസനായിട്ടുള്ളവനും =
വാ അപി } മനസ്സമാധാനത്തിൻെറ ഫലത്തെ ആഗ്ര
ഹിക്കുകയാൽ മനഃശാന്തിയില്ലാത്തവനും

ന (ആപ്നുയാൽ) = പ്രാപിക്കുകയില്ല.

ഭാഷ്യം:—ശ്രുതിസ്മൃതികളിൽ വിധിക്കപ്പെടാത്തതും തടക്കപ്പെട്ടിട്ടുള്ളതുമായ കർമ്മങ്ങൾ ശരീരംകൊണ്ടു ചെയ്യുന്നതാകുന്നു ദുശ്ചരിതം. അതിൽനിന്നു വിരമിക്കാത്തവനാകട്ടെ, ഇന്ദ്രിയങ്ങളുടെ ചാപലൃത്താൽ അടക്കമില്ലാത്തവനാകട്ടെ, മനസ്സ് ഏകാഗ്രമായിരിക്കാതെ പതറുന്നവനാകട്ടെ, മനസ്സു നിലയ്ക്കുനിന്നാലും, അതിൻെറ ഫലമായ പുണ്യലോകങ്ങളിലുള്ള ആഗ്രഹത്താൽ, മനസ്സടക്കം വരാത്തവനാകട്ടെ, ബ്രഹ്മജ്ഞാനംകൊണ്ടു്, ഈ ആത്മാവിനെ പ്രാപിപ്പാൻ കഴിയുന്നതല്ല. പാപകർമ്മങ്ങളിൽനിന്നു വിരമിച്ചു്, ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽനിന്നു പിൻവലിച്ചു്, മനസ്സിനെ ഏകാഗ്രമാക്കി, മനസ്സിൻേറയും ഇന്ദ്രിയങ്ങളുടേയും സമാധാനത്തിൻെറ ഫലമായ പുണ്യലോകത്തെ ആഗ്രഹിക്കാതെ, ശാന്തമാനസനായി സദ്ഗുരുവിനെ ആശ്രയിക്കുന്നവൻ ബ്രഹ്മജ്ഞാനംകൊണ്ടു് മേൽപ്രകാരമുള്ള ആത്മാവിനെ ലഭിക്കുമെന്നു സാരം. 24

മന്ത്രം:—യസ്യ ബ്രഹ്മ ച ക്ഷത്രം ച ഉഭേ ഭവത ഓദനഃ
മൃത്യുര്യസ്യോപസേചനകം ക ഇത്ഥം വേദ യത്ര സഃ 25

| | | |
|---|---|---|
| യസ്യ | = | യാതൊരു ആത്മാവിനു് |
| ബ്രഹ്മ ച ക്ഷത്രം ച | = | ബ്രഹ്മവും ക്ഷത്രവും=ബ്രാഹ്മണവർണ്ണവും ക്ഷത്രിയവർണ്ണവും |
| ഉഭേ | = | രണ്ടും=എന്നിവരണ്ടും |
| ഓദനം | = | ഓദനമായി=അന്നമായി |
| ഭവതഃ | = | ഭവിക്കുന്നുവോ, |
| മൃത്യുഃ | = | മൃത്യു=മരണം |
| യസ്യ | = | യാവനൊരുത്തനു് |
| ഉപസേചനകം | = | ഉപസേചനകമായി = ഒഴിച്ചുകൂട്ടുന്ന കറിയായി |
| ഭവതി | = | ഭവിക്കുന്നുവോ, |

സഃ = അവൻ = ആ ആത്മാവു്
യത്ര = എവിടെ എന്നു് = ഏതുമാതിരിയിലുള്ള, സ്വന്തമായ മാഹാത്മ്യത്തിൽ ഇരിക്കുന്നു എന്നു്
ഇത്ഥം = ഇപ്രകാരം = മുൻപറഞ്ഞമാതിരി സാധനങ്ങളെല്ലാം തികഞ്ഞവനെപ്പോലെ
കഃ = ഏവൻ = പ്രാകൃതബുദ്ധിയും മേൽപറഞ്ഞ സാധനങ്ങളൊന്നുമില്ലാത്തവനുമായ എവൻ
വേദ = അറിയും.

ഭാഷ്യം:—മുൻപറഞ്ഞ സാധനങ്ങളില്ലാത്തവനെപ്പററി പറയുന്നു:—എല്ലാ ധർമ്മങ്ങളേയും നിലസ്സുനിർത്തുന്നതും എല്ലാവർക്കും രക്ഷയായിട്ടുള്ളതുമായ ബ്രഹ്മക്ഷത്രവർണ്ണങ്ങൾ രണ്ടും, ആത്മാവിനു് അന്നമായിത്തീരുന്നു. എല്ലാത്തിനേയും സംഹരിക്കുന്ന മൃത്യുപോലും അതിനു് കറിയുടെ സ്ഥാനം വഹിക്കുന്നതേ ഉള്ളു; അന്നത്തിൻെറ സ്ഥാനം വഹിക്കുന്നതിനു മതിയാകയില്ലെന്നു സാരം. അങ്ങനെയുള്ള ആത്മാവിനേ, അതു് എത്ര മാഹാത്മ്യത്തോടുകൂടിയതെന്നു്, മുൻപറഞ്ഞ സാധനങ്ങളെല്ലാം തികഞ്ഞവൻ കാണുന്നതുപോലെ, സാധനങ്ങളില്ലാത്ത ആർക്കു് അറിയുവാൻ കഴിയും? 25

ഒന്നാം അദ്ധ്യായം രണ്ടാംവല്ലി കഴിഞ്ഞു.



## ഒന്നാം അദ്ധ്യായം 3—ാംവല്ലി.

ഭാഷ്യം:—'ഋതം പിബന്തൗ' എന്നുള്ള മൂന്നാംവല്ലിക്കു രണ്ടാംവല്ലിയോടുള്ള സംബന്ധമെന്തെന്നു പറയാം:—വിദ്യയും അവിദ്യയും, പരസ്പരവിരുദ്ധങ്ങളായ പല ഫലങ്ങളോടുകൂടിയവയാണെന്നു പറഞ്ഞുവച്ചതല്ലാതെ, അവയുടെ സാധനം ഫലം മുതലായവയെപ്പററി വേണ്ടുംവണ്ണം നിർണ്ണയം ചെയ്തിട്ടില്ല. അവയെ നിർണ്ണയിക്കുന്നതിനായി ഒരു രഥരൂപകത്തെ കല്പിക്കുന്നു. ഈ രൂപകംകൊണ്ടു് മനസ്സിലാക്കു

ന്നതിനു കൂടുതൽ സൌകര്യമുണ്ടാകുന്നതാണു്. ഈ രൂപകത്തിൽ, പ്രാപ്താവു് (പ്രാപിക്കുന്നവൻ = എത്തുന്നവൻ), പ്രാപ്യം (പ്രാപിക്കേണ്ട സ്ഥാനം), ഗന്താവു് (ഗമിക്കുന്നവൻ =പോകുന്നവൻ=അറിയുന്നവൻ), ഗന്തവ്യം (ഗമിക്കേണ്ടതു് =പോകേണ്ടതു്=അറിയേണ്ടതു്) ഇവയെ വേർതിരിച്ചറിയുന്നതിനായി, രണ്ടു് ആത്മാക്കളെ ഉപന്യസിക്കുന്നു:—

മന്ത്രം:—ഋതം പിബന്തൗ സുകൃതസ്യ ലോകേ
ഗുഹാം പ്രവിഷ്ടൗ പരമേ പരാർദ്ധേ
ഛായാതപൗ ബ്രഹ്മവിദോ വദന്തി
പഞ്ചാഗ്നയോ യേ ച ത്രിണാചികേതാഃ　　1

ലോകേ = ലോകത്തിൽ=ശരീരത്തിൽ

സുകൃതസ്യ = സുകൃതത്തിന്റെ=താൻചെയ്ത കർമ്മത്തിന്റെ

ഋതം = ഋതത്തെ = തീർച്ചയായുണ്ടാകുന്ന ഫലത്തെ

പിബന്തൗ = പാനംചെയ്യുന്നവരായും = അനുഭവിക്കുന്നവരായും

പരമേ = പരമമായ = ഉൽക്കൃഷ്ടമായ

പരാർദ്ധേ = പരാർദ്ധത്തിൽ=പരത്തിന്റെ(പരബ്രഹ്മത്തിന്റെ) അർദ്ധമായ (സ്ഥാനമായ) ഹൃദയാകാശത്തിൽ

ഗുഹാം = ഗുഹയിൽ=ബുദ്ധിയിൽ

പ്രവിഷ്ടൗ = പ്രവിഷ്ടന്മാരായും =പ്രവേശിച്ചിരിക്കുന്നവരായും

ഛായാതപൗ = ഛായാതപങ്ങളെപ്പോലെയിരിക്കുന്നവരായും = തണലും വെയിലും പോലെ വിലക്ഷണങ്ങളായ സ്വഭാവത്തോടുകൂടിയിരിക്കുന്നവരായും ഉള്ള

(ദ്വൗ ആത്മാനൗ) = രണ്ടു് ആത്മാക്കളെ

ബ്രഹ്മവിദഃ = ബ്രഹ്മവിത്തുകളും = ബ്രഹ്മജ്ഞന്മാരും

| | |
|---|---|
| യേ ത്രിണാചികേ—താഃ തേ | = ത്രിണാചികേതന്മാരായിട്ടുള്ള = മൂന്നു പ്രാവശ്യം അഗ്നിചയനംചെയ്തിട്ടുള്ള |
| പഞ്ചാഗ്നയഃ ച | = പഞ്ചാഗ്നികളും = അഞ്ചു് അഗ്നികളോളുകൂടിയ ഗൃഹസ്ഥന്മാരും |
| വദന്തി | = വദിക്കുന്നു—പറയുന്നു. |

ഭാഷ്യം:—ഋതം—സത്യം—തീർച്ചയായി ഉണ്ടാകുന്നതു് =കർമ്മഫലം. ലോകം = ഈ ശരീരം. ഈ ശരീരത്തിൽ സ്വയംകൃതമായ കർമ്മത്തിന്റെ ഫലത്തെ അനുഭവിച്ചുകൊണ്ടിരിക്കുന്നവരായി രണ്ടാത്മാക്കൾ ഉണ്ടു്. വാസ്തവത്തിൽ ഒരാത്മാവുമാത്രമേ കർമ്മഫലത്തെ ഭുജിക്കുന്നുള്ളു. മറേറതു ഭുജിക്കുന്നില്ല; എങ്കിലും ഛത്രിന്യായേന രണ്ടുപേരും കർമ്മഫലത്തെ അനുഭവിച്ചുകൊണ്ടിരിക്കുന്നവർ എന്നു പറഞ്ഞിരിക്കുന്നു. കുടപിടിച്ചുകൊണ്ടു പലരും കുടകൂടാതെ ചിലരും ഒരുമിച്ചു പോകുമ്പോൾ എല്ലാവരേയുംചേർത്തു കുടക്കാർ എന്നു പറയുന്നു. അവിടെ, കുടയുള്ളവരുമായുള്ള സംബന്ധത്താൽ, കുടയില്ലാത്തവരേയും ഉൾപ്പെടുത്തി 'കുടക്കാർ' എന്നു പറയുന്നതുപോലെ, ഇവിടെ കർമ്മഫലം അനുഭവിക്കുന്ന ജീവനോടുള്ള സംബന്ധത്താൽ കർമ്മഫലം അനുഭവിക്കാത്ത ഈശ്വരനേയും ഉൾപ്പെടുത്തി കർമ്മഫലം അനുഭവിക്കുന്നവർ എന്നു പറഞ്ഞിരിക്കുന്നു എന്നു സാരം. ആ ആത്മാക്കൾ പരമമായ പരാർദ്ധത്തിൽ ഗുഹയിൽ — ബുദ്ധിയിൽ — പ്രവേശിച്ചിരിക്കുന്നു. പരാർദ്ധം—പരത്തിന്റെ അർദ്ധം. പരം = പരബ്രഹ്മം. അർദ്ധം = സ്ഥാനം. പരബ്രഹ്മത്തെ സാക്ഷാത്ക്കരിക്കുന്നതു ഹൃദയാകാശത്തിലാകയാൽ, പരാർദ്ധമെന്നതു ഹൃദയാകാശമാകുന്നു. അതു ദേഹാശ്രയമായ ആകാശത്തേക്കാൾ സൂക്ഷ്മം (ഉൽകൃഷ്ടം) ആയതുകൊണ്ടു്, അതിനു 'പരമം' എന്ന വിശേഷണം ചേർത്തിരിക്കുന്നു. ആ ആത്മാക്കളിൽ ഒന്നു് സംസാരിയും മറെറാന്നു് അസംസാരിയും ആയതിനാൽ, രണ്ടും, വെയിലും തണലുംപോലെ, വ്യത്യാസപ്പെട്ട ലക്ഷണങ്ങളോടുകൂടിയവയാകുന്നു എന്നു ബ്രഹ്മജ്ഞന്മാർ പറയുന്നു. കർമ്മം ഉപേക്ഷിച്ച ബ്രഹ്മജ്ഞന്മാർ മാത്രമല്ല അങ്ങനെ പറയുന്നതു്; മൂന്നുപ്രാവശ്യം അഗ്നിഞ്ചയനം ചെയ്തിട്ടുള്ളവരും പഞ്ചാഗ്നികളുമായ ഗൃഹസ്ഥന്മാരും ഇങ്ങനെതന്നെ പറയുന്നു. ഗാർഹപത്യം, ദക്ഷിണാഗ്നി, ആഹവനീയം, സഭ്യം, ആവസഥ്യം എന്നിങ്ങനെയുള്ള അഞ്ചു് അഗ്നികളോടുകൂടിയവരെയോ,

ദ്യോവു്, പർജ്ജന്യം, പൃഥിവി, പുരുഷൻ, സ്ത്രീ ഇവയെ അഗ്നികളായി വിചാരിക്കുന്നവരെയോ ആണു് പഞ്ചാഗ്നികൾ എന്നു പറഞ്ഞതു്. 1

മന്ത്രം:—യഃ സേതുരീജാനാനാമക്ഷരം ബ്രഹ്മ യത് പരം
അഭയം തിതീർഷതാം പാരം നാചികേതം ശകേമഹി. 2

| | |
|---|---|
| യഃ | = യാതൊന്നു്=യാതൊരു അഗ്നി |
| ഈജാനാനാം | = ഈജാനന്മാർക്കു് = യജിക്കുന്നവർക്കു് = കർമ്മികൾക്കു് |
| സേതുഃ | = സേതുവായിരിക്കുന്നുവോ = ചിറ എന്നപോലെ ഇരിക്കുന്നുവോ=ദുഃഖത്തെ കടക്കുന്നതിനുതകുന്നുവോ |
| തം നാചികേതം | = ആ നാചികേതത്തെ = ആ അഗ്നിയെ |
| ശകേമഹി | = അറിയുന്നതിനും ചയനം ചെയ്യുന്നതിനും നാം ശക്തന്മാരാകുന്നു. |
| അഭയം | = അഭയമായ=ഭയശൂന്യമായ |
| പാരം | = പാരത്തെ = സംസാരത്തിന്റെ മറുകരയെ |
| തിതീർഷതാം | = തിതീർഷുക്കൾക്കു്=കടക്കുവാൻ ആഗ്രഹിക്കുന്നവർക്കു് |
| പരം | = പരമായിട്ടുള്ള=ആശ്രയമായിട്ടുള്ള |
| അക്ഷരം ബ്രഹ്മ | = അക്ഷരമായ ബ്രഹ്മം=ആത്മാവാകുന്ന ബ്രഹ്മം |
| യത് | = യാതൊന്നോ |
| തൽ ച | = അതിനേയും |
| ശകേമഹി | = അറിയുന്നതിനു നാം ശക്തന്മാരാകുന്നു. |

ഭാഷ്യം:—കർമ്മികൾക്കു ദുഃഖസന്തരണത്തിനു പ്രയോജനപ്പെടുന്നതിനാൽ സേതുപോലെയിരിക്കുന്ന അഗ്നിയെ അറിയുന്നതിനും ചയനം ചെയ്യുന്നതിനും നമുക്കു കഴിയും. എന്നുമാത്രമല്ല, ഭയശൂന്യമായ, സംസാരത്തിന്റെ മറുകര കടക്കുന്നതിന് ആഗ്രഹിക്കുന്ന ബ്രഹ്മജ്ഞന്മാർക്കു് ആശ്രയവും, യാതൊരു വികാരവുമില്ലാത്തതുമായ ആത്മാവാകുന്ന ബ്രഹ്മത്തെ അറിയുന്നതിനും നമുക്കു കഴിയും. പരബ്രഹ്മം ബ്രഹ്മവിത്തുകൾക്കും, അപരബ്രഹ്മം കർമ്മവിത്തുകൾക്കും ആശ്ര

യമാകുന്നു എന്നു സാരം. ഈ പരബ്രഹ്മത്തേയും അപരബ്രഹ്മത്തേയുംതന്നെയാണു് ''ഋതം പിബന്തൗ'' ഇത്യാദികൊണ്ടുപന്യസിച്ചിട്ടുള്ളതു്. പണ്ടുള്ളവർക്കു മാത്രമല്ല, ഇപ്പോഴുള്ളവർക്കും പരാപരബ്രഹ്മജ്ഞാനത്തിനുള്ള ശക്തിയുണ്ടെന്നു സാരം. 2

മന്ത്രം:—ആത്മാനം രഥിനം വിദ്ധി ശരീരം രഥമേവ തു
ബുദ്ധിം തു സാരഥിം വിദ്ധി മനഃ പ്രഗ്രഹമേവ ച. 3

ആത്മാനം = ആത്മാവിനെ—മുമ്പു് ഋതപാനംചെയ്യുന്നതായി പറഞ്ഞ സംസാരിയായ ആത്മാവിനെ
രഥിനം = രഥി എന്നു്—തേരാളി എന്നു് = തേരിൽ യാത്രചെയ്യുന്ന പ്രധാന പുരുഷൻ എന്നു്
വിദ്ധി = അറിയുക.
ശരീരം = ശരീരത്തെ
രഥം ഏവ തു = രഥംതന്നെയെന്നു്
വിദ്ധി = അറിയുക.
ബുദ്ധിം തു = ബുദ്ധിയെ ആകട്ടെ
സാരഥിം = സാരഥി എന്നും = തേർതെളിക്കുന്നവൻ എന്നും
മനഃ = മനസ്സിനെ—അന്തഃകരണത്തെ
പ്രഗ്രഹം ഏവ ച = കടിഞ്ഞാൺ എന്നും
വിദ്ധി = അറിയുക

ഭാഷ്യം:—മുമ്പുപറഞ്ഞ ആത്മാക്കളിൽ, ഉപാധികളാൽ സംസാരിയായിട്ടു് മോക്ഷഗമനത്തിനു് വിദ്യയിലും, സംസാരഗമനത്തിനു് അവിദ്യയിലും അധികാരിയായിത്തീന്നിട്ടുള്ള ആത്മാവിനു് (ജീവനു്) മോക്ഷപ്രാപ്തിക്കും സംസാരഗമനത്തിനും സാധനമായ രഥത്തെ കല്പിക്കുന്നു:—ഋതപാനം ചെയ്യുന്നതായി പറഞ്ഞ സംസാരിയായ ആത്മാവു തന്നെ തേരിൻെറ ഉടമസ്ഥൻ അല്ലെങ്കിൽ തേരിൽ യാത്രചെയ്യുന്ന ആറം. കുതിരയുടെ സ്ഥാനം വഹിക്കുന്ന ഇന്ദ്രിയങ്ങരം

വലിച്ചുകൊണ്ടു പോകുന്നതിനാൽ ശരീരംതന്നെ രഥം. അദ്ധ്യവസാനം (നിശ്ചയിക്കൽ) ആകുന്ന സ്വരൂപത്തോടുകൂടിയ ബുദ്ധിയാകട്ടെ, സാരഥി, രഥത്തെ എന്നപോലെ, ശരീരത്തെ തന്റെ ഇഷ്ടംപോലെ നയിക്കുന്നതിനാൽ, സാരഥിയുടെ സ്ഥാനം വഹിക്കുന്നു. ദേഹത്തിലുള്ള മിക്ക കാര്യങ്ങളും ബുദ്ധി ചെയ്യുന്നതാണല്ലോ. സങ്കല്പം വികല്പം മുതലായ ലക്ഷണങ്ങളോടുകൂടിയ മനസ്സു കടിഞ്ഞാൺ ആണെന്നറിയുക; കടിഞ്ഞാണിനാൽ കുതിരകൾ എന്നപോലെ മനസ്സിനാൽ നിയന്ത്രിക്കപ്പെട്ടിട്ടാണല്ലോ ശ്രോത്രം മുതലായ ഇന്ദ്രിയങ്ങൾ പ്രവർത്തിക്കുന്നതു്. 3

മന്ത്രം:—ഇന്ദ്രിയാണി ഹയാനാഹുർവിഷയാംസ്തേഷു ഗോചരാൻ

ആത്മേന്ദ്രിയമനോയുക്തം ഭോക്തേത്യാഹുർമ്മനീഷിണഃ 4

| | |
|---|---|
| ഇന്ദ്രിയാണി | = ഇന്ദ്രിയങ്ങളെ = ചക്ഷുസ്സു മുതലായവയെ |
| ഹയാൻ | = ഹയങ്ങളെന്നു്—കുതിരകളെന്നു് |
| ആഹുഃ | = പറയുന്നു = ശരീരത്തെ രഥമായി കല്പിച്ചവർ പറയുന്നു. |
| വിഷയാൻ | = വിഷയങ്ങളെ—രൂപാദികളെ |
| തേഷു | = അവയിൽ—അവയ്ക്കു് = കുതിരകളായി കല്പിക്കപ്പെട്ടിരിക്കുന്ന ഇന്ദ്രിയങ്ങൾക്കു് |
| ഗോചരാൻ | = ഗോചരങ്ങളെന്നു് = പോകുവാനുള്ള വഴികളെന്നു് |
| വിദ്ധി | = നീ അറിഞ്ഞുകൊള്ളുക |
| ആത്മേന്ദ്രിയ—മനോയുക്തം | = ആത്മാവു് (ശരീരം), ഇന്ദ്രിയങ്ങൾ, മനസ്സു് ഇവയോടുകൂടിയ |
| (ആത്മാനം) | = ആത്മാവിനെ |
| മനീഷിണഃ | = മനീഷികൾ = വിവേകികൾ |
| ഭോക്താ ഇതി | = ഭോക്താവെന്നു് = സുഖദുഃഖങ്ങളെ അനുഭവിക്കുന്ന സംസാരി എന്നു് |
| ആഹുഃ | = പറയുന്നു. |

ഭാഷ്യം:—ശരീരത്തെ രഥമായി കല്പിക്കുന്ന ആളുകൾ, ആ ശരീരത്തെ വലിച്ചുകൊണ്ടുപോവുക എന്ന സാധാരണ ധർമ്മത്തെ അടിസ്ഥാനപ്പെടുത്തി, ഇന്ദ്രിയങ്ങളെ കുതിരകളെന്നു പറയുന്നു. കുതിരകളായി കല്പിച്ചിരിക്കുന്ന കണ്ണ് മുതലായവയ്ക്കു പോകുവാനുള്ള വഴി, രൂപം മുതലായ വിഷയങ്ങളെന്ന് അറിഞ്ഞുകൊള്ളുക. ശരീരം, ഇന്ദ്രിയങ്ങൾ, മനസ്സ് ഇവയോടുകൂടിയ ആത്മാവിനെ സംസാരി എന്ന്—സുഖദുഃഖങ്ങളെ അനുഭവിക്കുന്നവൻ എന്ന്—വിദ്വാന്മാർ പറയുന്നു. കേവലനായ — യാതൊരുപാധിയുമില്ലാത്ത—ആത്മാവിനു ഭോക്തൃത്വം ഇല്ല; എന്തെന്നാൽ, ആത്മാവിലുള്ള ഭോക്തൃത്വം, ബുദ്ധി മുതലായ ഉപാധികളാൽ ഉണ്ടാക്കപ്പെടുന്നതു മാത്രമാണ്. കേവലനായ ആത്മാവിനു ഭോക്തൃത്വമില്ലെന്ന് 'ധ്യായതീവലേലായതീവ' എന്നു തുടങ്ങിയുള്ള മററു ശ്രുതികളും പറയുന്നു. ഭോക്തൃത്വം ഉപാധികൃതമാണെന്നു വന്നാൽമാത്രമേ ഇനി, 'വിജ്ഞാനസാരഥിര്യ്യസ്തു' ഇത്യാദി കൊണ്ടു പറയാൻപോകുന്ന രഥകല്പനയനുസരിച്ച്, പ്രത്യഗാത്മാവായിട്ടു വൈഷ്ണവമായ പദത്തെ പ്രാപിക്കുന്നു എന്നു പറഞ്ഞതു ചേരുകയുള്ളു. അല്ലാത്തപക്ഷം—ആത്മാവ് സ്വതേ തന്നെ സംസാരിയാണെന്നു വരുന്നപക്ഷം—സ്വഭാവത്തെ മാററുവാൻ സാധിക്കുകയില്ലാത്തതുകൊണ്ട്, സംസാരമില്ലാത്ത വൈഷ്ണവപദത്തെ പ്രാപിക്കുക എന്നതുണ്ടാവാൻ തരമില്ലെന്നു സാരം. 4

മന്ത്രം:—യസ്ത്വവിജ്ഞാനവാൻ ഭവത്യയുക്തേന മനസാ സദാ
തസ്യേന്ദ്രിയാണ്യവശ്യാനി ദുഷ്ടാശ്വാ ഇവ സാരഥേഃ 5

യഃ തു = ആരാണോ പിന്നെ
സദാ = എല്ലായ്പോഴും
അയുക്തേന = അയുക്തമായ=അനിയന്ത്രിതമായ
മനസാ = മനസ്സോടുകൂടി
അവിജ്ഞാനവാൻ = അവിജ്ഞാനവാനായി = വിവേകമില്ലാത്തവനായി
ഭവതി = ഭവിക്കുന്നത്,
തസ്യ = അവന്ന്=ആ അകുശലന്ന്
സാരഥേഃ = സാരഥിക്ക്

| | |
|---|---|
| ദുഷ്ടാശ്വാഃ ഇവ | = ദുഷ്ടാശ്വങ്ങൾ എന്നപോലെ = പഴകാത്ത കുതിരകളെന്നപോലെ |
| ഇന്ദ്രിയാണി | = ഇന്ദ്രിയങ്ങൾ—ചക്ഷുസ്സ മുതലായവ |
| അവശ്യാനി | = അവശ്യങ്ങളാകുന്നു = അനധീനങ്ങളായി—അവിധേയങ്ങളായി — ത്തീരുന്നു. |

ഭാഷ്യം:—മേൽപറഞ്ഞവിധം സംസാരിത്വം ആത്മാവിന്ന സ്വാഭാവികമല്ലാതിരിക്കെ, ബുദ്ധി എന്നു പറയുന്ന സാരഥി, തേരോടിക്കുന്നതിൽ ലൗകികസാരഥി എന്നപോലെ, പ്രവർത്തിക്കുന്നതിലും നിവർത്തിക്കുന്നതിലും വിവേകമില്ലാത്തവനായും, കടിഞ്ഞാണിന്റെ സ്ഥാനം വഹിക്കുന്ന മനസ്സിനെ ഒരിക്കലും വേണ്ടവിധം നിയന്ത്രണം ചെയ്യാതെയും ഇരിക്കുന്നപക്ഷം, ലൗകികസാരഥിക്ക പഴകാത്ത കുതിരകളെ തെററായ വഴിയിൽനിന്നെന്നപോലെ, അകുശലനായ ആ ബുദ്ധിസാരഥിക്ക, കുതിരയുടെ സ്ഥാനം വഹിക്കുന്ന ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽനിന്നു് നിവാരണം ചെയ്യുവാൻ സാധിക്കയില്ല. 5

മന്ത്രം:—യസ്സ്തു വിജ്ഞാനവാൻ ഭവതി യുക്തേന മനസാ സദാ
തസ്യേന്ദ്രിയാണി വശ്യാനി സദശ്വാ ഇവ സാരഥേഃ 6

| | |
|---|---|
| യഃ തു | = യാവനൊരുത്തനാണോ = യാതൊരു ബുദ്ധിയാകുന്ന സാരഥിയാണോ |
| സദാ | = എപ്പോഴും |
| യുക്തേന | = യുക്തമായ = നിയന്ത്രിതമായ |
| മനസാ | = മനസ്സോടുകൂടി |
| വിജ്ഞാനവാൻ | = വിജ്ഞാനവാനായി = വിവേകമുള്ളവനായി |
| ഭവതി | = ഭവിക്കുന്നുു്, |
| തസ്യ | = അവന്നു് = ആ ബുദ്ധിയാകുന്ന സാരഥിക്കു് |
| സാരഥേഃ | = സാരഥിക്കു് = ലൌകികസാരഥിക്ക |
| സദശ്വാഃ | = സദശ്വങ്ങൾ—നല്ല കുതിരകൾ = പഴകിയ കുതിരകൾ |

| | |
|---|---|
| ഇവ | = എന്നപോലെ |
| ഇന്ദ്രിയാണി | = ഇന്ദ്രിയങ്ങൾ—ചക്ഷുരാദികൾ |
| വശ്യാനി | = വശ്യങ്ങളായി = അധീനങ്ങളായി = വിധേയങ്ങളായി |
| (ഭവന്തി) | = ഭവിക്കുന്നു. |

**ഭാഷ്യം:**—ഏതു ബുദ്ധിയാകുന്ന സാരഥി, മുമ്പുപറഞ്ഞതിനു വിപരീതമായി, വിവേകത്തോടുകൂടി, കടിഞ്ഞാണിന്റെ സ്ഥാനത്തുള്ള മനസ്സിനെ എപ്പോഴും നിയന്ത്രണം ചെയ്യുന്നുവോ, അവനു സാധാരണ സാരഥികൾക്കു പഴകിയ കുതിരകളെന്നപോലെ ദേഹമാകുന്ന രഥത്തിനു കുതിരകളുടെ സ്ഥാനം വഹിക്കുന്ന ഇന്ദ്രിയങ്ങൾ വിധേയങ്ങളായി—ഇഷ്ടം പോലെ പ്രവർത്തിപ്പിക്കുവാനും നിവർത്തിപ്പിക്കുവാനും കഴിയുന്നവയായി—ത്തീരുന്നു. 6

മുൻപറഞ്ഞ വിവേകമില്ലാത്ത ബുദ്ധിസാരഥിക്കുള്ള ഫലം പറയുന്നു:—

**മന്ത്രം:**— യസ്ത്വവിജ്ഞാനവാൻ ഭവത്യമനസ്കഃ സദാ ഽ ശുചിഃ
ന സ തൽ പദമാപ്നോതി സംസാരം ചാധിഗച്ഛതി. 7

| | |
|---|---|
| യഃ തു | = യാവനൊരുത്തനാണോ = യാതൊരു ബുദ്ധിസാരഥിയാണോ |
| അവിജ്ഞാനവാൻ | = വിജ്ഞാനമില്ലാത്തവനായും = വിവേകമില്ലാത്തവനായും |
| അമനസ്കഃ | = അമനസ്കനായും = മനോനിയന്ത്രണമില്ലാത്തവനായും |
| സദാ | = എപ്പോഴും |
| അശുചിഃ | = അശുചിയായും = പാപംവർദ്ധിച്ചു ദുഷിച്ച അന്തഃകരണത്തോടുകൂടിയവനായും ഇരിക്കുന്നതു്, |
| സഃ | = അങ്ങനെയുള്ള സാരഥിയോടുകൂടിയ രഥി |
| തൽ പദം | = ആ പദത്തെ = മുൻപറഞ്ഞ അക്ഷരമായ പരമപദത്തെ |

| | |
|---|---|
| ന ആപ്നോതി | = പ്രാപിക്കയില്ല. |
| സംസാരം | = സംസാരത്തെ = ജനനമരണാദിരൂപമായ സംസാരദുഃഖത്തെ |
| അധിഗച്ഛതി ച | = അധിഗമിക്കയും ചെയ്യുന്നു. |

ഭാഷ്യം:—വിവേകഹീനനും മനോനിയന്ത്രണമില്ലാത്തവനും, അതുകൊണ്ടുതന്നെ പാപം ബാധിച്ചു് എപ്പോഴും ദുഷിച്ച അന്തഃകരണത്തോടുകൂടിയവനും ആയ സാരഥിയോടുകൂടിയ രഥി മുൻപറഞ്ഞ അക്ഷരമായ പരമപദത്തെ പ്രാപിക്കുകയില്ല. എന്നുമാത്രമല്ല, ജനനമരണലക്ഷണമായ സംസാരത്തെ പ്രാപിക്കയും ചെയ്യും. 7

മന്ത്രം:—യസ്തു വിജ്ഞാനവാൻ ഭവതി സമനസ്കഃ സദാ ശുചിഃ
സ തു തൽ പദമാപ്നോതി യസ്മാദ് ഭൂയോ ന ജായതേ. 8

| | |
|---|---|
| യഃ തു | = യാവനൊരുത്തൻ പിന്നെ=യാതൊരു രഥി പിന്നെ |
| വിജ്ഞാനവാൻ | = വിജ്ഞാനവാനായും=വിജ്ഞാനമുള്ള സാരഥിയോടുകൂടിയവനായും |
| സമനസ്കഃ | = മനോനിയന്ത്രണമുള്ളവനായും |
| സദാ | = എപ്പോഴും |
| ശുചിഃ | = ശുചിയായും=ശുദ്ധാന്തഃകരണനായും |
| ഭവതി | = ഭവിക്കുന്നുവോ |
| സഃ | = അവൻ = ആ രഥി, |
| യസ്മാത് | = യാതൊന്നിൽനിന്നു് = യാതൊരു പദത്തിൽനിന്നു് |
| (പ്രച്യുതഃ) | = പ്രച്യുതനായിട്ടു് = ഭ്രഷ്ടനായിട്ടു് |
| ഭൂയഃ | = വീണ്ടും |
| ന ജായതേ | = ജനിക്കുകയില്ലയോ |
| തത് പദം | = ആ പദത്തെ=ആ സ്ഥാനത്തെ |
| ആപ്നോതി | = പ്രാപിക്കുന്നു. |

ഭാഷ്യം:—ഏതു രഥി, വിവേകമുള്ള സാരഥിയോടുകൂടി മനോനിയന്ത്രണം ചെയ്തു ശുദ്ധാന്തഃകരണനായിരിക്കുന്നുവോ, വിദ്വാനായ ആ രഥി, പുനരാവൃത്തിയില്ലാത്ത—തിരി

ച്ചുപോരേണ്ടിവരാത്ത — പദത്തെ പ്രാപിക്കുന്നു. ആ പദത്തിൽനിന്നു് അധഃപതിച്ചിട്ടു് പിന്നെയും ജനിക്കേണ്ടിവരികയില്ല എന്നു സാരം. 8

ആ പദമേതെന്നു പറയുന്നു:—

മന്ത്രം:—വിജ്ഞാനസാരഥിര്യസ്തു മനഃപ്രഗ്രഹവാൻ നരഃ
സോ ഽ ദ്ധ്വനഃ പാരമാപ്നോതി തദ്വിഷ്ണോഃപരമം പദം. 9

യഃ നരഃ — യാതൊരു നരൻ

വിജ്ഞാനസാരഥിഃ — വിജ്ഞാനസാരഥിയായും = മുൻ പറഞ്ഞവിധത്തിൽ വിവേകബുദ്ധിയായാകുന്ന സാരഥിയോടുകൂടിയവനായും

മനഃപ്രഗ്രഹവാൻ = മനഃപ്രഗ്രഹത്തോടുകൂടിയവനായും = മനോനിയന്ത്രണത്തോടുകൂടിയവനായും

(ഭവതി) = ഭവിക്കുന്നുവോ,

സഃ — ആ വിദ്വാനായ രഥി

അദ്ധ്വനഃ — അദ്ധ്വാവിന്റെ—വഴിയുടെ = സംസാരഗതിയുടെ

പാരം — അങ്ങേ അററത്തെ

ആപ്നോതി — പ്രാപിക്കുന്നു.

തത് = അതു്—അങ്ങനെയുള്ള വിദ്വാൻ പ്രാപിക്കുന്നതു്,

വിഷ്ണോഃ — വിഷ്ണുവിന്റെ = വ്യാപനശീലനായും വാസുദേവൻ എന്നു പേരുള്ളവനായും പരമാത്മാവായുമുള്ള ബ്രഹ്മത്തിന്റെ

പരമം — പരമമായ—ഉൽകൃഷ്ടമായ

പദം = പദമാകുന്നു—സ്ഥാനമാകുന്നു.

ഭാഷ്യം:—വിവേകബുദ്ധിയാകുന്ന സാരഥിയോടും മനോനിയന്ത്രണത്തോടും അന്തഃകരണശുദ്ധിയോടുംകൂടിയ വിദ്വാനായ മനുഷ്യൻ സംസാരഗതിയുടെ അപ്പുറത്തു് എത്തും —സർവസംസാരബന്ധനങ്ങളിൽനിന്നും മുക്തനാകും. ഇപ്ര

കാരമുള്ള വിദ്വാൻ പ്രാപിക്കുന്നതു്, വ്യാപനശീലനും, വാസുദേവൻ എന്നു പേരുള്ളവനും ആയ പരമാത്മാവിൻെറ— ബ്രഹ്മത്തിൻെറ — ഉൽക്കൃഷ്ടമായ പദം — സ്ഥാനം — സ്വരൂപം—ആകുന്നു. 9

ഇനി, ഗമിക്കേണ്ട സ്ഥാനത്തെ പ്രാപിക്കേണ്ടതു്, സ്ഥൂലങ്ങളായ ഇന്ദ്രിയങ്ങൾ മുതൽ സൂക്ഷ്മം, സൂക്ഷ്മതരം, സൂക്ഷ്മതമം എന്ന ക്രമത്തിൽ പ്രത്യാഗാത്മാവായിട്ടാണു്; എന്നുള്ളതു് കാണിപ്പാനായി പറയുന്നു:—

മന്ത്രം:—ഇന്ദ്രിയേഭ്യഃ പരാഹ്യർത്ഥാ അർത്ഥേഭ്യശ്ച പരം മനഃ
മനസസ്തു പരാ ബുദ്ധിർബുദ്ധേരാത്മാ മഹാൻ പരഃ 10

ഇന്ദ്രിയേഭ്യഃ = ഇന്ദ്രിയങ്ങളെക്കാൾ=ചക്ഷുരാദികളെക്കാൾ

അർത്ഥാഃ = അർത്ഥങ്ങൾ = രൂപാദികളായ വിഷയങ്ങൾ

പരാഃ = പരങ്ങളാകുന്നു=സൂക്ഷ്മങ്ങളും മഹത്തുകളും= *പ്രത്യഗാത്മഭൂതങ്ങളുമാകുന്നു.

അർത്ഥേഭ്യഃ = അർത്ഥങ്ങളേക്കാൾ = രൂപാദികളേക്കാൾ

മനഃ ച = മനസ്സും = അന്തഃകരണവും

പരം = പരമാകുന്നു = സൂക്ഷ്മതരവും മഹത്തമവും പ്രത്യഗാത്മഭൂതവുമാകുന്നു.

മനസഃ = മനസ്സിനേക്കാൾ = അന്തഃകരണത്തേക്കാൾ

ബുദ്ധിഃ = ബുദ്ധി

പരാ = പരയാകുന്നു=സൂക്ഷ്മതരവും മഹത്തരവും പ്രത്യഗാത്മഭൂതവുമാകുന്നു.

ബുദ്ധേഃ = ബുദ്ധിയേക്കാൾ

മഹാൻ ആത്മാ = മഹാനായ ആത്മാവു് = ഹിരണ്യഗർഭൻ

---

* പ്രത്യഗാത്മഭൂതങ്ങൾ = അനപായിസ്വരൂപങ്ങൾ= വസ്തു നശിക്കുമ്പോൾ നശിക്കാതെ ശേഷിക്കുന്നതു്.

പരഃ = പരനാകുന്നു = സൂക്ഷ്മതരനും മഹത്തരനും പ്രത്യഗാത്മഭൂതനുമാകുന്നു.

ഭാഷ്യം:—ഇന്ദ്രിയങ്ങൾ സ്ഥൂലങ്ങളാകുന്നു. അവ, രൂപാദികളായ ഇന്ദ്രിയാർത്ഥങ്ങളെക്കൊണ്ടു്, അവയെ വെളിപ്പെടുത്തുന്നതിനായി, ഉണ്ടാക്കപ്പെട്ടിട്ടുള്ളവയത്രേ. അതിനാൽ രൂപാദികൾ ചക്ഷുരാദികൾക്കു കാരണങ്ങളാകുന്നു. അതുകൊണ്ടു്, ചക്ഷുരാദികളായ ഇന്ദ്രിയങ്ങളേക്കാൾ രൂപാദികളായ ഇന്ദ്രിയാർത്ഥങ്ങൾ സൂക്ഷ്മങ്ങളും മഹത്തുകളും പ്രത്യഗാത്മഭൂതങ്ങളും ആകുന്നു. ചെറിയതും വ്യാപകവും നാശമില്ലാത്ത സ്വരൂപത്തോടുകൂടിയതുമാകുന്നു എന്നർത്ഥം. അങ്ങനെയുള്ള അർത്ഥങ്ങളേക്കാൾ മനസ്സു്, സൂക്ഷ്മതരവും മഹത്തരവും പ്രത്യഗാത്മഭൂതവുമാകുന്നു. ഇവിടെ മനസ്സെന്നു പറഞ്ഞതു് മനസ്സിന്നുപാദാനകാരണമായ ഭൂതസൂക്ഷ്മത്തെ ആണു്. സങ്കല്പം വികല്പം മുതലായവസ്തു കാരണമായ മനസ്സു് അദ്ധ്യവസായത്താൽ (നിശ്ചയത്താൽ) നിയമിക്കപ്പെടുന്നതാകയാൽ, ബുദ്ധി—അദ്ധ്യവസായം മുതലായവസ്തു കാരണമായിട്ടുള്ളതും ബുദ്ധി എന്നു പറയപ്പെടുന്നതുമായ ഭൂതസൂക്ഷ്മം—മനസ്സിനെക്കാൾ സൂക്ഷ്മതരവും മഹത്തരവും പ്രത്യഗാത്മഭൂതവുമാകുന്നു. ബുദ്ധിയെക്കാൾ മഹാനായ ആത്മാവു് പരനാകുന്നു. എല്ലാ പ്രാണികളുടെയും ബുദ്ധികൾക്കു പ്രത്യഗാത്മാവായിരിക്കുന്നതിനാൽ ആത്മാവെന്നും, എല്ലാററിനേക്കാളും മഹത്താകയാൽ മഹാനെന്നും പറയുന്നതും, അവ്യക്തത്തിൽനിന്നു് ഒന്നാമതായി ഉണ്ടായിട്ടുള്ളതും, ജ്ഞാനശക്തി, ക്രിയാശക്തി ഇവയാകുന്ന സ്വരൂപത്തോടുകൂടിയതുമായ ഹിരണ്യഗർഭനെന്ന തത്ത്വത്തെ — സൂത്രാത്മാവിനെ — ആണു് ഇവിടെ മഹാനായ ആത്മാവെന്നു പറഞ്ഞതു്. അതു് ബുദ്ധിയെക്കാൾ പരമെന്നു പറയപ്പെടുന്നു. 10

മന്ത്രം:—മഹതഃ പരമവ്യക്തമവ്യക്താൽ പുരുഷഃ പരഃ
പുരുഷാന്ന പരം കിഞ്ചിത് സാ കാഷ്ഠാ സാ പരാ ഗതിഃ 11

മഹതഃ = മഹത്തിനെക്കാൾ = സൂത്രാത്മാവിനെക്കാൾ

അവ്യക്തം = അവ്യക്തം = അവ്യാകൃതം

| | |
|---|---|
| പരം | = പരമാകുന്ന = സൂക്ഷ്മതരവും മഹത്തരവും പ്രത്യഗാത്മഭൂതവുമാകുന്ന. |
| അവ്യക്താൽ | = അവ്യക്തത്തെക്കാൾ = അവ്യാകൃതത്തെക്കാൾ |
| പുരുഷഃ | = പുരുഷൻ |
| പരഃ | = പരനാകുന്ന = സൂക്ഷ്മതരനും മഹാനുമാകുന്ന. |
| പുരുഷാത് | = ചിന്മാത്രഘനസ്വരൂപനായ പുരുഷനെക്കാൾ |
| പരം | = പരമായി |
| കിംചിത് ന | = ഒന്നും ഇല്ല. |
| സാ | = അതു് |
| കാഷ്ഠാ | = കാഷ്ഠയാകുന്നു = സൂക്ഷ്മത്വം, മഹത്ത്വം, പ്രത്യഗാത്മത്വം ഇവയുടെ അങ്ങേ അററത്തെ നിലയാകുന്ന. |
| സാ | = അതു് |
| പരാ | = പരയായ = ഉൽക്കൃഷ്ടമായ |
| ഗതിഃ | = ഗതിയാകുന്നു. |

ഭാഷ്യം:—മഹത്തിനെക്കാൾ അവ്യക്തം സൂക്ഷ്മതരവും പ്രത്യഗാത്മഭൂതവും, സർവമഹത്തരവുമാകുന്നു. അവ്യക്തമെന്നു പറയുന്നതു്, അവ്യാകൃതങ്ങളായ നാമരൂപങ്ങളുടെ സ്വരൂപവും, എല്ലാ ജഗത്തിനും ബീജവും, എല്ലാ കാര്യശക്തികളുടെയും കാരണശക്തികളുടെയും സമാഹാരവും (ഒരുമിച്ചു ചേർന്നു് ഒന്നായിരിക്കുന്ന അവസ്ഥ) അവ്യക്തം, അവ്യാകൃതം. ആകാശം മുതലായ ശബ്ദങ്ങളെക്കൊണ്ടു പറയപ്പെടുന്നതും, വടബീജത്തിൽ വടവൃക്ഷമുണ്ടാകുന്നതിനുള്ള ശക്തി എങ്ങനെയോ, അതുപോലെ പരമാത്മാവിൽ ഓതപ്രോതരീതിയിൽ (ഊടും പാവുംപോലെ) ആശ്രയിച്ചിരിക്കുന്നതും ആയ ഒരു തത്ത്വമാകുന്നു. എല്ലാ കാരണങ്ങൾക്കും കാരണവും പ്രത്യഗാത്മാവുമായതുകൊണ്ടു് പുരുഷൻ ആ അവ്യക്തത്തെക്കാൾ സൂക്ഷ്മതരനും മഹാനുമാകുന്നു. ഇപ്രകാരം എല്ലാററിനേയും പൂരണംചെയ്യുന്നതുകൊണ്ടു് (നിറയ്ക്കുന്നതുകൊണ്ടു്) തന്നെയാണു് 'പുരുഷൻ' എന്നു പറയുന്നതു്. ഇതിനേക്കാൾ പരമായിട്ടു എന്തെങ്കിലുമുണ്ടായിരിക്കാമെന്നു വിചാരിച്ചുപോകാ

തിരിപ്പാനായിട്ടാണ്,—"പുരുഷാന്ന പരം കിഞ്ചിത് സാ കാഷ്ഠാ" എന്നു പറയുന്നതു്. ചിന്മാത്രഘനസ്വരൂപനായ (നിബിഡമായ ശുദ്ധചൈതന്യമാകുന്ന സ്വരൂപത്തോടു കൂടിയ) പുരുഷനെക്കാൾ പരമായി വേറേ ഒരു വസ്തുവും ഇല്ലാത്തതിനാൽ, സൂക്ഷ്മത്വം, മഹത്ത്വം, പ്രത്യഗാത്മത്വം എന്നീ ധർമ്മങ്ങളുടെ ഏററവും ഉയർന്നനില അതാണ്. ഇന്ദ്രിയങ്ങളിൽനിന്നു തുടങ്ങിയ സൂക്ഷ്മത്വം മുതലായതു് അവസാനിച്ചതു് ഈ പുരുഷനിൽ ആണല്ലോ. അതുകൊണ്ടുതന്നെ, ഗതിയുള്ള എല്ലാ സംസാരികൾക്കും ഏററവും ഉൽകൃഷ്ടമായ ഗതിയും അതുതന്നെയാണ്. "യദ്ഗത്വാ ന നിവർത്തന്തേ തദ്ധാമ പരമം മമ" (ഏതിനെ ഗമിച്ചാൽ തിരിച്ചുപോരികയില്ലയോ, അതാണ് എന്റെ പരമമായ സ്ഥാനം) എന്നു സ്മൃതിയുണ്ടു്.

മന്ത്രം:—ഏഷ സർവേഷു ഭൂതേഷു
ഗൂഢോ ऽ ത്മാ ന പ്രകാശതേ
ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ
സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ 12

ഏഷഃ = ഇവൻ = ഈ പുരുഷൻ
സർവേഷു ഭൂതേഷു = എല്ലാ ഭൂതങ്ങളിലും = ബ്രഹ്മാവുമുതൽ തൃണം വരെയുള്ള ഭൂതങ്ങളിലെല്ലാം
ഗൂഢഃ = ഗൂഢനായിരിക്കുന്നതിനാൽ = മറഞ്ഞിരിക്കുന്നതിനാൽ
ആത്മാ = ആത്മാവായി
ന പ്രകാശതേ = പ്രകാശിക്കുന്നില്ല—ആക്കും വെളിപ്പെടുന്നില്ല.
കിം തു = എന്നാൽ
സൂക്ഷ്മദർശിഭിഃ = സൂക്ഷ്മദർശികളാൽ = ഏററവും സൂക്ഷ്മമായിട്ടുള്ളതിനെ കണ്ടുപിടിക്കുവാൻ കഴിയുന്ന പണ്ഡിതന്മാരാൽ
അഗ്ര്യയാ = അഗ്ര്യയായും = ഏകാഗ്രതയുള്ളതായും
സൂക്ഷ്മയാ = സൂക്ഷ്മയായും = സൂക്ഷ്മവസ്തുക്കളെ നിരൂപണംചെയ്യാൻ താത്പര്യമുള്ളതായും ഇരിക്കുന്ന

ബുദ്ധ്യാ = ബുദ്ധികൊണ്ടു്
ദൃശ്യതേ = ദർശിക്കപ്പെടുന്നു = സാക്ഷാത്ക്കരിക്കപ്പെടുന്നു.

ഭാഷ്യം:—ഗതി (പോക്കു്) ഉണ്ടെങ്കിൽ ആഗതിയും (വരവും) ഉണ്ടായിരിക്കണം; അതിനാൽ, "യസ്മാദ് ഭൂയോ ന ജായതേ" എന്നു പറഞ്ഞതെങ്ങനെയാണെന്നു ചോദിക്കാവുന്നതാണു്. എന്നാൽ, ഇവിടെ ഗതി എന്നു പറഞ്ഞതു് ഗമിക്കുക (പോവുക) എന്ന അർത്ഥത്തിലല്ല; എല്ലാവരുടേയും പ്രത്യഗാത്മാവായതുകൊണ്ടു് ആ പുരുഷനെ അറികയാണു ചെയ്യുന്നതു്. ഗമിക്കയല്ല. അതിനാൽ അവഗതി (അറിയുക) യേ ആണു് ഇവിടെ ഉപചാരമായി ഗതി എന്നു പറഞ്ഞതു്. ഇന്ദ്രിയങ്ങളെക്കാളും മനസ്സിനെക്കാളും ബുദ്ധിയെക്കാളും പരമാണെന്നു പറഞ്ഞതുകൊണ്ടു് പ്രത്യഗാത്മാവാണെന്നു കാണിച്ചുകഴിഞ്ഞു. ഗമിക്കുന്നവൻ, ഇതിനുമുമ്പു് ഗമിച്ചിട്ടില്ലാത്തതിനേയും, പ്രത്യഗ്രൂപമല്ലാത്തതിനേയും, ആത്മാവല്ലാത്തതിനേയും ആണല്ലോ ഗമിക്കാറുള്ളതു്. അല്ലാതെ, ഗമിച്ചുകഴിഞ്ഞതിനേയോ, പ്രത്യഗ്രൂപമായിട്ടുള്ളതിനേയോ, ആത്മാവായിട്ടുള്ളതിനേയോ അല്ലല്ലോ. "അനദ്ധ്വഗാ അധ്വസു പാരയിഷ്ണവഃ" (വഴി നടക്കാത്തവർ വഴിയുടെ അങ്ങേ അററത്തു് എത്തുന്നവർ ആകുന്നു) ഇത്യാദിയായ ശ്രുതി ഈ പുരുഷൻ, എല്ലാററിന്റെയും പ്രത്യഗാത്മാവാണെന്നു കാണിക്കുന്നു. ഈ പുരുഷൻ, ബ്രഹ്മം മുതൽ സ്തംബം വരെയുള്ള ഭൂതങ്ങളിൽ ദർശനം, ശ്രവണം മുതലായ കർമ്മങ്ങളോടുകൂടി, അവിദ്യാരൂപിണിയായ മായയാൽ മറഞ്ഞിരിക്കുന്നു; അതുകൊണ്ടു്, ഒരുവനും ആത്മാവായി പ്രകാശിക്കുന്നില്ല. അഹോ! ഈ മായ, അതിഗംഭീരയും ദുരവഗാഹയും (ഉള്ളിൽ കടന്നു പരിശോധിക്കുവാൻ പ്രയാസമായിട്ടുള്ളതും) നാനാരൂപങ്ങളെ ധരിക്കുന്നതും പലമാതിരി ശക്തികളോടുകൂടിയതും ആകുന്നു. അതുകൊണ്ടു് എല്ലാ ജന്തുവും, പരമാർത്ഥത്തിൽ പരമാർത്ഥസ്വരൂപമായിട്ടുള്ളതാണെങ്കിലും, ഈ വസ്തുത എത്ര തവണ ഉപദേശിച്ചാലും, 'ഞാൻ പരമാത്മാവാകുന്നു' എന്നു ഗ്രഹിക്കുന്നില്ല. നേരേമറിച്ചു്, ഘടം മുതലായതുപോലെ പ്രത്യക്ഷമായി കാണപ്പെടുന്നതാണെങ്കിലും, ആത്മാവല്ലാത്ത തന്റെ ദേഹം ഇന്ദ്രിയം മുതലായവയുടെ സംഘാതത്തെ ആരും പറഞ്ഞുകൊടുക്കാതെതന്നെ, 'ഞാൻ ഇന്നാരുടെ പുത്ര

നാകുന്നു' എന്നിങ്ങനെ ആത്മാവായി ഗ്രഹിക്കയും ചെയ്യുന്നു. തീർച്ചയായും ഈ ലോകമെല്ലാം പരമാത്മാവിന്റെതന്നെ മായകൊണ്ടു് അത്യന്തം മോഹിച്ചുകൊണ്ടു് ചുററിത്തിരിക യാണു്. 'നാഹം പ്രകാശഃ സർവസ്യ യോഗമായാസമാവൃതഃ' (യോഗമായയാൽ മറഞ്ഞിരിക്കുന്ന ഞാൻ എല്ലാവർക്കും വെളിപ്പെടുന്നില്ല) എന്നു സ്മൃതിയുമുണ്ടു്. ആകട്ടെ, 'മത്വാ ധീരോ ന ശോചതി' എന്നും, 'ന പ്രകാശതേ' എന്നും പറയു ന്നതു് പരസ്പരവിരുദ്ധമല്ലയോ? എന്നാണെങ്കിൽ, പറയാം— അസംസ്കൃതബുദ്ധിയായുള്ളവനു് അറിയുവാൻ കഴിയാത്ത തുകൊണ്ടാണു് പ്രകാശിക്കുന്നില്ലെന്നു പറഞ്ഞതു്. സൂക്ഷ്മ ദർശികൾ—'ഇന്ദ്രിയേഭ്യഃ പരാഹ്യർത്ഥാഃ' എന്നു പറഞ്ഞ മുറയ്ക്കു്, സൂക്ഷ്മതയുടെ താരതമ്യമനുസരിച്ചു് തുടർച്ചയായി കണ്ടുകണ്ടു്, അങ്ങേഅററത്തെ സൂക്ഷ്മവസ്തുവിനെ കാണ്മാൻ ശീലമുള്ള പണ്ഡിതന്മാർ—ആകട്ടെ, സംസ്കാരം സിദ്ധിച്ചിട്ടു ള്ളതും, സൂക്ഷ്മവസ്തുക്കളെ നിരൂപണംചെയ്വാൻ താത്പ ര്യമുള്ളതും ഏകാഗ്രതയോടുകൂടിയതുമായ ബുദ്ധികൊണ്ടു് ആ പുരുഷനെ കാണുകയും ചെയ്യുന്നു. 12

അതിനെ പ്രാപിക്കുന്നതിനു്—ബ്രഹ്മത്തെ അറിയുന്ന തിനു്—ഉപായത്തെ പറയുന്നു:—

മന്ത്രം:—യച്ഛേദ്വാങ്മനസീപ്രാജ്ഞസ്തദ്യച്ഛേജ്ജ്ഞാന— ആത്മനി

ജ്ഞാനമാത്മനി മഹതി യച്ഛേത്തം യച്ഛേത്ശാന്ത— ആത്മനി. 13

| | | |
|---|---|---|
| പ്രാജ്ഞഃ | = | പ്രാജ്ഞൻ = വിവേകി |
| വാക് | = | വാക്കിനെ = വാഗിന്ദ്രിയത്തെ = എല്ലാ ഇന്ദ്രിയങ്ങളേയും |
| മനസീ (മനസി) | = | മനസ്സിൽ |
| യച്ഛേത് | = | യമിക്കണം = നിയമിക്കണം. |
| തത് | = | അതിനെ = ആ മനസ്സിനെ |
| ജ്ഞാനേ | = | ജ്ഞാനമായ = പ്രകാശസ്വരൂപമായ |
| ആത്മനി | = | ആത്മാവിൽ = മനസ്സു മുതലായ കരണ ങ്ങൾക്കു് പ്രത്യഗാത്മാവായ ബുദ്ധി യിൽ |

യച്ഛേത് = യമിക്കണം = നിയമിക്കണം.

ജ്ഞാനം = ജ്ഞാനത്തെ

മഹതി = മഹാനായ = അവ്യക്തത്തിൽനിന്നു് ആദ്യമുണ്ടായ

ആത്മനി = ആത്മാവിൽ = ഹിരണ്യഗർഭനിൽ

യച്ഛേത് = യമിക്കണം = നിയമിക്കണം.

തം = അവനെ = ഹിരണ്യഗർഭരൂപനായ ആത്മാവിനെ

ശാന്തേ = ശാന്തമായ = സർവ്വ വിശേഷങ്ങളും അസ്തമിച്ചിരിക്കുന്ന

ആത്മനി = ആത്മാവിൽ = എല്ലാ ബോധങ്ങൾക്കും സാക്ഷിയായുള്ള മുഖ്യനായ ആത്മാവിൽ

യച്ഛേത് = നിയമിക്കണം.

ഭാഷ്യം:--വാക് = വാക്കിനെ, ദ്വിതീയാർത്ഥത്തിലാണു 'വാക്' എന്നു പറഞ്ഞിരിക്കുന്നതു്. 'മനസീ' എന്നതിലെ ദീർഘം ഛാന്ദസമാണു്. 'മനസി' എന്നു വച്ചുകൊണ്ടാൽ മതി. ബ്രഹ്മജ്ഞാനത്തിനുള്ള ഉപായത്തെ ആണു് ഈ മന്ത്രത്തിൽ പറയുന്നതു്--വിവേകമുള്ള പുരുഷൻ വാക്കിനെ മനസ്സിൽ നിയമിക്കണം--ഉപസംഹരിക്കണം--തിരികെ അടക്കണം. വാക് എന്നതു് എല്ലാ ഇന്ദ്രിയങ്ങൾക്കും ഉപലക്ഷണമാണു്. ഇന്ദ്രിയങ്ങളെ എല്ലാം മനസ്സിൽ ഉപസംഹരിക്കണമെന്നു് സാരം. ആ മനസ്സിനെ ജ്ഞാനമാകുന്ന ആത്മാവിൽ--പ്രകാശസ്വരൂപമായ ബുദ്ധിയിൽ—നിയമിക്കണം. മനസ്സു് മുതലായ കരണങ്ങളെ പ്രാപിക്കുന്നതുകൊണ്ടു് ബുദ്ധി ആ കരണങ്ങളുടെ പ്രത്യഗാത്മാവാണു്. ജ്ഞാനസ്വരൂപമായ ബുദ്ധിയെ മഹാനായ ആത്മാവിൽ--അവ്യക്തത്തിൽനിന്നു് ആദ്യം ഉണ്ടായ ഹിരണ്യഗർഭനിൽ--നിയമിക്കണം. പ്രത്യഗാത്മാവിനുപാധിഭൂതമായ വിജ്ഞാനത്തെ ഹിരണ്യഗർഭനെപ്പോലെ സ്വച്ഛമായ സ്വഭാവത്തോടുകൂടിയതാക്കണമെന്നു സാരം. ആ മഹാനെ, എല്ലാ വിശേഷങ്ങളും ലയിച്ചിരിക്കുന്നതും, യാതൊരു വികാരവുമില്ലാത്തതും എല്ലാററിനുമുള്ളിൽ സ്ഥിതിചെയ്യുന്നതും എല്ലാ ബോധങ്ങൾക്കും സാക്ഷിയുമായ മുഖ്യാത്മാവിൽ നിയമിക്കണം.

മന്ത്രം:--ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!
ക്ഷുരസ്യ ധാരാ നിശിതാ ദുരത്യയാ ദുർഗ്ഗം പഥസ്തത്
കവയോ വദന്തി. 14

ഉത്തിഷ്ഠത! = എഴുന്നേല്ക്കുവിൻ! = ആത്മജ്ഞാനത്തിന്നു് അഭിമുഖന്മാരായിത്തീരുവിൻ!
ജാഗ്രത! = ഉണരുവിൻ = അജ്ഞാനനിദ്രയിൽനിന്നു് ഉണരുവിൻ!
വരാൻ = വരന്മാരെ = ശ്രേഷ്ഠന്മാരായ ആചാര്യന്മാരെ
പ്രാപ്യ = പ്രാപിച്ചിട്ടു്
നിബോധത = നിബോധിക്കുവിൻ! = അറിയുവിൻ.
നിശിതാ = നിശിതമായ = തീക്ഷ്ണമാക്കപ്പെട്ട
ക്ഷുരസ്യ ധാരാ = കത്തിയുടെ വായ്ത്തല (മൂർച്ചയുള്ള ഭാഗം)
ദുരത്യയാ = ദുരത്യയമാകുന്നു = കാൽകൊണ്ടു ചവിട്ടി നടക്കാൻ പ്രയാസമുള്ളതാകുന്നു.
തൽ പഥഃ = ആ പന്ഥാവിനെ = ആ മാർഗ്ഗത്തെ = തത്ത്വജ്ഞാനരൂപമായ ആ മാർഗ്ഗത്തെ
തഥാ = അതുപോലെ
ദുർഗ്ഗം = ദുർഗ്ഗമെന്നു് = ഗമിപ്പാൻ പ്രയാസമുള്ളതെന്നു്
കവയഃ = കവികൾ = ബുദ്ധിമാന്മാർ
വദന്തി = പറയുന്നു.

ഭാഷ്യം:--(1) കാനൽജലം, (2) രജ്ജുസർപ്പം, (3) ഗഗനമലം ഇവയേ, മരീചി, രജ്ജു, ഗഗനം ഇവയുടെ സ്വരൂപദർശനംകൊണ്ടു ലയിപ്പിക്കുന്നതുപോലെ, മിഥ്യാജ്ഞാനത്താൽ ഉണ്ടാക്കപ്പെടുന്നതും, ക്രിയ, കാരകങ്ങൾ, ഫലം ഇവയാകുന്ന

(1) മണൽപ്രദേശങ്ങളിലും മററും കടുത്ത വെയിലത്തു വെള്ളമുണ്ടായിരുന്നാലത്തെപ്പോലെ പളപളപ്പു കാണുന്നതിനാൽ വെള്ളമുണ്ടെന്നു തെററിദ്ധരിക്ക.

(2) ഇരുട്ടിലും മററും കയറുകണ്ടു് സർപ്പമാണെന്നു വിചാരിക്ക.

(3) ആകാശത്തു് കറുപ്പും മററും കാണുമ്പോൾ അഴുക്കു പററിയതായി വിചാരിക്ക.

ലക്ഷണങ്ങളോടുകൂടിയതും ആയ നാമം, രൂപം, കർമ്മം, ഈ മൂന്നിനേയും മുഴുവൻ, തന്റെ ആത്മാവിന്റെ യഥാർത്ഥസ്വരൂപത്തെ അറിയുന്നതുകൊണ്ടു് ആത്മാവിൽ ലയിപ്പിക്കുമ്പോൾ പുരുഷൻ സ്വസ്ഥനും പ്രശാന്താത്മാവും ആയിത്തീരുന്നതാകയാൽ, അല്ലയോ അനാദ്യവിദ്യകൊണ്ടുറങ്ങിക്കിടക്കുന്ന ജന്തുക്കളേ! അങ്ങനെയുള്ള ആത്മാവിന്റെ യഥാർത്ഥസ്വരൂപത്തെ കാണുന്നതിനായി നിങ്ങൾ എഴുന്നേൽക്കുവിൻ! ആത്മജ്ഞാനത്തിനു തയ്യാറാകുവിൻ! ഉണരുവിൻ!--ഘോരരൂപവും എല്ലാ അനർത്ഥങ്ങൾക്കും ബീജഭൂതവുമായ അജ്ഞാനനിദ്രയെ അവസാനിപ്പിക്കുവിൻ! ശ്രേഷ്ഠന്മാരും ആത്മജ്ഞാനികളുമായ ആചാര്യന്മാരുടെ അടുക്കൽച്ചെന്നു്, അവർ ഉപദേശിച്ചുതരുന്ന സർവ്വാന്തര്യാമിയായ ആത്മാവിനെ 'ഞാൻ ആകുന്നു' എന്നിങ്ങനെ അറിയുവിൻ! ഒട്ടും അമാന്തിക്കരുതു്! എന്നിങ്ങനെ ശ്രുതി, അമ്മയെപ്പോലെ, അനുകമ്പയോടുകൂടി പറയുന്നു. അറിവാനുള്ളതു് അതിസൂക്ഷ്മബുദ്ധിക്കു മാത്രമേ ഗ്രഹിപ്പാൻ കഴികയുള്ളു എന്നുള്ള വിഷയമായതുകൊണ്ടാണു് ശ്രുതി ഇപ്രകാരം ഉണർത്തുന്നതു്. എന്താണു് സൂക്ഷ്മബുദ്ധിക്കു മാത്രമേ ഗ്രഹിക്കുവാൻ കഴികയുള്ളു എന്നു പറഞ്ഞതെന്നു് പറയുന്നു:--മൂർച്ചപിടിപ്പിച്ച കത്തിയുടെ വായ്ത്തലയിൽ ചവിട്ടി നടക്കുക വളരെ വിഷമമാണല്ലോ. അതുപോലെതന്നെ ഗമിപ്പാൻ വിഷമമായിട്ടുള്ളതാണു തത്വജ്ഞാനമാർഗ്ഗമെന്നു് ബുദ്ധിമാന്മാർ പറയുന്നു. അറിവാനുള്ള വസ്തു അതിസൂക്ഷ്മമാകയാൽ അതിനെ വിഷയീകരിക്കുന്ന ജ്ഞാനമാർഗ്ഗം, സമ്പാദിക്കുവാൻ വിഷമമായിട്ടുള്ളതാണെന്നു് അറിവുള്ളവർ പറയുന്നു എന്നു സാരം. 14

അറിവാനുള്ള വിഷയം അതിസൂക്ഷ്മമാണെന്നു പറഞ്ഞുവല്ലോ. അതെങ്ങനെയാണെന്നു പറയുന്നു:--ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം ഇവ തികഞ്ഞിട്ടുള്ളതും, സർവ്വേന്ദ്രിയങ്ങൾക്കും വിഷയമായിട്ടുള്ളതുമായ ഈ പൃഥിവി സ്ഥൂലമായിട്ടുള്ളതാണല്ലോ. അതുപോലെയാണു് പാർത്ഥിവമായ ശരീരവും, പിന്നെ ജലംമുതൽ ആകാശംവരെയുള്ള ഭൂതങ്ങളിൽ ഗന്ധം തുടങ്ങിയ ഓരോ ഗുണം മുറയ്ക്കു കുറയുകയും അതിനതിനു്, സൂക്ഷ്മത്വം, മഹത്ത്വം, വിശുദ്ധത്വം മുതലായവ കൂടിവരികയും ചെയ്യുന്നതായി കാണുന്നു. അതിനാൽ സ്ഥൂലത്വം, മുതലായവയ്ക്കു കാരണമായിട്ടുള്ളതു ഗന്ധാദികളായ ഗുണങ്ങളാ

ണെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. അപ്പോഠം ഗന്ധംമുതൽ ശബ്ദംവരെയുള്ള ഗുണങ്ങഠം ഒന്നുമില്ലാത്ത ഒരു വസ്തുവിൽ ഇതിപ്പുരമില്ലാത്തവിധത്തിലുള്ള സൂക്ഷ്മത്വം മുതലായ ഗുണങ്ങഠം ഉണ്ടായിരിക്കുമെന്നുള്ളതു വിശേഷിച്ചു പറയണമെന്നില്ലല്ലോ. ഇതിനെ താഴെ പറയുന്ന ശ്രുതി കാണിക്കുന്നു.

മന്ത്രം: — അശബ്ദമസ്പർശമരൂപമവ്യയം
തഥാ ऽ രസം നിത്യമഗന്ധവച്ച യത്
അനാദ്യനന്തം മഹതഃ പരം ധ്രുവം
നിചായ്യ തന്മൃത്യുമുഖാൽ പ്രമുച്യതേ. 15

| | |
|---|---|
| യത് | = യാതൊന്ന് = യാതൊരു ബ്രഹ്മം |
| അശബ്ദം | = ശബ്ദമില്ലാത്തതും |
| അസ്പർശം | = സ്പർശമില്ലാത്തതും |
| അരൂപം | = രൂപമില്ലാത്തതും |
| തഥാ | = അതുപോലെതന്നെ |
| അരസം | = രസമില്ലാത്തതും |
| അഗന്ധവത് | = ഗന്ധമില്ലാത്തതും |
| അവ്യയം | = വ്യയമില്ലാത്തതും ക്ഷയമില്ലാത്തതും |
| നിത്യം | നിത്യവും = നാശമില്ലാത്തതും |
| അനാദി | = ആദിയില്ലാത്തതും = കാരണമില്ലാത്തതും |
| അനന്തം | = അന്തമില്ലാത്തതും = കാര്യമില്ലാത്തതും |
| മഹതഃ | = മഹത്തിൽനിന്ന് = ബുദ്ധി എന്നു പറയുന്ന മഹത്തത്ത്വത്തിൽനിന്ന് |
| പരം | = പരവും = വിലക്ഷണവും |
| ധ്രുവം ച | = ധ്രുവവും = കൂടസ്ഥമായ നിത്യവും |
| ഭവതി | = ആകുന്നുവോ |
| തത് | = അതിനെ = അങ്ങനെയുള്ള ബ്രഹ്മത്തെ |
| നിചായ്യ | = നിചയിച്ചിട്ട് = തന്റെ ആത്മാവെന്ന് അറിഞ്ഞിട്ട് |
| മൃത്യുമുഖാത് | = മൃത്യുമുഖത്തിൽനിന്ന് = അവിദ്യ, കാമം, കർമ്മം ഇവയാകുന്ന ലക്ഷണത്തോടുകൂടിയ മൃത്യുവിന്റെ വിഷയത്തിൽനിന്ന് |
| പ്രമുച്യതേ | = പ്രമുക്തനാകുന്നു = വിമുക്തനാകുന്നു = വേർപെടുന്നു. |

ഭാഷ്യം:—ഇപ്പറഞ്ഞ ബ്രഹ്മം, ശബ്ദമോ, സ്പർശമോ, രൂപമോ, രസമോ, ഗന്ധമോ ഇല്ലാത്തതാകുന്നു. ശബ്ദം മുതലായ ഗുണങ്ങളുള്ള വസ്തുവാണു് ക്ഷയിക്കുന്നതു്. ഇതിനു ശബ്ദാദികളൊന്നുമില്ലാത്തതുകൊണ്ടു് ഇതു ക്ഷയിക്കുന്നില്ല. അതുകൊണ്ടു്, ഇതു നിത്യവുമാകുന്നു. ഏതാണോ ക്ഷയിക്കുന്നതു്, അതു് അനിത്യമായിരിക്കും. ഇതു ക്ഷയിക്കുന്നില്ലാത്തതിനാൽ ആണു് നിത്യമെന്നു പറഞ്ഞതു്. എന്നുതന്നെയുമല്ല, ഇതു് അനാദിയും—ആദിയില്ലാത്തതും—കാരണമില്ലാത്തതും ആകുന്നു. അതുകൊണ്ടും നിത്യമാണു്. ഏതിനാണോ ആദി—കാരണം—ഉള്ളതു്, അതു്, കാര്യമാകയാൽ അനിത്യമായിരിക്കും; അതു പൃഥിവി മുതലായതിനെപ്പോലെ അതിന്റെ കാരണത്തിൽ ലയിക്കയും ചെയ്യും. ഈ ബ്രഹ്മമാകട്ടെ, എല്ലാററിനും കാരണമായതുകൊണ്ടു കാര്യമല്ലാത്തതും കാര്യമല്ലാത്തതുകൊണ്ടുതന്നെ നിത്യവുമാകുന്നു. കാരണമുണ്ടെങ്കിലല്ലേ അതിൽ ലയിക്കുകയുള്ളൂ? അതുപോലെതന്നെ, ബ്രഹ്മം അനന്തവുമാണു്. അന്തം=കാര്യം. അനന്തം=അന്തമില്ലാത്തതു്=കാര്യമില്ലാത്തതു്. ബ്രഹ്മത്തിനു കാര്യമുണ്ടായിരുന്നെങ്കിൽ കാര്യരൂപത്തിലെങ്കിലും അതിനു ലയം പറയാമായിരുന്നു. വാഴ മുതലായവ ഫലം മുതലായ കാര്യങ്ങളെ ഉത്പാദിപ്പിക്കകൊണ്ടു നശിച്ചുപോകുന്നതായി കണ്ടിട്ടുണ്ടല്ലോ; അതുപോലെയുള്ള നാശവും ബ്രഹ്മത്തിനില്ല; അതിനാലും ബ്രഹ്മം നിത്യമാകുന്നു. നിത്യബോധസ്വരൂപമായതിനാൽ, ബുദ്ധി എന്നു പറയുന്ന മഹത്തത്ത്വത്തിൽനിന്നു വിലക്ഷണവുമാകുന്നു. ബ്രഹ്മം സർവ്വഭൂതങ്ങളുടെയും ആത്മാവായതുകൊണ്ടു സർവ്വസാക്ഷിയാണു്. 'ഏഷ സർവേഷു ഭൂതേഷു' ഇത്യാദി ഇതിനുമുമ്പു പറയുകയും ചെയ്തിട്ടുണ്ടല്ലോ. ഇതു കൂടസ്ഥമായ നിത്യമാകുന്നു. പൃഥിവി മുതലായവയ്ക്കുള്ളതുപോലെയുള്ള ആപേക്ഷികമായ നിത്യത്വമല്ല ഇതിനുള്ളതെന്നു സാരം. ഇപ്രകാരമുള്ള ബ്രഹ്മത്തെ ആത്മാവെന്നറിഞ്ഞിട്ടു്, ആ ആത്മാവിനെ അവിദ്യ, കാമം, കർമ്മം ഇവയാകുന്ന ലക്ഷണത്തോടുകൂടിയ മൃത്യുവിന്റെ വിഷയത്തിൽനിന്നു (മൃത്യുവിനു ലാക്കായിരിക്കുന്ന അവസ്ഥയിൽനിന്നു) വിയുക്തനാകും 15

പ്രസ്തുതമായ വിജ്ഞാനത്തെ സ്തുതിക്കുന്നതിനായി ശ്രുതി പറയുന്നു:—

മന്ത്രം:—നാചികേതമുപാഖ്യാനം മൃത്യുപ്രോക്തം സനാതനം
ഉക്ത്വാ ശ്രുത്വാ ച മേധാവീ ബ്രഹ്മലോകേ
മഹീയതേ. 16

നാചികേതം = നാചികേതവും = നചികേതസ്സിന്നു കിട്ടിയതും
മൃത്യുപ്രോക്തം = മൃത്യുവിനാൽ പറയപ്പെട്ടതും
സനാതനം = സനാതനവും = ചിരന്തനവും ആയ
ഉപാഖ്യാനം = ഉപാഖ്യാനത്തെ = ഈ മൂന്നു വല്ലികളിൽ പറഞ്ഞിട്ടുള്ള ആഖ്യാനത്തെ
ഉക്ത്വാ } ശ്രുത്വാ ച } = പറയുകയോ കേൾക്കയോ ചെയ്താൽ
മേധാവീ = മേധാവി = ബുദ്ധിമാൻ
ബ്രഹ്മലോകേ = ബ്രഹ്മലോകത്തിൽ = ബ്രഹ്മമാകുന്ന ലോകത്തിൽ
മഹീയതേ = പൂജിക്കപ്പെടുന്നു. 16

ഭാഷ്യം:—നചികേതസ്സിന്നു ലഭിച്ചതും, മൃത്യു പറഞ്ഞുകൊടുത്തതും, വൈദികമായതുകൊണ്ടു പണ്ടേ ഉള്ളതും ആയ, ഈ മൂന്നു വല്ലികളിൽ പറഞ്ഞ ഉപാഖ്യാനത്തെ ബ്രാഹ്മണർക്കു പറഞ്ഞുകൊടുക്കുകയോ, ആചാര്യന്മാരിൽനിന്നു ശ്രവിക്കയോ ചെയ്താൽ, ബുദ്ധിമാൻ ബ്രഹ്മലോകത്തിൽ പൂജ്യനായിത്തീരും. ബ്രഹ്മസ്വരൂപനായിത്തീർന്നിട്ട് ഉപാസ്യനാകുമെന്നു സാരം. 16

മന്ത്രം:—യ ഇമം പരമം ഗുഹ്യം ശ്രാവയേദ് ബ്രഹ്മസംസദി
പ്രയതഃ ശ്രാദ്ധകാലേ വാ തദാനന്ത്യായ കല്പതേ
തദാനന്ത്യായ കല്പതേ. 17

യഃ = യാവനൊരുത്തൻ
പ്രയതഃ = പ്രയതനായിട്ട് = ശുചിയായിട്ട്
പരമം = പരമമായ = വലിയ
ഗുഹ്യം = ഗുഹ്യമായ = രഹസ്യമായ
ഇമം = ഇതിനെ = ഈ ഗ്രന്ഥത്തെ
ബ്രഹ്മസംസദി = ബ്രഹ്മസംസത്തിലോ = ബ്രാഹ്മണരുടെ സഭയിലോ

ശ്രാദ്ധകാലേ വാ = ശ്രാദ്ധകാലത്തിലോ
ശ്രാവയേത് = ശ്രവിപ്പിക്കുമോ = കേൾപ്പിക്കുമോ
തസ്യ = അവനു്
തത് = അതു് — അങ്ങനെ കേൾപ്പിക്കുന്നതു്
ആനന്ത്യായ = ആനന്ത്യത്തിനായി = അനന്തമായ ഫലത്തെ നൽകുന്നതിനായി
കല്പതേ = കല്പിക്കുന്നു = ശക്തിയുള്ളതായിത്തീരും.

ഭാഷ്യം:-- ആരെങ്കിലും ശുദ്ധനായിട്ടു്, വലിയ രഹസ്യമായ ഈ ഗ്രന്ഥത്തെ സഭയിൽ ബ്രാഹ്മണരേയോ ശ്രാദ്ധകാലത്തിൽ ശ്രാദ്ധം ഭുജിക്കുന്നവരേയോ, വായിച്ചോ അർത്ഥം പറഞ്ഞോ കേൾപ്പിച്ചാൽ ആ ശ്രാദ്ധം അനന്തഫലമുള്ളതായിത്തീരും. 'തദാനന്ത്യായ കല്പതേ' എന്നു രണ്ടുപ്രാവശ്യം പറഞ്ഞതു് അദ്ധ്യായത്തെ അവസാനിപ്പിക്കുന്നതിനായിട്ടാണു്. 17

ഒന്നാം അദ്ധ്യായം മൂന്നാംവല്ലി കഴിഞ്ഞു.

ഒന്നാം അദ്ധ്യായവും കഴിഞ്ഞു.

# രണ്ടാം അദ്ധ്യായം

## ഒന്നാം വല്ലി

ഭാഷ്യം:— 'ഏഷ സർവേഷു ഭൂതേഷു ഗൂഢോ ഽ ഽത്മാന പ്രകാശതേ ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ' എന്നുള്ള ഭാഗത്താൽ, ഏകാഗ്രമായ ബുദ്ധികൊണ്ടു് ആത്മാവിനെ കാണുവാൻ കഴിയുമെന്നു പറഞ്ഞു, അപ്പോൾ അഗ്ര്യയായ (ഏകാഗ്രമായ) ബുദ്ധി ഇല്ലാത്തതുകൊണ്ടായിരിക്കണമല്ലോ ആത്മാവിനെ കാണാത്തതു്. ഏകാഗ്രമായ ബുദ്ധി ഉണ്ടാവാത്തതു്, അതിനു വല്ല പ്രതിബന്ധവുമുള്ളതുകൊണ്ടുമായിരിക്കണം. ആ പ്രതിബന്ധം ഏതാണെന്നു വെളിപ്പെടുത്തി, ആത്മാവിനെ കാണുന്നതിനുള്ള വഴി കാണിക്കുന്നതിനായി അടുത്ത വല്ലി ആരംഭിക്കുന്നു. ശ്രേയസ്സിന്റെ പ്രതിബന്ധത്തിനുള്ള കാരണം മനസ്സിലായാൽമാത്രമല്ലാതെ അതു നീക്കുന്നതിനായി യത്നം ചെയ്‌വാൻ സാധിക്കയില്ലല്ലോ.

മന്ത്രം:— പരാഞ്ചി ഖാനി വ്യതൃണത് സ്വയംഭൂ-
സ്തസ്മാത് പരാങ് പശ്യതി നാന്തരാത്മൻ
കശ്ചിദ്ധീരഃ പ്രത്യഗാത്മാനമൈക്ഷ-
ദാവൃത്തചക്ഷുരമൃതത്വമിച്ഛൻ. 1

സ്വയംഭൂഃ = സ്വയംഭൂവു് = പരമേശ്വരൻ
ഖാനി = ഖങ്ങളെ = ഇന്ദ്രിയങ്ങളെ
പരാഞ്ചി = പരാക്കുകളാക്കി = ബഹിർമ്മുഖങ്ങളാക്കി
പുറത്തേക്കു മുഖമുള്ളവയാക്കി
വ്യതൃണത് = ഹിംസിച്ചു.
തസ്മാത് = അതിനാൽ
പരാങ് = പരാക്കുകളെ = അനാത്മഭൂതങ്ങളായ
ശബ്ദാദികളെ
പശ്യതി = കാണുന്നു,
അന്തരാത്മൻ = അന്തരാത്മാവിനെ
ന (പശ്യതി) = കാണുന്നില്ല.
കശ്ചിത് ധീരഃ = ഒരു ധീരൻ = ഒരു വിവേകി

അമൃതത്വം = അമൃതത്വത്തെ = മരണമില്ലാത്ത അവസ്ഥയെ

ഇച്ഛൻ = ഇച്ഛിച്ചുകൊണ്ടു്

ആവൃത്തചക്ഷുഃ = ആവൃത്തചക്ഷുസ്സായിട്ടു് = ആവൃത്തങ്ങളായ (വിഷയങ്ങളിൽനിന്നു പിൻതിരിക്കപ്പെട്ട) ചക്ഷുസ്സുകളോടു് (ഇന്ദ്രിയങ്ങളോടു്) കൂടിയവനായിട്ടു് = ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽനിന്നു പിൻവലിച്ചിട്ടു്

പ്രത്യഗാത്മാനം = പ്രത്യഗാത്മാവിനെ— അന്തര്യാമിയായ ആത്മാവിനെ

ഐക്ഷത് = കാണുന്നു.

ഭാഷ്യം:--പരാക്കുകൾ = പരാക്കായിട്ടുപോകുന്നവ = പിന്തിരിഞ്ഞുപോകുന്നവ = ആത്മാവിൽനിന്നു പിന്തിരിഞ്ഞുപോകുന്നവ. ഖശബ്ദം ആകാശത്തെ കുറിക്കുന്നതാണെങ്കിലും. ഇവിടെ, ആകാശത്താൽ ഉപലക്ഷിതങ്ങളായ ശ്രോത്രംമുതലായ ഇന്ദ്രിയങ്ങളെ ആണു് ഖശബ്ദംകൊണ്ടു പറഞ്ഞതു്. ആ ഇന്ദ്രിയങ്ങൾ ശബ്ദാദികളായ വിഷയങ്ങളെ പ്രകാശിപ്പിക്കുന്നതിനായി, പുറത്തേക്കു മുഖമായിട്ടു പ്രവർത്തിക്കുന്നു. അവയെ ഇങ്ങനെ, വിഷയങ്ങൾക്കുനേരേ പോകുന്ന സ്വഭാവത്തോടുകൂടിയവയാക്കുകയാൽ, വാസ്തവത്തിൽ പരമേശ്വരൻ, അവയെ ഹിംസിക്കതന്നെയാണു് ചെയ്തതു്. അദ്ദേഹം എപ്പോഴും സ്വതന്ത്രനാണു്, ഒരിക്കലും പരതന്ത്രനല്ല. അതിനാൽ എന്തും ചെയ്യാമല്ലോ. ഇപ്രകാരം ഇന്ദ്രിയങ്ങളെ ബഹിർമ്മുഖങ്ങളാക്കി സൃഷ്ടിച്ചിരിക്കുന്നതിനാൽ, അവ, വെളിക്കുള്ള അനാത്മഭൂതങ്ങളായ ശബ്ദാദികളെ മാത്രമേ അറിയുന്നുള്ളു. അന്തരാത്മാവിനെ അറിയുന്നില്ല. ലോകത്തിൻെറ സ്വഭാവം ഇങ്ങനെയാണെങ്കിലും, വിവേകിയായ ഒരുവൻ, നദിയേ മേല്പോട്ടു തിരിച്ചുവിടുന്നതുപോലെ, ഇന്ദ്രിയങ്ങളെ എല്ലാം വിഷയങ്ങളിൽനിന്നു് പിൻതിരിച്ചു, പ്രത്യഗാത്മാവിനെ കാണുന്നു, പ്രത്യക്കായ ആത്മാവാണു പ്രത്യഗാത്മാവു്. (പ്രത്യക് = അന്തര്യാമി) പ്രത്യക്കായ ആത്മാവിൽതന്നെയാണു് ആത്മശബ്ദം രൂഢമായിരിക്കുന്നതു്, മറ്റൊന്നിലുമല്ല. ആത്മ

ശബ്ദം വ്യുൽപന്നമാണെന്നുവരുന്നു. ലക്ഷ്യവും അത്ര പ്രത്യഗാത്മാവിൽതന്നെയാണ് ചേരുന്നത്.

''യച്ചാ ƒ ƒ പ്നോതി യദാദത്തേ യച്ചാത്തി വിഷയാനിഹ
യച്ചാസ്യ സന്തതോ ഭാവസ്തസ്മാദാത്മേതി കീൎത്ത്യതേ.''

(വ്യാപിക്കുന്ന സ്വഭാവമുള്ളതുകൊണ്ടും സൎവ്വത്തേയും ആദാനം ചെയ്യുന്നതുകൊണ്ടും (സംഹരിക്കുന്നതുകൊണ്ടും) വിഷയങ്ങളെ അദിക്കുന്നതു (അനുഭവിക്കുന്നതു) കൊണ്ടും എപ്പോഴും സത്ത ഉള്ളതാകയാലും ഇതിനെ ആത്മാവെന്നു പറയുന്നു) എന്ന് ആത്മശബ്ദത്തിന്റെ വ്യുൽപത്തി സ്മൃതിയിൽ പറഞ്ഞിരിക്കുന്നു. 'ഐക്ഷത'' എന്ന ഭൂതപ്രയോഗം വൎത്തമാനാൎത്ഥത്തിലാണ്''; ഛന്ദസ്സിൽ കാലനിയമം ഇല്ല. എങ്ങനെയാണു കാണുന്നതെന്നു പറയുന്നു: —'ആവൃത്തചക്ഷുഃ' ആവൃത്തചക്ഷുസ്സായിട്ടാണു പ്രത്യഗാത്മാവിനെ കാണുന്നത്. ആവൃത്തചക്ഷുസ്സ് = ആവൃത്തമായ ചക്ഷുസ്സോടുകൂടിയവൻ. ആവൃത്തം = വ്യാവൃത്തം = പിൻവലിക്കപ്പെട്ടതു്. ചക്ഷുസ്സ് = ശ്രോത്രം മുതലായ ഇന്ദ്രിയങ്ങളെല്ലാം. ശ്രോത്രാദികളായ എല്ലാ ഇന്ദ്രിയങ്ങളെയും എല്ലാ വിഷയങ്ങളിൽനിന്നും പിൻവലിച്ചവൻ എന്നു സാരം. ഇപ്രകാരം സംസ്കൃതനായിട്ടുള്ളവൻ പ്രത്യഗാത്മാവിനെ കാണുന്നു. പുറമെയുള്ള വിഷയങ്ങളെ ആലോചിക്കുന്നതിൽ തത്പരനായിരിക്കുകയും പ്രത്യഗാത്മാവിനെ കാണുകയും രണ്ടുംകൂടി ഒരാൾക്കു സാധിക്കയില്ല. എന്തിനാണിത്രവലരെ പ്രയാസപ്പെട്ട്, ഇന്ദ്രിയങ്ങളുടെ സ്വാഭാവികമായ പ്രവൃത്തിയെ നിരോധിച്ച് ബുദ്ധിമാൻ പ്രത്യഗാത്മാവിനെ കാണുന്നത്, എന്ന്, ''അമൃതത്ത്വം ഇച്ഛൻ'' എന്നതുകൊണ്ടു പറഞ്ഞിരിക്കുന്നു. അമൃതത്ത്വത്തെ ആഗ്രഹിച്ചിട്ടാണ് അങ്ങനെ ചെയ്യുന്നതെന്നൎത്ഥം. അമൃതത്വം = മരണമില്ലായ്മ. ആത്മാവ് അതിനുള്ള നിത്യസ്വഭാവത്തോടുകൂടിയിരിക്കണമെന്നാഗ്രഹിച്ചിട്ടാണ് എന്നു സാരം. 1

മന്ത്രം: — പരാചഃ കാമാനനുയന്തി ബാലാ-
സ്തേ മൃത്യോൎയ്യന്തി വിതതസ്യ പാശം
അഥ ധീരാ അമൃതത്ത്വം വിദിത്വാ
ധ്രുവമധ്രുവേഷ്വിഹ ന പ്രാൎത്ഥയന്തേ. 2

ബാലാഃ = ബാലന്മാർ = അല്പപ്രജ്ഞന്മാർ
പരാചഃ = പരാഗ്ഗതങ്ങളായ = പുറമേയുള്ള

| | | |
|---|---|---|
| കാമാൻ | = | കാമങ്ങളെ = കാമ്യവിഷയങ്ങളെ |
| അനുയന്തി | = | അനുഗമിക്കുന്നു = പിൻതുടരുന്നു. |
| തേ | = | അവർ |
| വിതതസ്യ | = | വിതതമായ = വിസ്തീർണ്ണമായ = എല്ലായിടത്തും വ്യാപിച്ചിരിക്കുന്ന |
| മൃത്യോഃ | = | മൃത്യുവിൻെറ = അവിദ്യ, കാമം, കർമ്മം, ഇവയുടെ സമുദായത്തിൻെറ |
| പാശം | = | പാശത്തെ = ദേഹം, ഇന്ദ്രിയങ്ങൾ മുതലായവയോടു്, ചേരുകയും പിരിയുകയുമാകുന്ന ബന്ധനസാധനത്തെ |
| യന്തി | = | ഗമിക്കുന്നു |
| അഥ | = | അതിനാൽ |
| ധീരാഃ | = | ധീരന്മാർ = വിവേകികൾ |
| അധ്രുവേഷു | = | അനിത്യവസ്തുക്കളിൽ |
| ധ്രുവം | = | ധ്രുവമായ = നിത്യമായ |
| അമൃതത്വം | = | അമൃതത്വത്തെ = പ്രത്യഗാത്മരൂപത്തിൽ സ്ഥിതിചെയ്യുക എന്നുള്ള മരണമില്ലായ്മയെ |
| വിദിത്വാ | = | അറിഞ്ഞിട്ടു് |
| ഇഹ | = | ഇവിടെ = ഈ ലോകത്തിൽ |
| ന പ്രാത്ഥയന്തേ | = | പ്രാർത്ഥിക്കുന്നില്ല = യാതൊന്നിനേയും ആഗ്രഹിക്കുന്നില്ല. |

ഭാഷ്യം: — സ്വാഭാവികമായും ബാഹ്യമായുമുള്ള അനാത്മദർശനം — രൂപം മുതലായ, ആത്മാവല്ലാത്ത പദാർത്ഥങ്ങളെ കാണുന്നതു് — ആത്മാവിനെ കാണുന്നതിനു് പ്രതികൂലമാകയാൽ അതിനു പ്രതിബന്ധമായ അവിദ്യയാകുന്നു. ഈ അവിദ്യയും, ഇതു കാണിച്ചുതരുന്ന ദൃഷ്ടങ്ങളോ അദൃഷ്ടങ്ങളോ ആയ ഭോഗങ്ങളിൽ ഉള്ള തൃഷ്ണയുംകൂടി ആത്മദർശനത്തെ പ്രതിബന്ധിക്കയാൽ, അൽപ്പപ്രജ്ഞന്മാരായ ആളുകൾ പുറമേയുള്ള കാമ്യങ്ങളായ വിഷയങ്ങളെ പിൻതുടരുന്നു. അതിനാൽ അവർ, എല്ലായിടത്തും വ്യാപിച്ചിരിക്കുന്ന മൃത്യുവിൻെറ പാശത്തിൽ അകപ്പെടുന്നു. ഇവിടെ മൃത്യു എന്നുപറഞ്ഞതു്, അവിദ്യ, കാമം, കർമ്മം ഇവയുടെ സമുദായത്തേയും പാശമാക്കിക്കൽപ്പിച്ചതു് ദേഹേന്ദ്രിയാദികളോടുള്ള സംയോഗ

വിയോഗങ്ങളേയുമാണ്. പാശം—ബന്ധിക്കുവാനുള്ള സാധനം. മൃത്യുവിന്റെ പാശത്തിൽ അകപ്പെടുന്നു എന്നുവച്ചാൽ, മുടങ്ങാതെയുള്ള ജന്മം, ജര, മരണം, രോഗം മുതലായ അനേകം അനർത്ഥങ്ങളുടെ പരമ്പരയിൽ അകപ്പെടുന്നു എന്നർത്ഥം. അതിനാൽ വിവേകികളായ ബ്രാഹ്മണർ, പ്രത്യാഗാത്മസ്വരൂപത്തിൽ സ്ഥിതിചെയ്യുക എന്നുള്ള നിത്യമായ അമൃതത്ത്വത്തെ അനിത്യങ്ങളായ എല്ലാപദാർത്ഥങ്ങളിലും കണ്ടിട്ട്, അനർത്ഥപ്രായമായ ഈ സംസാരത്തിൽ, യാതൊന്നിനേയും പ്രാർത്ഥിക്കുന്നില്ല. ദേവന്മാർ മുതലായവരുടെ അമൃതത്ത്വം അനിത്യമാകുന്നു. പ്രത്യഗാത്മസ്വരൂപത്തിൽ സ്ഥിതിചെയ്യുക എന്നുള്ള അമൃതത്ത്വമാകട്ടെ, 'ന കർമ്മണാ വർദ്ധതേ,നോകനീയാൻ' (കർമ്മം കൊണ്ടു വർദ്ധിക്കുന്നതല്ല, താണതരത്തിലുള്ളതുമല്ല) എന്ന ശ്രുതി അനുസരിച്ചു നിത്യമാകുന്നു. ഇപ്രകാരം സർവോൽകൃഷ്ടവും ഇളക്കുവാൻ പാടില്ലാത്തതുമായ അമൃതത്ത്വത്തെ അനിത്യങ്ങളായ സർവപദാർത്ഥങ്ങളിലും ഉള്ളതായി അറിഞ്ഞിട്ട്, ആത്മദർശനത്തിനു പ്രതികൂലങ്ങളായ പുത്രാദ്യേഷണകളിൽനിന്നു പിൻതിരിയുന്നു എന്നു സാരം.

ഭാഷ്യം:--എതിനെ അറിഞ്ഞിട്ടാണോ ബ്രാഹ്മണൻ വേറെ ഒന്നിനേയും പ്രാർത്ഥിക്കുന്നില്ലെന്നു പറഞ്ഞതു്, അതിനെ അറിയുന്നതെങ്ങനെയെന്നു പറയുന്നു:-

മന്ത്രം:--യേന രൂപം രസംഗന്ധംശബ്ദാൻസ്പർശാംശ്ച മൈഥുനാൻ ഏതേനൈവ വിജാനാതി കിമത്ര പരിശിഷ്യതേ?. ഏതദ്വൈ തത്.

| | |
|---|---|
| യേന | — ഏതുകൊണ്ടു്—വിജ്ഞാനസ്വഭാവമായ ഏതൊരാത്മാവുകൊണ്ടു് |
| രൂപം | — രൂപത്തേയും |
| രസം | — രസത്തേയും |
| ഗന്ധം | — ഗന്ധത്തേയും |
| ശബ്ദാൻ | — ശബ്ദങ്ങളേയും |
| സ്പർശാൻ | — സ്പർശങ്ങളേയും |
| മൈഥുനാൻ | — മൈഥുനങ്ങളേയും — മൈഥുനംകൊണ്ടുണ്ടാകുന്ന സുഖങ്ങളേയും |

| | |
|---|---|
| വിജാനാതി | = അറിയുന്നുവോ = ലോകം സ്പഷ്ടമായി അറിയുന്നുവോ, |
| ഏതേന ഏവ | = ഇതുകൊണ്ടുതന്നെ = വിജ്ഞാനസ്വഭാവമായ ഈ ആത്മാവുകൊണ്ടുതന്നെ |
| വിജാനാതി | = അറിയുന്നു = ദേഹം മുതലായവയുടെ രൂപത്തിലുള്ള രൂപരസാദികളെയും ലോകം അറിയുന്നു. |
| അത്ര | = ഈ ലോകത്തിൽ |
| കിം | = എന്തു് |
| പരിശിഷ്യതേ | = പരിശേഷിക്കുന്നു = ആത്മാവിനു് അറിവിനു വിഷയമല്ലാത്തതായിശേഷിക്കുന്നു? |
| തത് | = അതു് = നചികേതസ്സു് ചോദിച്ചതും ദേവന്മാർ മുതലായവർ സംശയിച്ചിട്ടുള്ളതും ഏതിനെപ്പററിയാണോ, ധർമ്മാദികളിൽനിന്നു വേറേ ആയിട്ടുള്ളതെന്നും, വിഷ്ണുവിൻെറ പരമപദമെന്നും പറഞ്ഞതു് ഏതിനേയാണോ, ഏതാണോ എല്ലാത്തിനേക്കാളും പരമമായിട്ടുള്ളതു് ആവസ്തു. |
| ഏതത് വൈ | = ഇതുതന്നെ = ഇപ്പറഞ്ഞതുതന്നെ. |

ഭാഷ്യം:-- വിജ്ഞാനസ്വരൂപമായ ഏതൊരാത്മാവുകൊണ്ടാണോ, എല്ലാ ലോകവും, രൂപം, രസം, ഗന്ധം, ശബ്ദം സ്പർശം, മൈഥുനം കൊണ്ടുള്ള സുഖം ഇവയെ എല്ലാം അറിയുന്നതു്, ഈ ആത്മാവുകൊണ്ടുതന്നെയാണു് ദേഹം മുതലായവയുടെ സ്വരൂപത്തിലുള്ള രൂപാദികളേയും അറിയുന്നതു്. എന്നാൽ, ദേഹം മുതലായവയിൽനിന്നു വിലക്ഷണമായ ആത്മാവുകൊണ്ടു് 'ഞാൻ അറിയുന്നു' എന്നു ലോകത്തിൽ പ്രസിദ്ധിയില്ല. ദേഹം മുതലായവയുടെ സംഘാതമായ ഞാൻ അറിയുന്നു എന്നുള്ളതാകട്ടെ എല്ലാവർക്കും അറിയുകയും ചെയ്യാം. ആ സ്ഥിതിക്കു് "ഏതാത്മാവുകൊണ്ടാണോ ലോകം രൂപാദികളെ അറിയുന്നതു്" എന്നു പറഞ്ഞതു ശരിയാണോ? എന്നൊരാക്ഷേപത്തിനു വഴിയുണ്ടു്. അതിനു സമാധാനം പറയാം:-- ദേഹാദിസംഘാതമാണു് അറിയുന്നതെന്നു പറയുന്നതു ശരി

യല്ല. എന്തെന്നാൽ ദേഹം മുതലായവസ്തു് രൂപാദിഗുണങ്ങളുണ്ടു്; ഗുണങ്ങളുള്ള വസ്തുവും ഗുണങ്ങളും തമ്മിൽ ഭേദവുമില്ല; അതു കൊണ്ടു് ദേഹം മുതലായവയുടെ സംഘാതവും ഘടം, പടം മുതലായവയെപ്പോലെ രൂപാദിസ്വരൂപങ്ങളംതന്നെ. വിജ്ഞാനത്തിന്ന വിഷയങ്ങളും തന്നെ. അതിനാൽ വിജ്ഞാതാവു് (അറിയുന്നതു്--അറിയുക എന്നതിൻെറ കർത്താവ്) എന്ന അവസ്ഥ അതിനുണ്ടാകുവാൻ തരമില്ല; അതിന്ന അറിവുണ്ടകുവാൻ തരമില്ലന്നു സാരം. ദേഹം മുതലായവയുടെ സംഘാതം രൂപാദിസ്വരൂപംതന്നെയാണെങ്കിലും രൂപാദികളെ അറിയുമെന്നു വശ്ലുന്നപക്ഷം പുറമേയുള്ള രൂപാദികളും, തമ്മിൽ തമ്മിലും തങ്ങളെത്തന്നെയും അറിയുമെന്നു വരേണ്ടതാണ്. ഘടത്തിൻെറ രൂപം പടത്തിൻെറ രൂപത്തെ അറിയണം; പടത്തിൻെറ ശബ്ദം ഘടത്തിൻെറ ശബ്ദത്തെ അറിയുമെന്നുവരണം; അതുപോലെ ഘടരൂപം ഘടരൂപത്തെതന്നെയും പടശബ്ദം പടശബ്ദത്തെ ത്തന്നെയും അറിയണം. അങ്ങനെ ഒന്നും സംഭവിക്കുന്നില്ലതാനും. അതുകൊണ്ടു് ദേഹം മുതലായവയുടെ സ്വരൂപത്തിലുള്ള രൂപാദികളേയും അവയിൽനിന്നു് വേറെയായും വിജ്ഞാന സ്വരൂപമായുമിരിക്കുന്ന ആത്മാവുകൊണ്ടുതന്നെയാണു് ലോകം അറിയുന്നതു്. ലോഹത്തിൻെറ ചൂടിന്ന കാരണമായിട്ടുള്ളതു്, അതിൽനിന്നു വേറെ ആയും ചൂടാകുന്ന സ്വഭാവത്തോടുകൂടിയും ഇരിക്കുന്ന അഗ്നിയാണെന്നു സ്പഷ്ടമാണല്ലോ. അതുപോലെ ശരീരാദിസംഘാതത്തിൻെറ അറിവിന്ന കാരണമായട്ടുള്ളതു് അതിൽനിന്നു വേറെ ആയും വിജ്ഞാനസ്വഭാവത്തോടുകൂടിയുമുള്ള ആത്മാവാണു്. ആ ആത്മാവിന്നു്, അറിവിന്നു് വിഷയമല്ലാത്തതായി ഈ ലോകത്തിൽ യാതൊന്നുമില്ല. എല്ലാം ആത്മാവിൻെറ അറിവിന്ന വിഷയംതന്നെ. ഇപ്രകാരം എല്ലാം തൻെറ അറിവിന്ന വിഷയമായിട്ടുള്ള ആത്മാവു് സർവ്വജ്ഞൻതന്നെ. നചികേതസ്സു് ചോദിച്ചതും ദേവന്മാർ മുതലായവർപോലും സംശയിച്ചിട്ടുള്ളതും, ധർമ്മാദികളിൽ നിന്നു വേറെയായിട്ടുള്ളതും, വിഷ്ണുവിൻെറ പരമപദവും എല്ലാററിനെക്കാളും പരവും ആയ ആ വസ്തു ഇതുതന്നെ. ഇപ്പോഠം പറഞ്ഞതുതന്നെ.

ഭാഷ്യം:—അതിസൂക്ഷ്മമായിട്ടുള്ള വിഷയമാകയാൽ മനസ്സിലാകുവാൻ വിഷമമായതുകൊണ്ടു്, പറഞ്ഞകാര്യംതന്നെ വീണ്ടും വീണ്ടും പറയുന്നു:—

മന്ത്രം:--സ്വപ്നാന്തം ജാഗരിതാന്തം ചോഭൗ യേനാനുപശ്യതി
മഹാന്തം വിഭുമാത്മാനം മത്വാ ധീരോ ന ശോചതി. 4

| | |
|---|---|
| സ്വപ്നാന്തം | = സ്വപ്നാന്തത്തേയും = സ്വപ്നമദ്ധ്യത്തേയും = സ്വപ്നത്തിൽ അറിവിനു വിഷയമായിട്ടുള്ളതിനേയും |
| ജാഗരിതാന്തം ച | = ജാഗരിതാന്തത്തേയും = ജാഗരിതമദ്ധ്യത്തേയും = ഉണർന്നിരിക്കുമ്പോൾ അറിവിനു വിഷയമായിട്ടുള്ളതിനേയും |
| ഉഭൗ | = രണ്ടിനേയും=ഇപ്പറഞ്ഞ രണ്ടു വകയേയും |
| യേന | = യാതൊന്നുകൊണ്ടു് = യാതൊരാത്മാവിനെക്കൊണ്ടു് |
| അനുപശ്യതി | = കാണുന്നുവോ=ലോകം അറിയുന്നുവോ |
| തം | = അങ്ങനെയുള്ള |
| മഹാന്തം | = മഹാനും=സർവ്വവ്യാപിയും |
| വിഭും | = വിഭുവും =എല്ലാകല്പനകൾക്കും അടിസ്ഥാനവും ആയ |
| ആത്മാനം | = ആത്മാവിനെ |
| മത്വാ | = മനനംചെയ്തിട്ടു്='ഞാൻ പരമാത്മാവാകുന്നു' എന്നു പ്രത്യക്ഷമായി അറിഞ്ഞിട്ടു് |
| ധീരഃ | = ധീരൻ=ബുദ്ധിമാൻ |
| ന ശോചതി | = ശോചിക്കുന്നില്ല=ശോകംകൂടാതിരിക്കുന്നു. |

ഭാഷ്യം:--സ്വപ്നാന്തം=സ്വപ്നമദ്ധ്യം=സ്വപ്നത്തിൽ അറിവിനു വിഷയമായിട്ടുള്ളതു്. അതുപോലെ, ജാഗരിതാന്തം=ജാഗരിതമദ്ധ്യം=ഉണർന്നിരിക്കുമ്പോൾ അറിവിനു വിഷയമായിട്ടുള്ളതു്. ഇവ രണ്ടിനേയും ഏതാത്മാവിനെക്കൊണ്ടാണോ ലോകം അറിയുന്നതു്, അങ്ങനെയുള്ള വ്യാപകവും എല്ലാ കല്പനകൾക്കും അടിസ്ഥാനവും ആയ ആത്മാവിനെ 'ഞാൻ പരമാത്മാവാകുന്നു' എന്നു പ്രത്യക്ഷമായി അറിഞ്ഞിട്ടു് ബുദ്ധിമാൻ ശോകംകൂടാതിരിക്കുന്നു. 4

എന്നുമാത്രമല്ല,

മന്ത്രം:--യ ഇമം മദ്ധ്വദം വേദ ആത്മാനം ജീവമന്തികാൽ
ഈശാനം ഭൂതഭവ്യസ്യ ന തതോ വിജുഗുപ്സതേ
ഏതദ്വൈ തത്. 5

| | |
|---|---|
| യഃ | = യാവനൊരുത്തൻ=ഏതു മോക്ഷേച്ഛു |
| മദ്ധ്വദം | = മദ്ധ്വദനം = മധുവിനെ അദിക്കുന്നവ നം=കർമ്മഫലത്തെ അനുഭവിക്കുന്നവനും |
| ജീവം | = ജീവനം=പ്രാണൻമുതലായവയുടെ സമൂഹത്തെ നിലനിൎത്തുന്നവനും ആയ |
| ആത്മാനം | = ആത്മാവിനെ |
| അന്തികാത് | = അന്തികത്തിൽ ഉള്ള |
| ഭൂതഭവ്യസ്യ | = ഭൂതഭവ്യത്തിൻെറ=ഭൂതത്തിൻേറയും ഭവ്യത്തിൻേറയും=കഴിഞ്ഞതിൻേറയും വരുവാനുള്ളതിൻേറയും |
| ഈശാനം | = ഈശാനനെന്നു് = ഈശ്വരനെന്നു് |
| വേദ | = അറിയുന്നുവോ |
| സഃ | = അവൻ=അങ്ങനെ അറിയുന്നവൻ |
| തതഃ | = പിന്നെ=അങ്ങനെ അറിഞ്ഞതിനുശേഷം |
| ന വിജുഗുപ്സതേ | = വിജുഗുപ്സിക്കുന്നില്ല = ആത്മാവിനെ രക്ഷിക്കണമെന്നു വിചാരിക്കുന്നില്ല. |
| തത് വൈ | = അതുതന്നെ=നചികേതസ്സു ചോദിക്കയും മററും ചെയ്തിട്ടുള്ള ആ വസ്തുതന്നെ |
| ഏതത് | = ഇതു്=ഇപ്പറഞ്ഞതു്. |

ഭാഷ്യം:—കർമ്മഫലത്തെ അനുഭവിക്കയും പ്രാണൻ മുതലായവയുടെ സമൂഹത്തെ നിലനിൎത്തുകയും ചെയ്യുന്ന ഈ ആത്മാവുതന്നെയാണു്, ഭൂതഭവിഷ്യദ്വൎത്തമാനങ്ങരം ആകുന്ന കാലത്രയത്തിൻെറ ഈശ്വരൻ എന്നു് അറിയുന്നവൻ പിന്നെ ആത്മാവിനെ രക്ഷിക്കണമെന്നു് വിചാരിക്കുന്നില്ല, എന്തെന്നാൽ അവൻ അഭയസ്ഥാനത്തെ പ്രാപിക്കുന്നു. ഭയത്തിൻെറ നടുവിൽ സ്ഥിതിചെയ്തുകൊണ്ടു് ആത്മാവു് അനിത്യമാണെന്നു വിചാരിക്കുന്നിടത്തോളമാണല്ലോ ആത്മാവിനെ രക്ഷിക്കണമെന്നു വിചാരിക്കുന്നതു്. ആത്മാവു നിത്യമാണെന്നും അദ്വൈതമാണെന്നും അറിയുമ്പോരം, ആരു് എന്തിനെ

എന്തിൽനിന്നു രക്ഷിക്കുവാൻ ആഗ്രഹിക്കും? ആത്മാവല്ലാതെ ഒന്നുമില്ല, ആത്മാവു് നിത്യവുമാണു്, എന്നറിഞ്ഞാൽ പിന്നെ ഭയത്തിനു കാരണമില്ലല്ലോ എന്നു സാരം. നചികേതസ്സു ചോദിക്കയും ദേവാദികൾ സംശയിക്കയും മററും ചെയ്തിട്ടുള്ള ആ വസ്തുതന്നെയാണു് ഇപ്പറഞ്ഞതു്. 5

ഭാഷ്യം:—ഈശ്വരനെന്നു നിർദ്ദേശിച്ച അന്തര്യാമിയായ ആ ആത്മാവു്, എല്ലാത്തിൻേറയും ആത്മാവാണു് എന്നുള്ളതിനെ കാണിക്കുന്നു:—

മന്ത്രം:--യഃ പൂർവ്വം തപസോ ജാതമദ്ഭ്യഃ പൂർവ്വമജായത
ഗുഹാം പ്രവിശ്യ തിഷ്ഠന്തം യോ ഭൂതേഭിർവ്യപശ്യത
ഏതത്വൈ തത്. 6

| | |
|---|---|
| പൂർവ്വം | = മുമ്പു് = ആദ്യമായിട്ടു് |
| തപസഃ | = തപസ്സിൽനിന്നു് = ജ്ഞാനാദിസ്വരൂപമായ ബ്രഹ്മത്തിൽനിന്നു് |
| ജാതം | = ജാതനും = ജനിച്ചവനും |
| യഃ അദ്ഭ്യഃ പൂർവ്വം അജായത | = ജലത്തേക്കാൾ മുമ്പിൽ ജനിച്ചവനും = പഞ്ചഭൂതങ്ങളെക്കാൾ മുമ്പിൽ ജനിച്ചവനും |
| ഗുഹാം | = ഗുഹയെ = എല്ലാ പ്രാണികളുടേയും ഹൃദയാകാശത്തെ |
| പ്രവിശ്യ | = പ്രവേശിച്ചിട്ടു് |
| ഭൂതേഭിഃ | = ഭൂതങ്ങളോടുകൂടെ = കാര്യരൂപമായും കാരണരൂപമായുമുള്ള ഭൂതങ്ങളോടുകൂടെ |
| തിഷ്ഠന്തം | = സ്ഥിതിചെയ്യുന്നവനുമായിട്ടുള്ളവനെ = ഹിരണ്യഗർഭനെ |
| യഃ വ്യപശ്യത | = ആരു കാണുന്നുവോ, = ഏതു മോക്ഷേച്ഛു കാണുന്നുവോ, |
| സഃ | = അവൻ = അങ്ങനെ കാണുന്നവൻ |
| തത് ഏതത് വൈ | = ആ ഇതിനെത്തന്നെ = പ്രകൃതമായ ബ്രഹ്മത്തെത്തന്നെ |
| (പശ്യതി) | = കാണുന്നു. |

ഭാഷ്യം:--അദ്ഭ്യഃ = അപ്പുകളെക്കാരം. ഇവിടെ അപ്പുകളെ (ജലത്തെ)ക്കാരം എന്നു പറഞ്ഞതു് വെള്ളത്തെക്കാരം മാത്രമെന്ന അൎത്ഥത്തിലല്ല; ജലത്തേയും മററു ഭൂതങ്ങളേയുംകാരം എന്ന അഭിപ്രായത്തിലാണു്. പഞ്ചഭൂതങ്ങളേക്കാരം മുമ്പേതന്നെ, ജ്ഞാനാദിസ്വരൂപമായ ബ്രഹ്മത്തിൽനിന്നു ജനിച്ചവനും, ദേവന്മാർ മുതലായവരുടെ ശരീരങ്ങളെ ഉൽപ്പാദിപ്പിച്ചിട്ടു്, എല്ലാ പ്രാണികളുടേയും ഗുഹയിൽ -- ഹൃദയാകാശത്തിൽ-- കടന്നു്, കാൎയ്യരൂപമായും കാരണരൂപമായുമുള്ള ഭൂതങ്ങളോടുകൂടി ഇരുന്നുകൊണ്ടു്, ശബ്ദം മുതലായവയെ അറിയുന്നവനും ആയ ഹിരണ്യഗർഭനെ ഏതു മോക്ഷേച്ഛു കാണുന്നുവോ, അവൻ പ്രകൃതമായ ബ്രഹ്മത്തെത്തന്നെ കാണുന്നു. സുവർണ്ണത്തിൽനിന്നുണ്ടാകുന്ന കുണ്ഡലം, സുവർണ്ണംതന്നെ ആയിരിക്കുന്നതുപോലെ, ബ്രഹ്മത്തിൽനിന്നുണ്ടായ ഹിരണ്യഗർഭൻ ബ്രഹ്മംതന്നെയാകയാൽ, ഹിരണ്യഗർഭദർശനം ബ്രഹ്മദർശനംതന്നെ എന്നു സാരം. 6

എന്നുതന്നെയുമല്ല,

മന്ത്രം:--യാ പ്രാണേന സംഭവത്യദിതിർദ്ദേവതാമയീ
ഗുഹാം പ്രവിശ്യ തിഷ്ഠന്തീം യാ ഭൂതേഭിർവ്യജായത;
ഏതത്വൈ തത്. 7

| | |
|---|---|
| ദേവതാമയീ | = ദേവതാമയിയായ = സർവദേവതാരൂപിണിയായ |
| യാ അദിതിഃ | = യാതൊരു അദിതി = ശബ്ദാദികളെ അദിക്കുന്ന (ഭക്ഷിക്കുന്ന--അനുഭവിക്കുന്ന) തിനാൽ അദിതി എന്നു പറയപ്പെടുന്ന യാതൊന്നു് |
| പ്രാണേന | = പ്രാണനായിട്ടു് = ഹിരണ്യഗർഭനായിട്ടു് |
| സംഭവതി | = സംഭവിക്കുന്നുവോ = പരബ്രഹ്മത്തിൽ നിന്നുണ്ടാകുന്നുവോ, |
| യാ | = യാതൊന്നു് |
| ഭൂതേഭിഃ | = ഭൂതങ്ങളോടുകൂടെ |
| വ്യജായത | = ജനിച്ചുവോ, |
| ഗുഹാം | = ഗുഹയെ = സർവപ്രാണികളുടേയും ഹൃദയാകാശത്തെ |

| | |
|---|---|
| പ്രവിശ്യ | = പ്രവേശിച്ചിട്ടു് |
| തിഷ്ഠന്തീം | = സ്ഥിതിചെയ്യുന്നതായ |
| താം | = അതിനെ = ആ അദിതിയെ |
| യഃ | = യാവനൊരുത്തൻ = ഏതൊരു മോക്ഷേച്ഛു |
| വ്യപശ്യത | = കണ്ടുവോ, |
| സഃ | = അവർ |
| തത് ഏതത് വൈ | = ആ ഇതിനെത്തന്നെ = പ്രകൃതമായ ആ ബ്രഹ്മത്തെത്തന്നെ |
| പശ്യതി | കാണുന്നു. |

ഭാഷ്യം:—സർവ്വദേവതാരൂപിണിയും ശബ്ദം മുതലായ വിഷയങ്ങളെ അദിക്കയാൽ (അനുഭവിക്കയാൽ) അദിതി എന്നു പറയുന്നതുമായ യാതൊന്നാണോ, ഹിരണ്യഗർഭരൂപത്തിൽ, പരബ്രഹ്മത്തിൽനിന്നു്, ഭൂതങ്ങളോടുകൂടെ ജനിച്ചിട്ടുള്ളതു്, ആ അദിതി എല്ലാ പ്രാണികളുടേയും ഹൃദയാകാശത്തിൽ പ്രവേശിച്ചു സ്ഥിതി ചെയ്യുന്നു. അതിനെ കാണുന്നവൻ മുൻപറഞ്ഞവിധത്തിലുള്ള ബ്രഹ്മത്തെ കാണുന്നു. കാരണവും കാര്യവും ഒന്നാകയാൽ ഹിരണ്യഗർഭനെ കാണുന്നവൻ അതിന്റെ കാരണമായ ബ്രഹ്മത്തെ കാണുന്നു എന്നു സാരം. 7

എന്നു മന്ത്രവുമല്ല,

മന്ത്രം:-അരണ്യോർന്നിഹിതോ ജാതവേദാ
　　ഗർഭ ഇവ സുഭൃതോ ഗർഭിണീഭിഃ
　　ദിവേ ദിവ ഈഡ്യോ ജാഗൃവദ്ഭിർ-
　　ഹവിഷ്മദ്ഭിർമ്മനുഷ്യേഭിരഗ്നിഃ; ഏതത്വൈ തത്. 8

| | |
|---|---|
| അരണ്യോഃ | = അരണികളിൽ = തീ കടഞ്ഞെടുക്കുന്നതിനു തടികൊണ്ടുണ്ടാക്കപ്പെടുന്ന രണ്ടു സാധനങ്ങളിൽ = താഴത്തെ അരണിയിലും മുകളിലത്തെ അരണിയിലും |
| നിഹിതഃ | = നിഹിതമായ = സ്ഥിതിചെയ്യുന്ന |
| ജാതവേദാഃ അഗ്നിഃ | = ജാതവേദസ്സാകുന്ന അഗ്നി |
| ഗർഭിണീഭിഃ | = ഗർഭിണികളാൽ |
| ഗർഭഃ ഇവ | = ഗർഭമെന്നപോലെ |

സുഭൃതഃ = സുഭൃതമാകുന്ന = നല്ലവണ്ണം ഭരിക്കപ്പെടുന്ന = ഋത്വിക്കുകളാലും യോഗികളാലും നല്ലവണ്ണം രക്ഷിക്കപ്പെടുന്ന.
ജാഗൃവദ്ഭിഃ = ജാഗൃവാന്മാരും = ജാഗാരണശീലന്മാരും = തെററുപററാതെ സൂക്ഷിക്കുന്ന
ഹവിഷ്മദ്ഭിഃ = ഹവിഷ്മാന്മാരും = ആജ്യം മുതലായ ഹവിസ്സുകളോടുകൂടിയവരും, ധ്യാനം ഭാവന മുതലായവയോടുകൂടിയവരും ആയ
മനുഷ്യേഭിഃ = മനുഷ്യരാൽ = കർമ്മികളും യോഗികളുമായ ആളുകളാൽ
ദിവേ ദിവേ = ദിവസംതോറും
ഈഡ്യഃ = ഈഡ്യനമാകുന്ന = സ്തുത്യനം വന്ദ്യനമാകുന്ന.
തത് = അതു് = ഇതുവരെ പറഞ്ഞുവന്ന ബ്രഹ്മം
ഏതത് വൈ = ഇതുതന്നെ ആകുന്നു.

ഭാഷ്യം:—ഉത്തരാരണിയിലും അധരാരണിയിലും (മുകളിലത്തെ അരണിയിലും താഴത്തെഅരണിയിലും) സ്ഥിതിചെയ്യുന്നവനും, പിന്നീടു് എല്ലാ ഹവിസ്സുകളേയും ഭുജിക്കുന്നവനുമായ ജാതവേദസ്സ് എന്ന അഗ്നിയെ, ഗർഭിണികൾ അന്നപാനാദികളെകൊണ്ടു ഗർഭത്തെ പോററുന്നതുപോലെ, യാഗത്തിൽ ഋത്വിക്കുകളും ഹൃദയത്തിൽ യോഗികളും സൂക്ഷിച്ചുരക്ഷിക്കുന്നു. എന്നുമാത്രമല്ല, കർമ്മികൾ ആജ്യം-നെയ്-മുതലായ ഹവിസ്സുകളോടുകൂടി യാഗത്തിലും, യോഗികൾ ധ്യാനഭാവനകളോടുകൂടി ഹൃദയത്തിലും, അപ്രമത്തന്മാരായിട്ടു് ഈ അഗ്നിയെ വന്ദിക്കയും സ്തുതിക്കയും ചെയ്യുന്നു. ഈ അഗ്നിതന്നെയാണ് പ്രകൃതമായ ബ്രഹ്മം. 8

അത്രമാത്രവുമല്ല,

മന്ത്രം:--യതശ്ചോദേതി സൂര്യോ ഽസ്തം യത്ര ച ഗച്ഛതി
തം ദേവാഃ സർവേ അർപ്പിതാസ്തദു നാത്യേതി
കശ്ചന; ഏതത്‌വൈ തത്.

സൂര്യഃ = സൂര്യൻ
യതഃ = യാതൊന്നിൽനിന്നു് = യാതൊരുപ്രാണനിൽനിന്നു്

ഉദേതി = ഉദിക്കുന്നുവോ = ഉയർന്നുവരുന്നുവോ
യത്ര = യാതൊന്നിൽ = യാതൊരുപ്രാണനിൽ തന്നെ
അസ്തം = അസ്തത്തെ = അസ്തമയത്തെ
ഗച്ഛതി ച = പ്രാപിക്കയും ചെയ്യുന്നുവോ
തം = അവനിൽ = ആ പ്രാണനിൽ
സർവേ ദേവാഃ = എല്ലാ ദേവന്മാരും = അഗ്നി മുതലായ ദേവന്മാരും വാക്ക മുതലായ ഇന്ദ്രിയങ്ങളും
അർപ്പിതാഃ = അർപ്പിതരായിരിക്കുന്നു = പ്രവേശിക്കപ്പെട്ടിരിക്കുന്നു
കശ്ചന = ഒരുവനും
തത് = അതിനെ = സർവാത്മകമായ ആ ബ്രഹ്മത്തെ
ന അത്യേതി ഉ = അതിക്രമിക്കുന്നില്ലതന്നെ = കടന്നുപോകുന്നില്ലതന്നെ.
തത് = അതു് = പ്രകൃതമായ ആ ബ്രഹ്മം
ഏതത് വൈ = ഇതുതന്നെ.

ഭാഷ്യം:—ഏതു പ്രാണനിൽനിന്നാണോ, ദിവസംതോറും സൂര്യൻ ഉദിക്കുന്നതു്, അസ്തമിക്കുന്നതും ഏതു പ്രാണനിൽ തന്നെയാകുന്നുവോ, ആ പ്രാണൻതന്നെയായ ആത്മാവിലാണ് സ്ഥിതികാലത്തിൽ, ചക്രത്തിൻെറ കുടത്തിൽ ആരക്കാലുകൾ എന്നപോലെ, അഗ്നി മുതലായ ദേവന്മാരും, വാക്കു് മുതലായ ഇന്ദ്രിയങ്ങളും പ്രവേശിക്കപ്പെട്ടിരിക്കുന്നതു്, ആ പ്രാണനും ബ്രഹ്മംതന്നെയാണ്. ഇപ്രകാരം സർവാത്മകമായ ഈ ബ്രഹ്മത്തെ ഒരുത്തനും അതിക്രമിക്കയില്ല; ബ്രഹ്മമാണെന്നുള്ള അവസ്ഥയെ വിട്ടു് ബ്രഹ്മമല്ല എന്നുള്ള അവസ്ഥയെ പ്രാപിക്കയില്ലെന്നു സാരം. പ്രകൃതമായ ആ ബ്രഹ്മം ഇതുതന്നെ ആകുന്നു. മന്ത്രദ്വയംകൊണ്ടു് ബ്രഹ്മത്തെപ്പററിയുള്ള പ്രതിപാദനത്തെ ഉപസംഹരിച്ചിരിക്കുന്നു. 9

ഭാഷ്യം:—ബ്രഹ്മാവുമുതൽ സ്ഥാവരംവരെയുള്ള ജീവരാശികളിൽ സ്ഥിതിചെയ്യുന്നതും, ഓരോരോ ഉപാധികളോടുകൂടിയിരിക്കുന്നതുകൊണ്ടു ബ്രഹ്മമല്ലാത്തതുപോലെ തോന്നുന്നതും സംസാരിയുമായ ചൈതന്യവും, പരബ്രഹ്മവും വേറേവേറേയാണെന്നു് ആർക്കും ആശങ്കയുണ്ടാവരുതെന്നുകരുതി പറയുന്നു:--

മന്ത്രം:--യദേവേഹ തദമുത്ര; യദമുത്ര തദന്വിഹ;
മൃത്യോഃ സമൃത്യുമാപ്നോതി യ ഇഹ നാനേവ പശ്യതി. 10

ഇഹ = ഇതിൽ = ഈ ജീവോപാധിയിൽ
യത് = യാതൊന്ന് = യാതൊരു ചൈതന്യം
(സ്ഥിതം) = സ്ഥിതമായിരിക്കുന്നുവോ, = സ്ഥിതിചെയ്യുന്നുവോ
തത് ഏവ = അതുതന്നെ = ആ ചൈതന്യംതന്നെ
അമുത്ര = അതിലും = ആ ഈശ്വരോപാധിയിലും സ്ഥിതിചെയ്യുന്നു.

അമുത്ര = അതിൽ = ഈശ്വരോപാധിയിൽ
യത് = യാതൊന്ന് = യാതൊരു ചൈതന്യം
(സ്ഥിതം) = സ്ഥിതമായിരിക്കുന്നുവോ, = സ്ഥിതിചെയ്യുന്നുവോ
തത് (ഏവ) = അതുതന്നെ = ആ ചൈതന്യംതന്നെ
ഇഹ അനു = ഈ ജീവോപാധിയിൽ ഓരോന്നിലും സ്ഥിതിചെയ്യുന്നു.

ഇഹ = ഇതിൽ = ഈ ബ്രഹ്മത്തിൽ
യഃ = ഏവൻ
നാനാ ഇവ = പലതെന്നപോലെ
പശ്യതി = കാണുന്നുവോ
സഃ = അവൻ
മൃത്യോഃ = മൃത്യുവിൽനിന്ന് = മരണത്തിൽനിന്ന്
മൃത്യും = മൃത്യുവിനെ = മരണത്തെ
ആപ്നോതി = പ്രാപിക്കുന്നു.

ഭാഷ്യം:--ഈ ജീവോപാധിയിൽ കാര്യകാരണങ്ങളാകുന്ന ഉപാധികളോടുകൂടിയതായും സംസാരധർമ്മങ്ങളുള്ളതായും അവിവേകികൾക്കു തോന്നുന്ന ചൈതന്യംതന്നെയാണ്, ഈശ്വരോപാധിയിൽ, നിത്യവും നിരന്തരവുമായ വിജ്ഞാനമാകുന്ന സ്വരൂപത്തോടുകൂടി യാതൊരു സംസാരധർമ്മങ്ങളുമില്ലാതെയിരിക്കുന്ന ബ്രഹ്മം. ഈശ്വരോപാധിയിലിരിക്കുന്ന ചൈതന്യംതന്നെയാണ് നാമം, രൂപം, കാര്യം, കാരണം ഇവയാകുന്ന ഉപാധികളിൽ ഓരോന്നിലും അറിയപ്പെടുന്നതു്, മറ്റൊന്നല്ല. ഇങ്ങനെ ജീവോപാധിയിലും ഈശ്വരോപാധി

യിട്ടും ഉള്ള ചൈതന്യം ഒന്നായിരിക്കെ, ഉപാധിയുടെ സ്വഭാവത്തിനും ഭേദദർശനത്തിനും കാരണമായ അവിദ്യയാൽ മയങ്ങി, പലതല്ലാത്ത ബ്രഹ്മത്തിൽ, 'ഞാൻ പരബ്രഹ്മമല്ല; പരബ്രഹ്മം ഞാനുമല്ല, ഞാൻ വേറെ; പരബ്രഹ്മം വേറേ' എന്നിങ്ങനെ നാനാത്വത്തെ കാണുന്നവൻ, മരണത്തിൽനിന്നു മരണത്തെ--വീണ്ടുംവീണ്ടുമുള്ള ജനനമരണങ്ങളെ--പ്രാപിക്കുന്നു. അതിനാൽ അങ്ങനെ നാനാത്വത്തെ കാണരുതു്. വിജ്ഞാനൈകരസവും (വിജ്ഞാനം ഒന്നുമാത്രമായ സ്വഭാവത്തോടുകൂടിയതും) നിരന്തരവുമായതുകൊണ്ടു് ആകാശംപോലെ പരിപൂർണ്ണവുമായ ബ്രഹ്മംതന്നെയാണു ഞാൻ എന്നു കാണണമെന്നു വാക്യാർത്ഥം.　　10

മന്ത്രം:-മനസൈവേദമാപ്തവ്യം; നേഹ നാനാസ്തി കിഞ്ചന;
മൃത്യോഃ സ മൃത്യും ഗച്ഛതി, യ ഇഹ നാനേവ പശ്യതി. 11

ഇദം = ഇതു് = മുമ്പുപറഞ്ഞ ഏകരസമായ ബ്രഹ്മം
മനസാ ഏവ = മനസ്സുകൊണ്ടുതന്നെ
ആപ്തവ്യം = പ്രാപിക്കപ്പെടേണ്ടതാകുന്നു.
ഇഹ = ഇതിൽ = ഈ ബ്രഹ്മത്തിൽ
കിംചന = അല്പംപോലും = അണുമാത്രംപോലും
നാനാ = നാനാത്വം
ന അസ്തി = ഇല്ല
യഃ = എവൻ = അവിദ്യാതിമിരബാധിതനായ ഏതുമനുഷ്യൻ
ഇഹ = ഇതിൽ = ഈ ബ്രഹ്മത്തിൽ
നാനാ ഇവ = പലതെന്നപോലെ
പശ്യതി = കാണുന്നുവോ
സഃ = അവൻ
മൃത്യോഃ മൃത്യും = മരണത്തിൽനിന്നു മരണത്തെ
ഗച്ഛതി = പ്രാപിക്കുന്നു.

ബ്രഹ്മം ഏകരസമാണെങ്കിൽ അറിയുന്നവൻ എന്നും അറിയപ്പെടുന്നവൻ എന്നും ഉള്ള വിഭാഗം എങ്ങനെയാണെന്നു് ആശങ്കിച്ചിട്ടു് അജ്ഞനെ സംബന്ധിച്ച കല്പിതമായ ഭേദം കൊണ്ടാണെന്നു പറയുന്നു:--

ഭാഷ്യം:-ഏകത്വവിജ്ഞാനത്തിനുമുമ്പ് ആചാര്യോപദേശം, ആഗമം ഇവയാൽ സംസ്കരിക്കപ്പെട്ട മനസ്സുകൊണ്ടു്, ഏകരസമായ ഈ ബ്രഹ്മത്തെ 'ആത്മാവല്ലാതെ വേറെ യാതൊന്നുമില്ല' എന്നറിയണം. അങ്ങനെ അറിയുമ്പോൾ, നാനാത്വം തോന്നുന്നതിനു കാരണമായ അവിദ്യ നീങ്ങുന്നതിനാൽ ബ്രഹ്മത്തിൽ നാനാത്വം അശേഷം ഉണ്ടായിരിക്കയില്ല. പിന്നെയും അവിദ്യാതിമിരദൃഷ്ടിയേ വിടാതെ നാനാത്വത്തെ കാണുന്നവൻ-അല്പമെങ്കിലും ഭേദത്തെ അദ്ധ്യാരോപിക്കുന്നവൻ-മരണത്തിൽനിന്നു് മരണത്തെ പ്രാപിക്കും. വീണ്ടുംവീണ്ടും ജനിക്കയും മരിക്കയുംചെയ്യുമെന്നു സാരം.

പിന്നെയും പ്രകൃതമായ ആ ബ്രഹ്മത്തെത്തന്നെ പറയുന്നു:-

മന്ത്രം:-
അങ്ഗുഷ്ഠമാത്രഃ പുരുഷോ മദ്ധ്യ ആത്മനി തിഷ്ഠതി;
ഈശാനം ഭൂതഭവ്യസ്യ ന തതോ വിജുഗുപ്സതേ;
ഏതത്വൈ തത്. 12

അങ്ഗുഷ്ഠമാത്രഃ = അങ്ഗുഷ്ഠമാത്രനായ = പെരുവിരലിന്റെ വലിപ്പമുള്ള
പുരുഷഃ = പുരുഷൻ
ആത്മനി = ശരീരത്തിൽ } = ശരീരത്തിന്റെ
മധ്യേ = മധ്യത്തിൽ } മധ്യത്തിൽ
തിഷ്ഠതി = സ്ഥിതിചെയ്യുന്നു.
തം = ആ പുരുഷനെ
ഭൂതഭവ്യസ്യ = ഭൂതത്തിന്റെയും ഭവ്യത്തിന്റെയും = ഭൂതഭവിഷ്യദ്വർത്തമാനങ്ങളുടെ
ഈശാനം = ഇശാനനെന്നു് = ഈശ്വരനെന്നു്
വിദിത്വാ = അറിഞ്ഞിട്ടു്
തതഃ = പിന്നെ
ന വിജുഗുപ്സതേ = ആത്മാവിനെ രക്ഷിക്കണമെന്നു് ആരും വിചാരിക്കുന്നില്ല.
തദ് ഏതത് വൈ = ആ ബ്രഹ്മം ഇതുതന്നെ.

ഭാഷ്യം:--അങ്ഗുഷ്ഠമാത്രൻ = അങ്ഗുഷ്ഠത്തിന്റെ പരിമാണത്തോളമുള്ള പരിമാണത്തോടുകൂടിയവൻ. ഹൃദയപു

ണ്ഡരീകം അങ്ഗുഷ്ഠത്തിൻെറ (പെരുവിരലിൻെറ) വലിപ്പത്തിലുള്ളതാകുന്നു. അതിനകത്തുള്ള അന്തഃകരണമാകുന്ന ഉപാധിയോടുകൂടിയ പുരുഷനെ, പെരുവിരലിൻെറ വലിപ്പത്തിലുള്ള മുളങ്കമ്പിൻെറ ഉള്ളിലുള്ള ആകാശത്തെ ഉപാധിവശാൽ അങ്ഗുഷ്ഠമാത്രമെന്നു പറയുമ്പോലെ, അങ്ഗുഷ്ഠമാത്രൻ എന്നു പറയുന്നു. എല്ലാംഇവനെക്കൊണ്ടു നിറഞ്ഞിരിക്കുന്നു എന്ന അർത്ഥത്തിൽ ആണു് പുരുഷൻ എന്നു പറയുന്നതു്. അങ്ങനെ ശരീരത്തിൻെറ മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന പുരുഷൻ ഭൂതഭവിഷ്യദ്വർത്തമാനങ്ങൾക്കു് ഈശ്വരനാണെന്നു് അറിയുന്നവൻ പിന്നെ ആത്മാവിനെ രക്ഷിക്കണമെന്നു വിചാരിക്കുന്നില്ല. എന്നുതുടങ്ങിയുള്ള അർത്ഥം അഞ്ചാം മന്ത്രത്തിലെപ്പോലെ കണ്ടുകൊൾക.

എന്നുതന്നെയുമല്ല,

മന്ത്രം:--അങ്ഗുഷ്ഠമാത്രഃ പുരുഷോ ജ്യോതിരിവാധൂമകഃ
ഈശാനോ ഭൂതഭവ്യസ്യ സ ഏവാദ്യ, സ ഉ ശ്വഃ
ഏതത് വൈ തത്.

അങ്ഗുഷ്ഠമാത്രഃ = അങ്ഗുഷ്ഠമാത്രനും = പെരുവിരലിൻെറ വലിപ്പത്തിൽ ഉള്ളവനും

അധൂമകഃ = അധൂമകമായ = പുകയില്ലാത്ത

ജ്യോതിഃ ഇവ = ജ്യോതിസ്സുപോലെ (അഗ്നിയെപ്പോലെ) ഇരിക്കുന്നവനും

ഭൂതഭവ്യസ്യ = ഭൂതഭവ്യത്തിൻെറ = ഭൂതഭവിഷ്യദ്വർത്തമാനങ്ങളുടെ

ഈശാനഃ = ഈശാനനും = ഈശ്വരനും ആയ

സഃ ഏവ പുരുഷഃ = ആ പുരുഷൻതന്നെയാണു്

അദ്യ = ഇപ്പോൾ എല്ലാ പ്രാണികളുടേയും ഉള്ളിൽ ഇരിക്കുന്നതു്.

സഃ ഉ = അവൻതന്നെ = ആ പുരുഷൻതന്നെ

ശ്വഃ = നാളെയും ഉണ്ടായിരിക്കും.

തത് ഏതത്വൈ = ആ ബ്രഹ്മം ഇതുതന്നെ.

ഭാഷ്യം:— 'അധൂമകഃ' എന്നതു് 'അധൂമകം'എന്നായിരുന്നാൽ കൊള്ളാം എന്തെന്നാൽ, അതു ജ്യോതിസ്സിൻെറ വിശേ

ഷണമായിരിക്കുന്നതുകൊണ്ട് നപുംസകമാണ്. പെരുവിരലിന്റെ വലിപ്പത്തിലുള്ള ആ പുരുഷനെ യോഗികൾ പുകയില്ലാത്ത അഗ്നിയെപ്പോലെ ഹൃദയത്തിൽ കാണുന്നു. ആ പുരുഷൻ ഭൂതഭവിഷ്യദ്വർത്തമാനങ്ങളുടെ ഈശ്വരനും നിത്യനും കൂടസ്ഥനുമത്രേ. ആപുരുഷൻതന്നെയാണ് ഇപ്പോൾ എല്ലാ പ്രാണികളിലുംസ്ഥിതിചെയ്യുന്നത്. അവൻതന്നെയാണ്നാളെയും സ്ഥിതിചെയ്യുവാൻ പോകുന്നത്, വേറെ ആരുമല്ല, അവനെപ്പോലെ വേറൊരുത്തൻ ഇപ്പോൾ ഇല്ല, ഇനി ഉണ്ടാകയുമില്ല. ഇതുകൊണ്ട്, ന്യായമായ അവസരംവന്നിട്ടില്ലെങ്കിലും, 'നായമസ്തീതി ചൈകേ' (മരിച്ചതിന്റെ ശേഷം ഇവൻ ഇല്ലെന്നു ചിലർ പറയുന്നു) എന്നുള്ളപക്ഷത്തേയും, ആത്മാവു് ക്ഷണികമാണെന്നും ഈ ക്ഷണത്തിലുള്ള ആത്മാവല്ല അടുത്ത ക്ഷണത്തിലുള്ളതെന്നും മററുമുള്ള ബൗദ്ധന്മാരുടെ പക്ഷത്തേയും ശ്രുതി സ്വവചനംകൊണ്ടു നിരാകരിച്ചിരിക്കുന്നു. 13

പിന്നെയും, ബ്രഹ്മമല്ലാതെ വേറേ വസ്തു ഉണ്ടെന്നു കാണുന്നതു ശരിയല്ലെന്നു പറയുന്നു: —

മന്ത്രം:--യഥോദകം ദുർഗ്ഗേ വൃഷ്ടം പർവ്വതേഷു വിധാവതി,
ഏവം ധർമ്മാൻ പൃഥക് പശ്യം സ്താനേവാനുവിധാവതി 14

യഥാ = എങ്ങനെയാണോ
ദുർഗ്ഗേ = ദുർഗ്ഗത്തിൽ = ദുർഗ്ഗമമായ പ്രദേശത്തിൽ = ഉയർന്ന പ്രദേശത്തിൽ
വൃഷ്ടം = വർഷിക്കപ്പെട്ട
ഉദകം = ഉദകം = ജലം
പർവ്വതേഷു = പർവ്വതങ്ങളിൽ = പർവ്വതങ്ങൾ ഉള്ള താഴ്ന്ന പ്രദേശങ്ങളിൽ
വിധാവതി = വിധാവനം ചെയ്യുന്നതു് = ചിന്നിച്ചിതറി നശിക്കുന്നതു്
ഏവം = ഇപ്രകാരം
ധർമ്മാൻ = ധർമ്മങ്ങളെ = ആത്മാവിന്റെ ധർമ്മങ്ങളെ
പൃഥക് = വേറെയായി = ഓരോശരീരത്തിലും വേറേ വേറെയായി
പശ്യൻ = കാണുന്നവൻ

താൻ ഏവ　= അവയെത്തന്നെ—ശരീരം മാറുന്നതിനനുസരിച്ചു മാറുന്ന ആ ധർമ്മങ്ങളെത്തന്നെ

അനുവിധാവതി　= അനുവിധാവനം ചെയ്യുന്നു—അനുഗമിക്കുന്നു.

ഭാഷ്യം:--ഉയൎന്ന പ്രദേശങ്ങളിൽ വർഷിക്കപ്പെടുന്ന ജലം പൎവ്വതങ്ങളുള്ള താഴ്ന്ന പ്രദേശങ്ങളിൽ ചിന്നിച്ചിതറി നശിക്കയല്ലാതെഒരുമിച്ചുചേർന്നു പ്രവഹിക്കയില്ലല്ലോ. അതുപോലെ, ആത്മാവിൻെറ ധർമ്മങ്ങൾ ഓരോ ശരീരത്തിലും വേറേ വേറെയാണെന്നു കാണുന്നവൻ, ശരീരം മാറുന്നതനുസരിച്ചു മാറുന്ന ആ ധർമ്മങ്ങളെത്തന്നെ അനുഗമിക്കുന്നു. വീണ്ടും വീണ്ടും വേറേ വേറെ ശരീരത്തെ പ്രാപിക്കുമെന്നു സാരം.

ഭാ:--വിദ്യലഭിച്ചു് ഉപാധിനിമിത്തമുള്ള ഭേദദർശനമെല്ലാം നശിച്ചു്, എപ്പോഴും എല്ലായിടത്തും ഒരേ രീതിയിൽ വിശുദ്ധവിജ്ഞാനഘനസ്വരൂപനും അഭയനും ആയ ആത്മാവിനെ കണ്ടറിയുന്ന മനനശീലനു് ആത്മസ്വരൂപം സിദ്ധിക്കുന്നതെങ്ങനെ എന്നു പറയുന്നു:--

മന്ത്രം:--യഥോദകം ശുദ്ധേ ശുദ്ധമാസിക്തം താദൃഗേവ ഭവതി, ഏവം മുനേൎവിജാനത ആത്മാ ഭവതി ഗൗതമ! 15

യഥാ　= എങ്ങനെയാണോ

ശുദ്ധേ　= ശുദ്ധമായിട്ടുള്ളതിൽ = ശുദ്ധമായ ജലത്തിൽ

ആസിക്തം　= ആസിക്തമായ—ഒഴിക്കപ്പെട്ട

ശുദ്ധം　= ശുദ്ധമായ

ഉദകം　= ജലം

താദൃക് ഏവ　= അതുപോലെതന്നെയായി—രണ്ടും ഒരുമിച്ചുചേൎന്നു് ഒന്നായി

ഭവതി　= തീരുന്നതു്

ഏവം　= ഇങ്ങനെതന്നെയാണു്,

ഹേ ഗൌതമ!　= അല്ലയോ ഗൌതമ!

വിജാനതഃ　= വിജാനനായ = ആത്മാവിൻെറ ഏകത്വത്തെ അറിയുന്ന

മുനേഃ　= മുനിക്കു്—മനനശീലനു്

ആത്മാ = ആത്മാവ്
ഭവതി = ഭവിക്കുന്നത് = ഏകരസമായിത്തീരുന്നത്.

ഭാഷ്യം:--ശുദ്ധമായ ജലത്തിൽ ശുദ്ധമായ ജലംതന്നെ ഒഴിച്ചാൽ രണ്ടും ഒരുമിച്ചുചേൎന്ന് ഒന്നായി പണ്ടേപ്പോലെ തന്നെ ഇരിക്കുകയല്ലാതെ അതിന്നു യാതൊരു ഭേദവും വരികയില്ലല്ലോ. അതുപോലെതന്നെയാണ് ആത്മാവിന്റെ ഏകത്വം അറിയുന്നവന്റെ ആത്മാവും ഏകരസമായിത്തീരുന്നത്. അതിനാൽ കുതാൎക്കികന്മാരുടെ ഭേദദൎശനത്തേയും നാസ്തികന്മാരുടെ കുദൃഷ്ടിയേയും തള്ളിക്കളഞ്ഞ്, അനേകമായിരം മാതാപിതാക്കന്മാരേക്കാൾ കൂടുതലായി നമ്മുടെ നന്മയെ ആഗ്രഹിക്കുന്ന വേദം ഉപദേശിച്ചുതരുന്ന 'ആത്മാവൊന്നാണ്'' എന്നുള്ള ദൎശനത്തെ നാം അഹങ്കാരംകൂടാതെ ആദരിക്കേണ്ടതാണെന്നു സാരം. 15

കാഠകോപനിഷത്തിൽ രണ്ടാം അദ്ധ്യായത്തിൽ
ഒന്നാംവല്ലി കഴിഞ്ഞു.



രണ്ടാം അദ്ധ്യായം --രണ്ടാംവല്ലി.

ഭാഷ്യം--ബ്രഹ്മത്തെ അറിയുക എന്നത് വളരെ വിഷമമാകയാൽ, വീണ്ടും വേറൊരുപ്രകാരത്തിൽ ബ്രഹ്മതത്ത്വത്തെ നിൎദ്ധാരണം ചെയ്‌വാനാണ് ഇപ്പോൾ ആരംഭിക്കുന്നത്:--

മന്ത്രം:--പുരമേകാദശദ്വാരമജസ്യാവക്രചേതസഃ;
അനുഷ്ഠായ ന ശോചതി വിമുക്തശ്ച വിമുച്യതേ;
ഏതത് വൈ തത്. 1

ഏകാദശദ്വാരം = പതിനൊന്നുവാതിലോടുകൂടിയ
(ഇദം) പുരം = ഈ പുരം=ശരീരമാകുന്ന ഈ പട്ടണം
അവക്രചേതസഃ = അവക്രചേതസ്സായ=അകുടിലമായ വിജ്ഞാനത്തോടുകൂടിയ
അജസ്യ = അജന്റേതു് = ജന്മാദിവികാരങ്ങളൊന്നുമില്ലാത്ത ആത്മാവിന്റെ വകയാകുന്നു.

തം　　= അവനെ=ആ പട്ടണത്തിന്റെ ഉടമസ്ഥനായ പരമേശ്വരനെ

അനുഷ്ഠായ　　= അനുഷ്ഠിച്ചാൽ=ധ്യാനിച്ചാൽ

ന ശോചതി　　= ശോചിക്കയില്ല.

വിമുക്തഃ　　= വിമുക്തനായിട്ടു് = അവിദ്യനിമിത്തമുണ്ടാകുന്ന കാമകർമ്മങ്ങളെക്കൊണ്ടുള്ള ബന്ധനത്തിൽനിന്നു മുക്തനായിത്തീൎന്നിട്ടു്,

വിമുച്യതേ ച　　= വിമോചിക്കയുംചെയ്യും=വീണ്ടും ശരീരത്തെ ഗ്രഹിക്കാതിരിക്കയും ചെയ്യും.

തത് ഏതത് വൈ = ആ ബ്രഹ്മം ഇതാകുന്നു.

ഭാഷ്യം--പുരം = പുരംപോലെയുള്ളതു്. കാവൽക്കാർ പാർപ്പുകാർ മുതലായി പലവിധത്തിൽ പട്ടണത്തിനുള്ള ഉപകരണങ്ങൾ തികഞ്ഞുകാണുന്നതുകൊണ്ടു ശരീരം ഒരു പട്ടണമാകുന്നു. വേണ്ട ഉപകരണങ്ങളോടുകൂടിയ ഒരു പട്ടണം, അതിൽ ഉൾപ്പെടാതെ സ്വതന്ത്രനായിരിക്കുന്ന ഉടമസ്ഥന്റെ ഉപയോഗത്തിനുള്ളതായിട്ടാണു കണ്ടിട്ടുള്ളതു്. അതുപോലെ, അനേകം ഉപകരണങ്ങൾ തികഞ്ഞിട്ടുള്ള ഈ ശരീരവും, പട്ടണംപോലെ ഇരിക്കുന്നതിനാൽ രാജാവിനെപ്പോലെ അതിൽ ചേരാതെ സ്വതന്ത്രനായിരിക്കുന്ന, ഒരു ഉടമസ്ഥന്റെ ഉപയോഗത്തിനുള്ളതായിരിക്കേണ്ടതാണു്. ഈ ശരീരത്തിനു പതിനൊന്നുവാതിലുണ്ടു്. ആ ദ്വാരങ്ങളിൽ ഏഴു് കഴുത്തിനുമീതേയും, നാഭിയുൾപ്പെടെ മൂന്നു താഴെയും, ഒന്നു ശിരസ്സിലുമാകുന്നു. ഇതിന്റെ ഉടമസ്ഥനു് ജനനം മുതലായ വികാരങ്ങളൊന്നുമില്ല. അദ്ദേഹത്തിന്റെ വിജ്ഞാനം ആദിത്യപ്രകാശംപോലെ നിത്യവും ഏകരൂപവുമാകുന്നു. ഒരു രാജാവു് തന്റെ പട്ടണത്തെ ഉപയോഗിക്കുന്നതുപോലെ അദ്ദേഹം ഈ ശരീരത്തെ ഉപയോഗിക്കുന്നു. ഇങ്ങനെ ഈ പട്ടണത്തിന്റെ ഉടമസ്ഥനായിരിക്കുന്ന പരമേശ്വരനെ വേണ്ടവിധത്തിൽ അറിഞ്ഞു ധ്യാനിക്കുന്നവൻ--എല്ലാ ഏഷണകളും ഉപേക്ഷിച്ചു്, എല്ലാ ഭൂതങ്ങളിലും ഒരുപോലെയിരിക്കുന്നതായി ധ്യാനിക്കുന്നവൻ ശോചിക്കയില്ല. അദ്ദേഹത്തെ അറിയുന്നവൻ അഭയസ്ഥാനത്തെ പ്രാപിക്കുന്നതിനാൽ, അവനു ശോകാവസരമില്ല; അവനു ഭയമെവിടെ? അവൻ, ഇവിടെത്തന്നെ, അവിദ്യനിമി

ത്തമുണ്ടാകുന്ന കാമമർമ്മങ്ങളുടെ ബന്ധനത്തിൽനിന്നു മുക്തനാകും. പിന്നെ ശരീരത്തെ സ്വീകരിക്കയുമില്ല. ആ ബ്രഹ്മം ഇപ്പറഞ്ഞതുതന്നെ. 1

ഭാഷ്യം:—ആ ആത്മാവു് ഈ ശരീരമാകുന്ന ഒരു പട്ടണത്തിൽ മാത്രമല്ല ഇരിക്കുന്നതു്. എല്ലാ പട്ടണങ്ങളിലും സ്ഥിതിചെയ്യുന്നു എന്നു പറയുന്നു:—

മന്ത്രം:—ഹംസഃ ശുചിഷ,ദ്വസുരന്തരിക്ഷസ,-
ദ്ധോതാ വേദിഷ,ദതിഥിർദ്ദുരോണസത്
നൃഷ,ദ്വരസ,ദൃതസ,ദ്വ്യോമസ-
ദബ്ജാ, ഗോജാ, ഋതജാ, അദ്രിജാ, ഋതം, ബൃഹത്. 2

സഃ = ആ ആത്മാവു്

ഹംസഃ(സൻ) = ഹംസനായിട്ടു് = ഹനനംചെയ്യുന്നവനായിട്ടു് = ഗമിക്കുന്നവനായിട്ടു്

ശുചിഷത് = ശുചിഷത്തും = ആദിത്യസ്വരൂപനായി ആകാശത്തിൽ വർത്തിക്കുന്നവനും

വസുഃ (സൻ) = വസുവായിട്ടു് = എല്ലാവരേയും വസിപ്പിക്കുന്നവനായിട്ടു്

അന്തരിക്ഷസത് = അന്തരിക്ഷത്തിൽ വർത്തിക്കുന്നവനും = വായുരൂപത്തിൽ അന്തരിക്ഷത്തിൽ വർത്തിക്കുന്നവനും

ഹോതാ (സൻ) = ഹോതാവായിട്ടു് = അഗ്നിയായിട്ടു്

വേദിഷത് = വേദിഷത് = വേദിയിൽ (പൃഥിവിയിൽ) ഇരിക്കുന്നവനും

അതിഥിഃ (സൻ) = അതിഥിയായിട്ടു് = സോമനായിട്ടു് (അ) വിരുന്നുകാരനായിട്ടു്

ദുരോണസത് = ദുരോണത്തിൽ ഇരിക്കുന്നവനും = കലശത്തിൽ (അ) ഗൃഹത്തിൽ ഇരിക്കുന്നവനും

നൃഷത് = നൃഷത്തും = മനുഷ്യരിൽ സ്ഥിതിചെയ്യുന്നവനും

വരസത് = വരന്മാരിൽ (ദേവന്മാരിൽ) സ്ഥിതിചെയ്യുന്നവനും

ഋതസത് = ഋതത്തിൽ (സത്യത്തിൽ (അ) യാഗത്തിൽ) സ്ഥിതിചെയ്യുന്നവനും

| | |
|---|---|
| വ്യോമസത് | = വ്യോമത്തിൽ (ആകാശത്തിൽ) സ്ഥിതി ചെയ്യുന്നവനും |
| അബ്ജാഃ | = ജലത്തിൽ ജനിക്കുന്നവനും = ശംഖം, ചിപ്പി, മകരമത്സ്യം മുതലായവയുടെ രൂപത്തിൽ ജലത്തിൽ ജനിക്കുന്നവനും |
| ഗോജാഃ | = ഗോവിൽ (ഭൂമിയിൽ) ജനിക്കുന്നവനും = നെല്ലു്, ഗോതമ്പു് മുതലായവയുടെ രൂപത്തിൽ ഭൂമിയിൽ ജനിക്കുന്നവനും |
| ഋതജാഃ | = ഋതങ്ങളായി (യജ്ഞാംഗങ്ങളായി) ജനിക്കുന്നവനും |
| അദ്രിജാഃ | = അദ്രികളിൽ (പർവ്വതങ്ങളിൽ)നിന്നു നദി മുതലായവയുടെ രൂപത്തിൽ ജനിക്കുന്നവനും |
| ഋതം | = ഋതവും = സത്യമായ സ്വഭാവത്തോടുകൂടിയവനും |
| ബൃഹത് | = മഹത്തും ആകുന്നു. |

ഭാഷ്യം:—ഹംസൻ = ഹനിക്കുന്നവൻ. ഹനിക്ക = ഗമിക്ക. ശുചിഷത് = ശുചിയിൽ സദനംചെയ്യുന്നതു്. ശുചി = ദ്യോവു് = ശോഭയേറിയ ആകാശം. സദനംചെയ്ക = വർത്തിക്ക. ആദിത്യരൂപത്തിൽ ദ്യോവിൽ വർത്തിക്കുന്നവൻ എന്നു സാരം. വസു = വസിപ്പിക്കുന്നവൻ = പ്രാണപ്രദാനംചെയ്യുന്നവൻ, അല്ലെങ്കിൽ ഗന്ധത്തെ വ്യാപിപ്പിക്കുന്നവൻ. അന്തരിക്ഷസത് = അന്തരിക്ഷത്തിൽ സദനംചെയ്യുന്നവൻ, വായുരൂപത്തിൽ അന്തരിക്ഷത്തിൽ വർത്തിക്കുന്നവൻ എന്നർത്ഥം. ഹോതാവു് = അഗ്നി. 'അഗ്നിർവൈ ഹോതാ' എന്നു ശ്രുതിയുണ്ടു്. വേദിഷത് = വേദിയിൽ സദിക്കുന്നവൻ. വേദി = പൃഥിവി. ഇയം വേദിഃ പരോന്തഃ പൃഥിവ്യാഃ, (ഈ വേദി പൃഥിവിയുടെ പരമായ സ്വഭാവമാകുന്നു) ഇത്യാദി മന്ത്രവർണ്ണമനുസരിച്ചാണു് ഇവിടെ 'വേദി' എന്നതിനു പൃഥിവി എന്നു് അർത്ഥം പറഞ്ഞതു്. അതിഥി = സോമൻ, അല്ലെങ്കിൽ അതിഥിരൂപത്തിലുള്ള ബ്രാഹ്മണൻ. ദുരോണസത് = ദുരോണത്തിൽ (ദ്രോണത്തിൽ) സദനംചെയ്യുന്നവൻ. ദുരോണം = കലശം = സോമരസം വയ്ക്കുന്ന വലിയ പാത്രം അല്ലെങ്കിൽ ഗൃഹം. സോമരസത്തിന്റെ രൂപത്തിൽ കലശത്തിൽ ഇരിക്കുന്നവൻ, അല്ലെങ്കിൽ അതിഥി

യായി ഗൃഹങ്ങളിൽ ഇരിക്കുന്നവൻ എന്നു സാരം. നൃഷത് = നരന്മാരിൽ സദിക്കുന്നവൻ = മനുഷ്യരിൽ സ്ഥിതിചെയ്യുന്നവൻ. വരസത്=വരന്മാരിൽ (ദേവന്മാരിൽ) സദിക്കുന്നവൻ. ഋതസത്=ഋതത്തിൽ സദിക്കുന്നവൻ=സത്യത്തിൽ, അല്ലെങ്കിൽ യാഗത്തിൽ, സ്ഥിതിചെയ്യുന്നവൻ. വ്യോമസത്= വ്യോമത്തിൽ (ആകാശത്തിൽ) സദിക്കുന്നവൻ. അബ്ജാഃ= അപ്പുകളിൽ ജനിക്കുന്നവൻ. അപ്പ്=ജലം. ശങ്ഖം, ശുക്തി, മകരം മുതലായവയുടെ രൂപത്തിൽ ജലത്തിൽ ജനിക്കുന്നവൻ എന്നർത്ഥം. ഗോജാഃ = ഗോവിൽ ജനിക്കുന്നവൻ. ഗോവ് = ഭൂമി. നെല്ല്, ഗോതമ്പ് മുതലായവയുടെ രൂപത്തിൽ ഭൂമിയിൽ ജനിക്കുന്നവൻ എന്നു സാരം. ഋതജാഃ = ഋതങ്ങളായി ജനിക്കുന്നവൻ. ഋതങ്ങൾ=യജ്ഞാങ്ഗങ്ങൾ. അദ്രിജാഃ= അദ്രികളിൽനിന്നു ജനിക്കുന്നവൻ. അദ്രികൾ = പർവ്വതങ്ങൾ. നദി മുതലായവയുടെ രൂപത്തിൽ പർവ്വതങ്ങളിൽനിന്നു ജനിക്കുന്നവൻ എന്നർത്ഥം. ഋതം=സത്യമായ (പരമാർത്ഥമായ) സ്വഭാവത്തോടുകൂടിയവൻ. ബൃഹത് = മഹത്തു്. എല്ലാററിനും കാരണമാകയാൽ മഹാനായിട്ടുള്ളവൻ.

ആദിത്യരൂപത്തിൽ ദ്യോവിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്നതും, സർവവസ്തുക്കളുടേയും ഗന്ധത്തെ വഹിച്ചുകൊണ്ടും സർവ്വഭൂതങ്ങൾക്കും പ്രാണദാനംചെയ്തുകൊണ്ടും വായുരൂപത്തിൽ അന്തരിക്ഷത്തിൽ വ്യാപിച്ചിരിക്കുന്നതും, അഗ്നിയായിട്ടു വേദിയിലും സോമരസമായി കലശത്തിലും അതിഥിരൂപത്തിൽ ഗൃഹങ്ങളിലും സ്ഥിതിചെയ്യുന്നതും ആ ആത്മാവുതന്നെ. അതു മനുഷ്യരിലും ദേവന്മാരിലും സത്യത്തിലും യാഗത്തിലും ആകാശത്തിലും വർത്തിക്കുന്നു. ശംഖ്, ചിപ്പി, മകരാദിമത്സ്യങ്ങൾ മുതലായവയുടെ രൂപത്തിൽ വെള്ളത്തിൽ ജനിക്കുന്നതും, നെല്ല്, ഗോതമ്പ് മുതലായവയായി ഭൂമിയിൽ ഉത്ഭവിക്കുന്നതും ആ ആത്മാവുതന്നെ. യാഗാങ്ഗങ്ങളായും, പർവ്വതങ്ങളിൽനിന്നു നദി മുതലായവയായും ആ ആത്മാവുതന്നെയാണ് ജനിക്കുന്നതു്. ഇപ്രകാരം ഈ ആത്മാവുതന്നെയാണ് എല്ലാമെങ്കിലും, ഇതു പ്രപഞ്ചംപോലെ മിഥ്യയല്ല; പരമാർത്ഥസ്വഭാവത്തോടുകൂടിയതുതന്നെയാണ്. എല്ലാററിനും കാരണമായതുകൊണ്ടു മഹത്തുമാകുന്നു.

ഇവിടെ ഒരു ആക്ഷേപത്തിനു വകയുണ്ട്. എങ്ങനെ എന്നാൽ— 'അസൗ വാ ആദിത്യോ ഹംസഃ ശുചിഷത്....'

എന്നുള്ള ബ്രാഹ്മണംകൊണ്ടു് ആദിത്യനെയാണല്ലോ ഈ മന്ത്രത്തിൻെറ അൎത്ഥമായി വ്യാഖ്യാനിച്ചിട്ടുള്ളതു്. ഇപ്പോൾ ഇവിടെ അതിനു വിപരീതമായി, ബ്രഹ്മപരമായി ഈ മന്ത്രത്തെ വ്യാഖ്യാനിച്ചതെന്താണു്? എന്നാണു് ആക്ഷേപം. അതിനു സമാധാനം പറയാം:— ഈ മന്ത്രം ആദിത്യനെത്തന്നെയാണു പറയുന്നതു് എന്നു വരുന്ന പക്ഷത്തിലും ആദിത്യൻ ആത്മസ്വരൂപനാണെന്നു സ്വീകരിച്ചിട്ടുള്ളതിനാൽ ഈ വ്യാഖാനം ബ്രാഹ്മണ വ്യാഖ്യാനത്തിനു വിപരീതമല്ല. ജഗത്തിനെല്ലാം സൎവ്വവ്യാപിയായ ഒന്നുതന്നെയാണു് ആത്മാവു് എന്നും ആത്മാവിനു ഭേദമില്ലെന്നുമാണു് മന്ത്രത്തിൻെറ അർത്ഥം.　　2

ആത്മാവിൻെറ സ്വരൂപത്തെ അറിയുന്നതിനായി ലിങ്ഗത്തെ (അടയാളത്തെ) പറയുന്നു:—

മന്ത്രം:— ഊൎദ്ധ്വം: പ്രാണമുന്നയത്യപാനം പ്രത്യഗസ്യതി;
　　മദ്ധ്യേ വാമനമാസീനം വിശ്വേ ദേവാ ഉപാസതേ.　3

യഃ　= യാവനൊരുത്തൻ
പ്രാണം　= പ്രാണനെ = പ്രാണവായുവിനെ
ഊർദ്ധ്വം　= ഊർദ്ധ്വഭാഗത്തിലേയ്ക്കു് = ഹൃദയത്തിൽ നിന്നു മുകളിലേയ്ക്കു്
ഉന്നയതി　= ഉന്നയിക്കുന്നുവോ = കൊണ്ടുവരുന്നുവോ
അപാനം　= അപാനനെ = അപാനവായുവിനെ
പ്രത്യക്　= പ്രത്യക്കായി = കീഴ്പോട്ടായി
അസ്യതി　= അസിക്കുന്നുവോ = തള്ളിവിടുന്നുവോ
മദ്ധ്യേ　= മദ്ധ്യത്തിൽ = ഹൃദയാകാശത്തിൽ
ആസീനം　= ആസീനനായ = ഇരിക്കുന്ന
തം വാമനം　= ആ വാമനനെ = ആ ഭജിക്കപ്പെടേണ്ടവനെ
വിശ്വേദേവാഃ　= എല്ലാ ദേവന്മാരും = ചക്ഷുസ്സു മുതലായ എല്ലാ ഇന്ദ്രിയങ്ങളും പ്രാണങ്ങളും
ഉപാസതേ　= ഉപാസിക്കുന്നു.

ഭാഷ്യം:— 'യഃ' എന്നു വാക്യശേഷമായി ചേൎത്തുകൊള്ളണം. പ്രാണൻ = പ്രാണവൃത്തിയോടുകൂടിയ വായു. പ്രാണവായുവിനെ ഹൃദയത്തിനു മുകളിലേയ്ക്കു കൊണ്ടുവരികയും

അപാനവായുവിനെ അധോഭാഗത്തിലേയ്ക്കു് അയയ്ക്കുയുംചെയ്യുന്ന ഭജിക്കപ്പെടേണ്ട പുരുഷൻ ഹൃദയപുണ്ഡരീകത്തിലുള്ള ആകാശത്തിൽ സ്ഥിതിചെയ്യുന്നു. ബുദ്ധിയിൽ വ്യക്തമാകുന്ന വിജ്ഞാനം അദ്ദേഹത്തിൻെറ വെളിച്ചമാകുന്നു. ചക്ഷുസ്സു മുതലായ എല്ലാ ഇന്ദ്രിയങ്ങളും പ്രാണങ്ങളും, രൂപം മുതലായവയുടെ അറിവാകുന്ന കരം കൊടുത്തുകൊണ്ടു്, പ്രജകൾ രാജാവിനെ എന്നപോലെ, എപ്പോഴും അദ്ദേഹത്തെ സേവിക്കുന്നു. അദ്ദേഹത്തിനുവേണ്ടി എപ്പോഴും ജോലി ചെയ്യുന്നു എന്നു സാരം. ഇങ്ങനെ, എല്ലാ കരണങ്ങളേയും വായുക്കളേയും തനിക്കുവേണ്ടി വ്യാപരിപ്പിക്കുന്ന ഒരു ചൈതന്യസ്വരൂപൻ വേറേ ഉണ്ടെന്നു സിദ്ധിക്കുന്നു എന്നു വാക്യാർത്ഥം. 3

അത്രയുമല്ല,

മന്ത്രം:—അസ്യ വിസ്രംസമാനസ്യ ശരീരസ്ഥസ്യ ദേഹിനഃ
ദേഹാദ്വിമുച്യമാനസ്യ കിമത്ര പരിശിഷ്യതേ?
ഏതത് വൈ തത്. 4

ശരീരസ്ഥസ്യ = ശരീരത്തിൽ സ്ഥിതിചെയ്യുന്ന
അസ്യ ദേഹിനഃ = ഈ ദേഹി=ഈ ആത്മാവു്
വിസ്രംസമാനസ്യ = വിസ്രംസിക്കുമ്പോൾ = ഭ്രംശിക്കുമ്പോൾ, അതായതു്
ദേഹാത് = ദേഹത്തിൽനിന്നു്
വിമുച്യമാനസ്യ = വിമോചിക്കുമ്പോൾ = വിട്ടുപോകുമ്പോൾ,
അത്ര = ഇതിൽ=ഈ ദേഹത്തിൽ
കിം = എന്തു്=പ്രാണൻ മുതലായവയുടെക്കൂട്ടത്തിൽ എന്തു്
പരിശിഷ്യതേ? = പരിശേഷിക്കുന്നു?=ഒന്നും പരിശേഷിക്കുന്നില്ല.
തത് ഏതത് വൈ = പ്രകൃതമായ ആ ബ്രഹ്മം ഇതുതന്നെ.

ഭാഷ്യം:—വിസ്രംസിക്കുക എന്നതിൻെറ അർത്ഥമാണു്, ദേഹത്തിൽനിന്നു വിട്ടുപോകുമ്പോൾ എന്നു പറഞ്ഞതു്. ശരീരത്തിൽ സ്ഥിതിചെയ്യുന്ന ഈ ആത്മാവു് ശരീരം വിട്ടുപോയാൽ പിന്നെ ഈ ശരീരത്തിൽ ഇപ്പോഴുള്ള പ്രാണൻ മുതലായ

വയുടെ കൂട്ടത്തിൽ എന്താണ ശേഷിക്കുന്നതു്? ഒന്നും ശേഷിക്കു കയില്ല. ഒരു പട്ടണത്തിന്റെ ഉടമസ്ഥനായ — യജമാനനായ — രാജാവു് ഓടിപ്പോയാൽ ആ പട്ടണത്തിൽ പാൎത്തിരുന്നവർ എല്ലാം ബലവും രക്ഷയുമില്ലാതെ നാശത്തെ പ്രാപിക്കുന്നതു പോലെ, ഏതൊരാത്മാവു പോകുമ്പോൾ, കാൎയ്യകാരണസമൂഹരൂപമായ പ്രാണാദികളെല്ലാം ബലംകെട്ടു്, കേടുതട്ടി, നശിച്ചുപോകുന്നുവോ, അങ്ങനെ ഉള്ള ഒരു ചൈതന്യസ്വരൂപൻ വേറേ ഉണ്ടെന്നു സിദ്ധിക്കുന്നു. ഇതുതന്നെയാണു് ആ ബ്രഹ്മം. 4

ഭാഷ്യം: — ''പ്രാണൻ മുതലായവയെക്കൊണ്ടാണല്ലോ മൎത്ത്യൻ ജീവിക്കുന്നതു്; അതിനാൽ പ്രാണാപാനാദിവായുക്കൾ പൊയ്പോകുന്നതുകൊണ്ടാണു് ശരീരം അധഃപതിക്കുന്നതു്; അല്ലാതെ പ്രാണാപാനാദികളിൽനിന്നു വ്യതിരിക്തമായ (അന്യമായ) ഒരു ആത്മാവു പൊയ്പോകുന്നതുകൊണ്ടല്ല'' എന്നൊരു മതമുണ്ടാവാം. എന്നാൽ വാസ്തവം അങ്ങനെയല്ലെന്നു പറയുന്നു: —

മന്ത്രം: — ന പ്രാണേന, നാപാനേന മൎത്ത്യോ ജീവതി കശ്ചന;
ഇതരേണ തു ജീവന്തി യസ്മിന്നേതാവുപാശ്രിതൗ. 5

| | |
|---|---|
| കശ്ചന മൎത്ത്യഃ | = ഒരു മൎത്ത്യനും — ഒരു മനുഷ്യനും — ദേഹമുള്ള ഒരുവനും |
| ന പ്രാണേന | = പ്രാണനെക്കൊണ്ടുമല്ല, |
| ന അപാനേന | = അപാനനെക്കൊണ്ടുമല്ല |
| ജീവതി | = ജീവിക്കുന്നതു്. |
| കിംതു | = എന്നാൽ, |
| ഏതൗ | = ഇവ — ഈ പ്രാണനും അപാനനും |
| യസ്മിൻ സതി | = യാതൊന്നുള്ളപ്പോൾ |
| ഉപാശ്രിതൌ | = ഉപാശ്രിതങ്ങളായിരിക്കുന്നുവോ = ഒരുമിച്ചു ചേൎന്നിരിക്കുന്നുവോ |
| ഏതേന ഇതരേണ | = അങ്ങനെയുള്ള മറെറാന്നുകൊണ്ടാണു് |
| ജീവന്തി | = എല്ലാവരും ജീവിക്കുന്നതു്. |

ഭാഷ്യം: — ദേഹമുള്ള ഒരുവനും പ്രാണനെക്കൊണ്ടോ, അപാനനെക്കൊണ്ടോ അല്ല ജീവിക്കുന്നതു്; പ്രാണപാനാദി

കളെല്ലാം, ഒരുമിച്ചുചേൎന്നു പ്രവൎത്തിക്കുന്നവയാകയാൽ അന്യനുവേണ്ടിയുള്ളവയാകുന്നു. അതിനാൽ അവ ജീവനഹേതുക്കളാണെന്നു വരുവാൻ പാടില്ല. ലോകത്തിൽ, കല്ല്, മരം മുതലായവ പലതും ഒരുമിച്ചുചേൎന്നുണ്ടാകുന്ന ഗൃഹം മുതലായവ ഒന്നും, അവയിൽ ഉൾപ്പെടാത്ത വേറേ ഒരുവൻെറ പ്രേരണ കൂടാതെ ഒരുമിച്ചു ചേൎന്നിരിക്കുന്നതായി കണ്ടിട്ടില്ല. പ്രാണാദികളും, അതുപോലെ ഒരുമിച്ചുചേൎന്നു പ്രവൎത്തിക്കുന്നവയാകയാൽ, അവയിലും, പുറമേയുള്ള ഒരു പ്രയോക്താവിൻെറ പ്രേരണ ഉണ്ടായിരിക്കണം. അതിനാൽ, തങ്ങളുടെ കൂട്ടത്തിൽ ഉൾപ്പെടാതെയുള്ളതും, തങ്ങളിൽനിന്നു വ്യത്യാസപ്പെട്ട ലക്ഷണങ്ങളോടുകൂടിയതുമായ വേറൊരു വസ്തുവിനെക്കൊണ്ടാണു പ്രാണാദികളെല്ലാം ഒരുമിച്ചുചേൎന്നു ജീവിക്കുന്നത്. ആ വസ്തു ഉള്ളപ്പോൾമാത്രമേ പ്രാണാദികളും ചക്ഷുരാദികളും ഒരുമിച്ചു ചേൎന്നിരിക്കയുള്ളു. ഇങ്ങനെ, പ്രാണാപാനാദിവായുക്കളേയും, ചക്ഷുരാദികരണങ്ങളേയും ഒരുമിച്ചുചേൎത്ത്, അവയിൽ ഉൾപ്പെടാതെ നിന്നുകൊണ്ട്, തനിക്കുവേണ്ടി അവയെ വ്യാപരിപ്പിക്കുന്ന ഒരു ചൈതന്യസ്വരൂപൻ വേറേ ഉണ്ടെന്നു സിദ്ധിക്കുന്നു എന്നു സാരം. 5

മന്ത്രം:— ഹന്ത ത ഇദം പ്രവക്ഷ്യാമി ഗുഹ്യം ബ്രഹ്മ സനാതനം
യഥാ ച മരണം പ്രാപ്യ ആത്മാ ഭവതി ഗൌതമ! 6

ഗൌതമ! = അല്ലയോ ഗൌതമ!
ഹന്ത = ഇപ്പോൾ
തേ = നിനക്ക്
സനാതനം = സനാതനമായും = ചിരംതനമായും
ഗുഹ്യം = ഗുഹ്യമായും = ഗോപ്യമായും ഉള്ള
ഇദം ബ്രഹ്മ = ഈ ബ്രഹ്മത്തെ
സംപ്രവക്ഷ്യാമി = സംപ്രവചിക്കാം = പറഞ്ഞുതരാം
യഥാ = ഏതുവിധത്തിലാണോ
ആത്മാ = ആത്മാവ്
മരണം പ്രാപ്യ = മരണത്തെ പ്രാപിച്ചിട്ട്
ഭവതി = ഭവിക്കുന്നത് = ജനിക്കുന്നത്,

തഥാ ച = ആ വിധത്തേയും
സംപ്രവക്ഷ്യാമി = പറഞ്ഞുതരാം.

ഭാഷ്യം:--അല്ലയോ ഗൌതമാ! ഇപ്പോഠം വീണ്ടും, നിനക്കു് രഹസ്യമായും സനാതനമായുമുള്ള ബ്രഹ്മത്തെ പറഞ്ഞു തരാം. അതിനെ വേണ്ടുംവണ്ണമറിഞ്ഞാൽ സംസാരത്തിനു് അറുതിവരും. അതിനെ അറിയാത്തതുകൊണ്ടു് ആത്മാവു് മരണം പ്രാപിച്ചുവീണ്ടും ജനിക്കുന്നതെങ്ങനെയെന്നും പറഞ്ഞു തരാം; കേട്ടുകൊള്ളുക.

മന്ത്രം:--യോനിമന്യേ പ്രപദ്യന്തേ ശരീരത്വായ ദേഹിനഃ
സ്ഥാണുമന്യേ ऽനുസംയന്തി യഥാകർമ്മ യഥാശ്രുതം. 7

യഥാകർമ്മ = കർമ്മമനുസരിച്ചും
യഥാശ്രുതം = ശ്രുതമനുസരിച്ചും=വിജ്ഞാനമനുസരിച്ചും
കേചിൽ ദേഹിനഃ } = ചില ദേഹികഠം
ശരീരത്വായ = ശരീരം സ്വീകരിക്കുന്നതിനായി
യോനിം = യോനിയെ = യോനിദ്വാരത്തെ
പ്രപദ്യന്തേ = പ്രാപിക്കുന്നു.
അന്യേ = മററുചിലർ
സ്ഥാണും = സ്ഥാണുവിനെ=വൃക്ഷം മുതലായ സ്ഥാവരങ്ങളുടെ അവസ്ഥയെ
അനുസംയന്തി = അനുഗമിക്കുന്നു.

ഭാഷ്യം:--അവിദ്യയുള്ള-മൂഢരായ-ചില ദേഹികഠം, ശരീരമെടുക്കുന്നതിനായി ശുക്രത്തോടൊരുമിച്ചു് യോനിയിൽ പ്രവേശിക്കുന്നു. അത്യന്തം അധമന്മാരായ വേറേ ചിലർ, മരണം പ്രാപിച്ചതിൻെറശേഷം വൃക്ഷം മുതലായ സ്ഥാവരങ്ങളുടെ അവസ്ഥയെ പ്രാപിക്കുന്നു. അവരവർ ഈ ജന്മത്തിൽ ചെയ്തിട്ടുള്ള കർമ്മങ്ങഠംക്കും സമ്പാദിച്ചിട്ടുള്ള വിജ്ഞാനത്തിനും തക്കവിധത്തിലുള്ള ശരീരത്തെയാണു് ദേഹികഠം പ്രാപിക്കുന്നതു്. 'യഥാപ്രജ്ഞം ഹി സംഭവാഃ' (അറിവിനനുസരിച്ചാണു ജന്മങ്ങഠം എന്നു വേറേശ്രുതിയുമുണ്ടു്.) 7

'ഗുഹ്യമായ ബ്രഹ്മത്തെ പറഞ്ഞുതരാ'മെന്നു മുമ്പു പ്രതിജ്ഞ ചെയ്തിട്ടുള്ളതിനെ പറയുന്നു:--

മന്ത്രം:-- യ ഏഷ സുപ്തേഷു ജാഗർത്തി
കാമം കാമം പുരുഷോ നിർമ്മിമാണഃ
തദേവ ശുക്രം തദ് ബ്രഹ്മ
തദേവാമൃതമുച്യതേ
തസ്മിൻ ലോകാഃ ശ്രിതാഃ സർവേ
തദു നാത്യേതി കശ്ചന; ഏതദ് വൈ തത്. 8

| | |
|---|---|
| സ്വപ്നേഷു | = സ്വപ്നങ്ങളായിരിക്കുമ്പോഠം=അന്തഃകരണമൊഴിച്ചുള്ള പ്രാണാദികളെല്ലാം ലയിച്ചിരിക്കുമ്പോഠം |
| യഃ ഏഷഃ പുരുഷഃ | = ഏതുപുരുഷൻ |
| കാമം കാമം | = അതാതുകാമത്തെ = ആഗ്രഹിക്കുന്ന അതാതു വസ്തുവിനെ |
| നിർമ്മിമാണഃ | = നിർമ്മിച്ചുകൊണ്ടു് = ഉണ്ടാക്കിക്കൊണ്ടു് |
| ജാഗർത്തി | = ജാഗരണംചെയ്യുന്നുവോ = ഉറങ്ങാതിരിക്കുന്നുവോ |
| തത് ഏവ | = അതുതന്നെ |
| ശുക്രം | = ശുക്രമായ=ശുദ്ധമായ |
| തദ് ബ്രഹ്മ | = ആ ബ്രഹ്മം; |
| തത് ഏവ | = അതുതന്നെയാണു് |
| അമൃതം | = അമൃതമെന്നു് =വിനാശമില്ലാത്തതെന്നു് |
| ഉച്യതേ | = പറയപ്പെടുന്നതു് =എല്ലാ ശാസ്ത്രങ്ങളിലും പറയുന്നതു് |
| സർവ്വേ ലോകാഃ | = എല്ലാ ലോകങ്ങളും |
| തസ്മിൻ | = അതിൽ=ആ ബ്രഹ്മത്തിൽ |
| ശ്രിതാഃ | = ശ്രിതങ്ങളാകുന്നു = ആശ്രയിച്ചിരിക്കുന്നു |
| തത് | = അതിനെ |
| കശ്ചന | = ഒരുവരും |
| ന അത്യേതി ഉ | = അതിക്രമിക്കയില്ലതന്നെ. |
| തത് | = അതു് =പ്രകൃതമായ ആ ബ്രഹ്മം |
| ഏതത് വൈ | = ഇതുതന്നെ |

ഭാഷ്യം:--നാം ഉറങ്ങുമ്പോഠം അന്തഃകരണം ഒന്നൊഴികെ, ബാക്കിയുള്ള പ്രാണൻ മുതലായവ എല്ലാം ലയിച്ചുപോകുന്നു. അപ്പോഠം അവിദ്യകൊണ്ടു് സ്ത്രീ മുതലായ ഇഷ്ടമുള്ള പദാർത്ഥങ്ങളെ നിർമ്മിച്ചുകൊണ്ടു് ഉണർന്നിരിക്കുന്ന ഒരു ചൈതന്യസ്വരൂപൻ നമ്മിൽ ഉണ്ടെന്നുള്ളതു് അനുഭവസിദ്ധമാണല്ലോ. ആ ചൈതന്യസ്വരൂപനായ പുരുഷൻതന്നെയാണു് ശുദ്ധമായ ബ്രഹ്മം. ഗുഹ്യമായ ബ്രഹ്മം വേറെയില്ല. അതിനെത്തന്നെയാണു് എല്ലാ ശാസ്ത്രങ്ങളും നാശമില്ലാത്ത വസ്തു എന്നു പറയുന്ന

തു്. അമൃതമെന്നു പറയുന്നതും അതുതന്നെ. അതു് എല്ലാ ലോകങ്ങൾക്കും കാരണമാകുന്നു. അതിനാൽ പൃഥിവി മുതലായ എല്ലാ ലോകങ്ങളും അതിൽ ആശ്രയിച്ചിരിക്കുന്നു. അതിനെ ഒരുവനും അതിക്രമിക്കുന്നില്ല. പ്രകൃതമായ ബ്രഹ്മം അതുതന്നെ.

പല കുതാർക്കികന്മാരുടേയും ദുരുക്തികളെക്കൊണ്ടു മനസ്സു ദുഷിയിരിക്കുന്ന അനൃജ്ജുബുദ്ധികളായ ബ്രാഹ്മണർക്കു് 'തത്ത്വമസ്യാ'ദിവാക്യങ്ങളിൽ പ്രതിപാദിക്കുന്ന ആത്മൈകത്വവിജ്ഞാനം വളരെ പ്രാവശ്യം പറഞ്ഞാലും മനസ്സിൽ കയറുക ഇല്ലെന്നു വിചാരിച്ചു് ശ്രുതി വീണ്ടും വീണ്ടും അതിനെ പ്രതിപാദിക്കുന്നതിൽ താത്പര്യത്തോടുകൂടി പറയുന്നു;--

മന്ത്രം:--അഗ്നിര്യഥൈകോ ഭുവനം പ്രവിഷ്ടോ
രൂപം രൂപം പ്രതിരൂപോ ബഭൂവ;
ഏകസ്തഥാ സർവ്വഭൂതാന്തരാത്മാ
രൂപം രൂപം പ്രതിരൂപോ ബഹിശ്ച.

ഭുവനം = ഭുവനത്തെ = ഈ ലോകത്തെ
പ്രവിഷ്ടഃ = പ്രവിഷ്ടനായ = അനുപ്രവേശിച്ചിരിക്കുന്ന
അഗ്നിഃ = അഗ്നി = ഒരേ അഗ്നിതന്നെ
യഥാ = എങ്ങനെയാണോ
രൂപം രൂപം (പ്രതി) = ഓരോ രൂപത്തിലും = ദഹിപ്പിക്കുന്ന തടി മുതലായ ഓരോന്നിലും
പ്രതിരൂപഃ = പ്രതിരൂപനായിട്ടു് = പ്രത്യേകം പ്രത്യേകം രൂപമുള്ളവനായിട്ടു്
ബഭൂവ = ഭവിച്ചിരിക്കുന്നതു്,
തഥാ = അതുപോലെ
സർവ്വഭൂതാന്തരാത്മാ = എല്ലാഭൂതങ്ങൾക്കും അന്തരാത്മാവായ
ഏകഃ (ഏവ) = ഒരുത്തൻതന്നെ
രൂപം രൂപം (പ്രതി) = ഓരോ രൂപത്തിലും = ഓരോ ദേഹത്തിലും
പ്രതിരൂപഃ = പ്രതിരൂപനായിട്ടു് = പ്രത്യേകം പ്രത്യേകം രൂപമുള്ളവനായിട്ടു്
ബഭൂവ = ഭവിച്ചിരിക്കുന്നു;
ബഹിഃ ച = ബഹിർഭാഗത്തിലും സ്ഥിതിചെയ്യുന്നു = വെളിക്കും ആകാശംപോലെ യാതൊരു

വികാരവുമില്ലാതെയുള്ള സ്വരൂപത്തോകൂടി സ്ഥിതിചെയ്യുന്നു.

ഭാഷ്യം:--ഭുവനം = ഭൂതങ്ങൾക്ക് ഉത്ഭവസ്ഥാനമായിട്ടുള്ളതു്. ഈ ലോകത്തിലുള്ള അഗ്നി എല്ലാം ഒന്നുതന്നെയാണെങ്കിലും, തടി മുതലായ ദാഹ്യവസ്തുക്കളുടെ വ്യത്യാസമനുസരിച്ചു് പ്രത്യേകം പ്രത്യേകം രൂപത്തോടുകൂടി പലതായിട്ടാണല്ലോ അനുഭവപ്പെടുന്നതു്. അതുപോലെ, എല്ലാ ഭൂതങ്ങളുടെയും ഉള്ളിൽ ഉള്ള ഒരേ ആത്മാവുതന്നെ അതിസൂക്ഷ്മമായതുകൊണ്ടു്, ഓരോ ദേഹത്തിലും പ്രവേശിച്ചു്, പ്രത്യേകം പ്രത്യേകം രൂപത്തോടുകൂടിയതായിത്തീന്നിരിക്കുന്നു. ദീർഘമായിട്ടുള്ളതിൽ ദീർഘമായും, ചതുരത്തിൽ ചതുരമായും, വൃത്തത്തിൽ വൃത്തമായും മററും തീന്നിരിക്കുന്നു എന്നു സാരം. ഇവയ്ക്കെല്ലാം പുറമേ, ആകാശംപോലെ അവികൃതമായ സ്വന്ത രൂപത്തിലും സ്ഥിതിചെയ്യുന്നു. 9

ഇനി വേറൊരു ദൃഷ്ടാന്തവും പറയുന്നു:--

മന്ത്രം:--വായുര്യഥൈകോ ഭുവനം പ്രവിഷ്ടോ
രൂപം രൂപം പ്രതിരൂപോ ബഭൂവ,
ഏകസ്തഥാ സർവ്വഭൂതാന്തരാത്മാ
രൂപം രൂപം പ്രതിരൂപോ ബഹിശ്ച. 10

ഭുവനം = ഭുവനത്തെ = ലോകത്തിൽ
പ്രവിഷ്ടഃ = പ്രവിഷ്ടമായ = പ്രവേശിച്ചിരിക്കുന്ന = വ്യാപിച്ചിരിക്കുന്ന
ഏകഃ ഏവ വായുഃ = ഒരേവായുതന്നെ
യഥാ = എങ്ങനെ
രൂപം രൂപം = ഓരോ രൂപത്തിലും
പ്രതിരൂപഃ = പ്രത്യേകം പ്രത്യേകം രൂപത്തോടുകൂടിയതായി
ബഭൂവ = ഭവിച്ചിരിക്കുന്നുവോ = തീർന്നിരിക്കുന്നുവോ,
തഥാ = അതുപോലെ
സർവ്വഭൂതാന്തരാത്മാ = എല്ലാ ഭൂതങ്ങൾക്കും അന്തരാത്മാവായ
ഏകഃ (ഏവ) = ഒരേ ആത്മാവുതന്നെ

രൂപം രൂപം = ഓരോ രൂപത്തിലും = ഓരോ ദേഹത്തിലും
പ്രതിരൂപഃ = പ്രതിരൂപനായിട്ടു് = പ്രത്യേകം പ്രത്യേകം രൂപത്തോടുകൂടിയവനായിട്ടു്
ബഭൂവ = ഭവിച്ചിരിക്കുന്നു;
ബഹിഃ ച = ബഹിർഭാഗത്തിലും = വെളിക്കും സ്ഥിതി ചെയ്യുന്നു.

ഭാഷ്യം:—പ്രാണസ്വരൂപനായി ദേഹങ്ങളിൽ പ്രവേശിച്ചിരിക്കുന്ന ഒരേ വായുതന്നെ, ഓരോ രൂപത്തിലും പ്രത്യേകം രൂപത്തോടുകൂടിയിരിക്കുന്നതുപോലെ എല്ലാ ഭൂതങ്ങൾക്കും അന്തരാത്മാവായിരിക്കുന്ന ഒരേ ആത്മാവുതന്നെ ഓരോ ദേഹത്തിലും വ്യത്യാസപ്പെട്ട രൂപത്തോടുകൂടിയിരിക്കുന്നു. അവികൃതമായ സ്വന്തരൂപത്തോടുകൂടി വെളിക്കും സ്ഥിതിചെയ്യുന്നു എന്നും മററുമുള്ളതു മുൻമന്ത്രത്തിലെപ്പോലെതന്നെ. 10

എല്ലാ ആത്മാവും ഒന്നുതന്നെയാണെങ്കിൽ സംസാരദുഃഖം പരമാത്മാവിനുതന്നെയാണെന്നു വന്നുകൂടുന്നു. അതുകൊണ്ടു പറയുന്നു:—

മന്ത്രം:--സൂര്യോ യഥാ സർവലോകസ്യ ചക്ഷു-
ർന്ന ലിപ്യതേ ചാക്ഷുഷൈർബ്ബാഹ്യദോഷൈഃ
ഏകസ്തഥാ സർവ്വഭൂതാന്തരാത്മാ
ന ലിപ്യതേ ലോകദുഃഖേന ബാഹ്യഃ 11

സർവ്വലോകസ്യ = എല്ലാ ലോകത്തിനും
ചക്ഷുഃ (സൻ അപി) = ചക്ഷുസ്സായിരിക്കുന്നവനാണെങ്കിലും
സൂര്യഃ = സൂര്യൻ
ചാക്ഷുഷൈഃ = ചാക്ഷുഷങ്ങളായ = ചക്ഷുസ്സിനെസ്സംബന്ധിച്ചവയായ
ബാഹ്യദോഷൈഃ = ബാഹ്യദോഷങ്ങളാൽ = പുറമേ ഉള്ള ദോഷങ്ങളാൽ
യഥാ = എങ്ങനെ
ന ലിപ്യതേ = ലേപനം ചെയ്യപ്പെടാതിരിക്കുന്നുവോ
തഥാ = അതുപോലെ
സർവ്വഭൂതാന്തരാത്മാ = എല്ലാ ഭൂതങ്ങൾക്കും അന്തരാത്മാവും

| | |
|---|---|
| ബാഹ്യഃ | = ബാഹ്യനം=ബഹിർഭാഗത്തിൽ സ്ഥിതിചെയ്യുന്നവനമായ |
| ഏകഃ | = ഏകൻ |
| ലോകദുഃഖേന | = ലോകദുഃഖത്താൽ = ലോകത്തിൻെറ ദുഃഖത്താൽ |
| ന ലിപ്യതേ | = ലേപനം ചെയ്യപ്പെടുന്നില്ല. |

ഭാഷ്യം:--വെളിച്ചം നൽകി കണ്ണിന്നുപകാരംചെയ്യുന്നതു കൊണ്ടു സൂര്യൻ എല്ലാ ലോകത്തിനും കണ്ണുതന്നെയാണു്. എങ്കിലും, മൂത്രപുരീഷാദികളായ അശുചി പദാൎത്ഥങ്ങളേയും മററും കാണുന്നതുകൊണ്ടുള്ള ആധ്യാത്മികങ്ങളായ പാപദോഷങ്ങളോ, അശുചിപദാൎത്ഥങ്ങളോടുള്ള സംസർഗ്ഗംകൊണ്ടുണ്ടാകുന്ന പുറമേയുള്ള ദോഷങ്ങളോ സൂര്യനിൽ പററുന്നില്ലല്ലോ. അതുപോലെ എല്ലാ ഭൂതങ്ങളുടേയും അന്തരാത്മാവായ ഏകവസ്തു ബാഹ്യമായതിനാൽ അതിൽ ലോകദുഃഖങ്ങൾ പററുന്നില്ല. ലോകം തൻെറ ആത്മാവിൽ ആരോപിച്ചിരിക്കുന്ന അവിദ്യനിമിത്തമാണു് കാമകർമ്മങ്ങളിൽനിന്നുണ്ടാകുന്ന ദുഃഖത്തെ അനുഭവിക്കുന്നതു്. പരമാൎത്ഥത്തിൽ, ആ വിദ്യ ആത്മാവിൽ ഇല്ല. കയറിൻെറ കഷണത്തെ പാമ്പെന്നു വിചാരിക്കുന്നതും, ചിപ്പിക്കഷണത്തെ വെള്ളി എന്നു തെററിദ്ധരിക്കുന്നതും, മരുസ്ഥലങ്ങളിൽ വെയിലത്തു വെള്ളമുള്ളതായി ത്തോന്നുന്നതും, ആകാശത്തിൽ അഴുക്കുപുരണ്ടിരിക്കുന്നതായി ഭ്രമിക്കുന്നതും മററും പലൎക്കും അനുഭവമുള്ളതാണല്ലോ. രജ്ജുവിൽ സൎപ്പവും, ചിപ്പിയിൽ വെള്ളിയും, മരുവിൽ ജലവും, ആകാശത്തിൽ മലവും ആരോപിക്കപ്പെടുകയല്ലേ ചെയ്യുന്നതു്? വാസ്തവത്തിൽ ഈ ദോഷങ്ങൾ അവയിൽ ഇല്ലല്ലോ! കയറിൻെറ ആകൃതിക്കും സൎപ്പാകൃതിക്കും തമ്മിൽ സാമ്യമുണ്ടു്. ചിപ്പി, വെള്ളിപോലെ വെളുത്തതാണു്. മരുസ്ഥലത്തിൽ നല്ല വെയിൽ തട്ടുമ്പോൾ വെള്ളത്തിനുള്ളതുപോലെയുള്ള ഒരു പളപളപ്പുണ്ടാകുന്നു. ആകാശത്തിൽ അഴുക്കുപററിയപോലെ മലിനതകാണുന്നു. ഇങ്ങനെ രജ്ജു മുതലായവസ്തു സൎപ്പം മുതലായവയോടു് അടുത്തു സംബന്ധമുള്ളതുകൊണ്ടു് രജ്ജു മുതലായവയിൽ വിപരീതജ്ഞാനത്തെ ആരോപിക്കുന്നതിൻെറ ഫലമായി, അവയിൽ ആ ദോഷങ്ങൾ വാസ്തവത്തിൽ ഉണ്ടെന്നു തോന്നുകയാണു് ആ ദോഷങ്ങൾ വാസ്തവത്തിൽ

രമായിൽ പററുകയില്ല. എന്തെന്നാൽ വിപരീതജ്ഞാനത്തിൻെറ ആരോപത്തിനുവെളിയിലാണു രജ്ജ്വാദികൾ സ്ഥിതിചെയ്യുന്നതു്. പ്രകൃതത്തിൽ ക്രിയ, കാരകം, ഫലം മുതലായവയുടെ രൂപത്തിലുള്ള വിജ്ഞാനങ്ങളെല്ലാം സർപ്പം മുതലായവയുടെ സ്ഥാനത്തിലുള്ളവയാകുന്നു. അവയെ ആത്മാവിൽ, തെററായി ആരോപിച്ചിട്ടു്, ലോകം, അതുകൊണ്ടുണ്ടാകുന്ന ജന്മം, ജര, മരണം മുതലായ ദുഃഖങ്ങളെ അനുഭവിക്കുകയാണു ചെയ്യുന്നതു്. അതിനാൽ, ആത്മാവു്, എല്ലാ ലോകത്തിൻേറയും ആത്മാവാണെങ്കിലും വിപരീതാരോപംകൊണ്ടുണ്ടാകുന്ന ലോകദുഃഖങ്ങൾ **അദ്ദേഹത്തിൽ** പററുകയില്ല. എന്തെന്നാൽ, ആ ആത്മാവു്, രജ്ജു മുതലായവയെപ്പോലെ വിപരീതബുദ്ധിയുടെ അധ്യാരോപത്തിനു വെളിക്കുള്ളതാകുന്നു. രജ്ജു മുതലായവ സ്വന്തരൂപത്തിൽ ഭ്രമത്തിനുവിഷയമല്ല; എന്നുവച്ചാൽ കയറു് മുതലായവ കയറു് മുതലായവയായിരിക്കുന്നതു് തെററിദ്ധാരണയുടെ ഫലമായിട്ടല്ലെന്നർത്ഥം. അതുകൊണ്ടാണു്, രജ്ജ്വാദികൾ വിപരീതബുദ്ധിയുടെ ആരോപത്തിനു വെളിക്കുള്ളവയാണെന്നു പറഞ്ഞതു്. അതുപോലെ ചൈതന്യവും ഉപാധിയിലുള്ള പ്രതിബിംബരൂപത്തിൽ ആരോപത്തിനു് ആശ്രയമാണെങ്കിലും ബിംബംപോലെയുള്ള ബ്രഹ്മസ്വരൂപത്തിൽ ആരോപത്തിനു് ആശ്രയമല്ലായ്കയാൽ, വാസ്തവത്തിൽ അതിൽ ദുഃഖം വരാൻ വഴിയില്ലെന്നു സാരം.		11

അതുമാത്രമല്ല,

> മന്ത്രം:--ഏകോ വശീ സർവ്വഭൂതാന്തരാത്മാ
> ഏകം രൂപം ബഹുധാ യഃ കരോതി
> തമാത്മസ്ഥം യേഽനുപശ്യന്തി ധീരാ-
> സ്തേഷാം സുഖം ശാശ്വതം നേതരേഷാം.		12

ഏകഃ = ഏകനും = തന്നോടൊപ്പമായോ തന്നിൽ കവിഞ്ഞോ വേറൊരുവൻ ഇല്ലാത്തവനും

വശീ = എല്ലാ ലോകത്തേയും തൻെറ വശത്തിൽ വച്ചുകൊണ്ടിരിക്കുന്നവനും

സർവ്വഭൂതാന്തരാത്മാ = എല്ലാ ഭൂതങ്ങൾക്കും അന്തരാത്മാവും ആയ

യഃ = യാവനൊരുത്തൻ

| | |
|---|---|
| ഏകം രൂപം | = ഏകമായ രൂപത്തെ = വിശുദ്ധവിജ്ഞാന മയമായ സ്വന്തരൂപത്തെ |
| ബഹുധാ | = പലപ്രകാരത്തിൽ |
| കരോതി | = ആക്കുന്നുവോ, |
| ആത്മസ്ഥം | = ആത്മാവിൽ--ശരീരത്തിൽ— സ്ഥിതിചെയ്യുന്ന |
| തം | = അവനെ |
| യേ ധീരാഃ | = ഏതു ധീരന്മാർ = ഏതു വിവേകികൾ |
| അനുപശ്യന്തി | = അനുദർശിക്കുന്നുവോ = പ്രത്യക്ഷമായി അനുഭവിക്കുന്നുവോ |
| തേഷാം | = അവർക്കു് |
| ശാശ്വതം | = ശാശ്വതമായ = നിത്യമായ |
| സുഖം | = ആത്മാനന്ദരൂപമായ സുഖം |
| ഭവതി | = ഉണ്ടാകും; |
| ഇതരേഷാം | = മററുള്ളവർക്കു് |
| ന | = ഇല്ല. |

ഭാഷ്യം:—ആ പരമേശ്വരൻ എല്ലാത്തിലും ഉള്ളവനും സ്വതന്ത്രനും ഏകനുമാകുന്നു. അദ്ദേഹത്തിനു സമനായോ അദ്ദേഹത്തെക്കാൾ കൂടിയവനായോ വേറേ ഒരുവനുമില്ല. എല്ലാ ലോകവും അദ്ദേഹത്തിൻെറ വശത്തിൽ ആണു് ഇരിക്കുന്നതു്. എന്തെന്നാൽ അദ്ദേഹം എല്ലാ ഭൂതങ്ങളുടേയും അന്തരാത്മാവാകുന്നു. അചിന്ത്യശക്തിയായതുകൊണ്ടു് അദ്ദേഹം വിശുദ്ധവിജ്ഞാനസ്വരൂപനും, എപ്പോഴും എല്ലായിടത്തും ഒരുപോലെയിരിക്കുന്നവനുമായ തന്നെത്തന്നെ നാമം രൂപം തുടങ്ങിയ അശുദ്ധങ്ങളായ ഉപാധികളുടെ ഭേദമനുസരിച്ചു പലവിധത്തിലാക്കിത്തീർക്കുന്നു. പല ഉപാധികളിലും സന്നിഹിതനായിരിക്കുന്നതിനാൽ പലതായിത്തീരുന്നു എന്നു സാരം. ആത്മസ്ഥൻ =ആത്മാവിൽ സ്ഥിതിചെയ്യുന്നവൻ, ആത്മാവു്=ശരീരം. ശരീരത്തിൽ ആത്മാവു് സ്ഥിതിചെയ്യുന്നു എന്നുപറയുന്നതു് ശരീരം ആത്മാവിൻെറ ആധാരമാണെന്നുള്ള അർത്ഥത്തിലല്ല; എന്തെന്നാൽ, ആത്മാവു് ആകാശംപോലെ അമൂർത്തമാകുന്നു. കണ്ണാടിയിൽ മുഖമിരിക്കുന്നു എന്നുപറഞ്ഞാൽ, കണ്ണാടി മുഖത്തിനാധാരമാകുന്നു എന്നല്ലല്ലോ അർത്ഥം. കണ്ണാടിയിൽ മുഖം തെളിയുന്നു എന്നല്ലേ? അതുപോലെ ആത്മാവു് ശരീരത്തിലുള്ള

ഹൃദയാകാശത്തിൽ തെളിയുന്നു എന്നാണ്, ആത്മാവു് ശരീരസ്ഥനാണെന്നു പറയുന്നതിന്റെ അർത്ഥം. ഇപ്രകാരം ഹൃദയാകാശത്തിൽ തെളിയുന്ന ഈശ്വരനായ ആത്മാവിനെ, പുറമേ ഉള്ള വിഷയങ്ങളിൽനിന്നു ദൃഷ്ടിയെ പിൻവലിച്ചു്, ആചാര്യന്റെയും ആഗമങ്ങളുടെയും ഉപദേശത്തിന്റെ ഫലമായി, സാക്ഷാൽ അനുഭവിക്കുന്ന വിവേകികരം പരമേശ്വരൻതന്നെയായിത്തീരുകയും അവക്കു് ആത്മാനന്ദമാകുന്ന ശാശ്വതസുഖം സിദ്ധിക്കയും ചെയ്യും. ബാഹ്യവിഷയങ്ങളിൽ ബുദ്ധിക്കു് ആസക്തിയുള്ള അവിവേകികരംക്കാകട്ടെ, ആ ആനന്ദം തങ്ങളുടെ ആത്മാവുതന്നെയാണെങ്കിലും, അവിദ്യകൊണ്ടു മറഞ്ഞിരിക്കയാൽ അനുഭവപ്പെടുന്നില്ല. 12

എന്നുതന്നെയുമല്ല,

മന്ത്രം:—നിത്യോ ऽ നിത്യാനാം ചേതനശ്ചേതനാനാ-
മേകോ ബഹൂനാം വിദധാതി കാമാൻ
തമാത്മസ്ഥം യേ ऽ നുപശ്യന്തി ധീരാ-
സ്തേഷാം ശാന്തിഃ ശാശ്വതീ നേതരേഷാം. 13

അനിത്യാനാം = അനിത്യങ്ങളിൽ = നാശമുള്ളവയിൽ
നിത്യഃ = നിത്യനും = നാശമില്ലാത്തവനും
ചേതനാനാം = ചേതനങ്ങരംക്കു് = ചൈതന്യമുള്ളവസ്തുക്കു്
ചേതനഃ = ചേതനനും = ചൈതന്യത്തിനു നിമിത്തവുമായ
യഃ ഏകഃ = ഏവൻ ഒരുത്തൻതന്നെ = യാതൊരു സർവേശ്വരൻ ഒരാരംതന്നെ
ബഹൂനാം = ബഹുക്കരംക്കു് = സംസാരികളും കാമികളുമായ വളരെപ്പേക്കു്
കാമാൻ = കാമങ്ങളെ = അഭീഷ്ടങ്ങളെ
വിദധാതി = വിധാനംചെയ്യുന്നു = കൊടുക്കുന്നു
ആത്മസ്ഥം = ആത്മസ്ഥനായ = ശരീരത്തിലുള്ള ഹൃദയാകാശത്തിൽ ചൈതന്യാകാരത്തിൽ തെളിഞ്ഞുവിളങ്ങുന്ന
തം = അവനെ = ആ സർവേശ്വരനെ
യേ ധീരാഃ = ഏതു ധീരന്മാർ = ഏതു വിവേകികരം

| | |
|---|---|
| അനുപശ്യന്തി | = അനുദർശിക്കുന്നുവോ = സാക്ഷാൽകരിക്കുന്നുവോ, |
| തേഷാം | = അവക്ക് |
| ശാശ്വതീ | = ശാശ്വതിയായ = നിത്യയായ |
| ശാന്തിഃ | = ശാന്തി = ഉപരതി |
| ഭവതി | = ഉണ്ടാകും; |
| ഇതരേഷാം | = മററുള്ളവക്ക് |
| ന | = ഇല്ല = ഉണ്ടാകയില്ല. |

ഭാഷ്യം:—നശിച്ചുപോകുന്ന വസ്തുക്കളിൽ നശിക്കാതെ ശേഷിക്കുന്നത് അദ്ദേഹമാകുന്നു. ചൈതന്യമുള്ളവയെല്ലാം ചൈതന്യത്തിനുനിമിത്തം അദ്ദേഹംതന്നെ. അഗ്നിയല്ലാത്ത വസ്തുക്കൾക്കു ചൂടിനു നിമിത്തം അഗ്നിയാണല്ലോ; അതുപോലെ, ബ്രഹ്മാവു മുതലായ പ്രാണികൾക്കു ചൈതന്യത്തിനു നിമിത്തമായിരിക്കുന്നത് ആത്മചൈതന്യമാണെന്നു സാരം. എന്നുതന്നെയുമല്ല, സർവ്വജ്ഞനായ ആ സർവ്വേശ്വരൻ ഒരാളു തന്നെ. കാമികളും സംസാരികളുമായ വരെപ്പേക്ക് അവരുടെ കർമ്മങ്ങളുടെ ഫലമായും, തന്റെ അനുഗ്രഹംകൊണ്ടു സിദ്ധിക്കുന്നവയായും പല അഭീഷ്ടങ്ങളേയും അനായാസേന നല്കുന്നു. തങ്ങളുടെ ഹൃദയാകാശത്തിൽ ചൈതന്യസ്വരൂപനായി വെളിപ്പെടുന്ന അദ്ദേഹത്തെ, വിവേകികൾ ആചാര്യന്റേയും ആഗമത്തിന്റേയും ഉപദേശമനുസരിച്ചു സാക്ഷാൽക്കരിക്കുന്നു. അവക്ക്, തങ്ങളുടെ ആത്മാവുതന്നെയായ നിത്യശാന്തി ഉണ്ടാകും. അങ്ങനെയല്ലാത്ത അവിവേകികൾക്കു നിത്യശാന്തി സിദ്ധിക്കയില്ല. 13

മന്ത്രം:—തദേതദിതി മന്യന്തേ ऽ നിർദ്ദേശ്യം പരമം സുഖം
കഥം നു തദ്വിജാനീയാം കിമു ഭാതി വിഭാതി വാ. 14

| | |
|---|---|
| അനിർദ്ദേശ്യം | = അനിർദ്ദേശ്യമായ = നിർദ്ദേശിപ്പാൻ അസാദ്ധ്യമായ |
| തത് പരമം സുഖം | = ആ പരമമായ സുഖത്തെ = ആത്മവിജ്ഞാനമാകുന്ന ഉൽക്കൃഷ്ടസുഖത്തെ |
| ഏതത് ഇതി | = ഇതാ! എന്ന് = പ്രത്യക്ഷമെന്ന് |
| മന്യന്തേ | = വിചാരിക്കുന്നു. |

തത് = അത്ു് = ആ സുഖം
ഭാതി കിമു = ഭാനംചെയ്യുന്നതാണോ? പ്രകാശിക്കുന്നതാണോ?
വിഭാതി കിം വാ = നമ്മുടെ ബുദ്ധിക്കു ഗ്രഹിക്കത്തക്കവണ്ണം തെളിഞ്ഞുവിളങ്ങുന്നതാണോ എന്നു്
കഥം = എങ്ങനെ
വിജാനീയാം = ഞാൻ അറിയും?

ഭാഷ്യം: — ആത്മവിജ്ഞാനമാകുന്ന ഉൽക്കൃഷ്ടമായ സുഖം പ്രാകൃതന്മാരായ ആളുകൾക്ക് മനസ്സിനും വാക്കിനും വിഷയമല്ലെങ്കിലും പുത്രാദ്യേഷണകളിൽനിന്നു പിൻതിരിഞ്ഞ ബ്രാഹ്മണർ അതു പ്രത്യക്ഷംതന്നെ എന്നു വിചാരിക്കുന്നു. ആ സുഖം പ്രകാശസ്വരൂപമാണോ? നമ്മുടെ ബുദ്ധിക്കു് വിഷയമായി തെളിഞ്ഞുകാണാവുന്നതാണോ? എന്നുംമറ്റുമുള്ള വിവരങ്ങൾ, ഏഷണകളെല്ലാം ഉപേക്ഷിച്ച സംന്യാസിമാർ അറിയുംപോലെ ഞാൻ അറിയുന്നതെങ്ങനെ?

മേല്പറഞ്ഞ ചോദ്യത്തിനു് 'ഭാതി ച വിഭാതി ച' (പ്രകാശിക്കുകയും തെളിഞ്ഞു വിളങ്ങുകയും ചെയ്യുന്നു)എന്നാണുത്തരം. അതെങ്ങനെ എന്നു പറയുന്നു:-

മന്ത്രം: — ന തത്ര സൂര്യോ ഭാതി, ന ചന്ദ്രതാരകം
നേമാ വിദ്യുതോ ഭാന്തി, കുതോ ഽയമഗ്നിഃ?
തമേവ ഭാന്തമനുഭാന്തി സർവം
തസ്യ ഭാസാ സർവമിദം വിഭാതി. 15

തത്ര = അതിൽ = അവനവന്റെ ആത്മാവായിരിക്കുന്ന ബ്രഹ്മത്തിൽ
സൂര്യഃ = സൂര്യൻ = എല്ലാത്തിനേയും പ്രകാശിപ്പിക്കുന്ന ആദിത്യൻ
ന ഭാതി = ഭാനം ചെയ്യുന്നില്ല = പ്രകാശിക്കുന്നില്ല.
ചന്ദ്രതാരകം = ചന്ദ്രനും നക്ഷത്രങ്ങളും
ന ഭാതി = പ്രകാശിക്കുന്നില്ല.
ഇമാഃ വിദ്യുതഃ = ഈ മിന്നലുകൾ
ന ഭാന്തി = പ്രകാശിക്കുന്നില്ല
അയം അഗ്നിഃ = ഈ അഗ്നി = നാം കാണുന്ന അഗ്നി
കുതഃ = എവിടെ?

സർവ്വം = എല്ലാം = ഇപ്പറഞ്ഞതു തുടങ്ങിയുള്ളതെല്ലാം
ഭാന്തം = ഭാനം ചെയ്യുന്ന=പ്രകാശിക്കുന്ന
തം ഏവ = അവനെത്തന്നെ
അനുഭാന്തി = അനുഭാനംചെയ്യുന്നു=അനുസരിച്ചു പ്രകാശിക്കുന്നു
ഇദം സർവ്വം = ഇതെല്ലാം=സൂര്യൻ മുതലായതെല്ലാം
തസ്യ = അവൻെറ=ആ പരമേശ്വരൻെറ
ഭാസാ = ഭാസ്സുകൊണ്ടു്=ദീപ്തികൊണ്ടു്
വിഭാതി = സ്പഷ്ടമായി വിളങ്ങുന്നു.

ഭാഷ്യം:—അവനവൻെറ ആത്മാവായിരിക്കുന്ന ബ്രഹ്മത്തിൽ സൂര്യൻ പ്രകാശിക്കുന്നില്ല. എല്ലാത്തിനേയും പ്രകാശിപ്പിക്കുന്നവനാണെങ്കിലും, സൂര്യൻ, ആ ബ്രഹ്മത്തെ പ്രകാശിപ്പിക്കുന്നില്ലെന്നു സാരം. അതുപോലെ ചന്ദ്രനും നക്ഷത്രങ്ങളും മിന്നലുകളും ബ്രഹ്മത്തെ പ്രകാശിപ്പിക്കുന്നില്ല. പിന്നെ നാം കാണുന്ന അഗ്നി എവിടെ പ്രകാശിപ്പിക്കുവാൻ പോകുന്നു? വെള്ളം, കൊള്ളി മുതലായവസ്തു്, പൊള്ളിക്കുന്നതിനുള്ള ശക്തി അഗ്നിസംയോഗത്താൽ ആണല്ലോ സിദ്ധിക്കുന്നതു്. അതിനാൽ അവ അഗ്നിയെ അനുസരിച്ചു പൊള്ളിക്കുന്നു. സ്വതേ ദഹിപ്പിക്കുവാനുള്ള ശക്തി അഗ്നിക്കല്ലാതെ അവയ്ക്കില്ല. അതുപോലെ മേൽപറഞ്ഞ സൂര്യാദികളെല്ലാം പ്രകാശിക്കുന്നതു്, സ്വയം പ്രകാശിച്ചുകൊണ്ടിരിക്കുന്ന ബ്രഹ്മത്തെ അനുസരിച്ചാണു്. സൂര്യൻ മുതലായവയെല്ലാം സ്പഷ്ടമായി വിളങ്ങുന്നതു് ആ ബ്രഹ്മത്തിൻെറ ദീപ്തികൊണ്ടുതന്നെ. അതിനാൽ ആ ബ്രഹ്മം പ്രകാശിക്കയും സ്പഷ്ടമായി വിളങ്ങുകയും ചെയ്യുന്നതാകുന്നു. കാര്യങ്ങളായ സൂര്യാദികളുടെ പലമാതിരിയിലുള്ള പ്രകാശംകൊണ്ടു് കാരണമായ ആ ബ്രഹ്മം പ്രകാശരൂപമാണെന്നറിയാം. സ്വതേ പ്രകാശമില്ലാത്ത ഒന്നിനു് മറെറാന്നിനെ പ്രകാശിപ്പിക്കുവാൻ സാധിക്കയില്ല. എന്തെന്നാൽ കുടം മുതലായതു് മറെറാന്നിനെ പ്രകാശിപ്പിക്കുന്നതായി കാണുന്നില്ല. ആദിത്യൻ മുതലായി പ്രകാശ സ്വരൂപങ്ങളായ വസ്തുക്കൾ മററുള്ളവയെ പ്രകാശിപ്പിക്കുന്നതായി കാണുന്നുമുണ്ടു്. അതിനാൽ ബ്രഹ്മം സ്വതേതന്നെ പ്രകാശരൂപമാണെന്നു സാരം. 15

കാഠോപനിഷത്തിൽ രണ്ടാമദ്ധ്യായത്തിൽ

രണ്ടാംവല്ലി കഴിഞ്ഞു

## രണ്ടാം അദ്ധ്യായം മൂന്നാംവല്ലി.

ഭാഷ്യം:— ലോകത്തിൽ ഇലവുമുതലായ മരങ്ങളുടെ ഉണ്ടാകിയണ്ടാൽ ആ മരങ്ങളുടെ ചുവടുള്ളതായി നിശ്ചയിക്കാറുണ്ടല്ലോ. അതുപോലെ, കാര്യമായ സംസാരവൃക്ഷത്തിന്റെ സ്വഭാവംകൊണ്ടു്, ബ്രഹ്മത്തിന്റെ സ്വരൂപത്തെ അവധാരണം ചെയ്വാൻ ഉള്ള ആഗ്രഹത്താൽ ആറാമത്തെ വല്ലി ആരംഭിക്കുന്നു:—

മന്ത്രം:--ഊർദ്ധ്വമൂലോ ʃ വാക്‌ശാഖ ഏഷോ ʃ ശ്വത്ഥഃസനാതനഃ
തദേവ ശുക്രം തദ്ബ്രഹ്മ തദേവാമൃതമുച്യതേ;
തസ്മിൻ ലോകാഃ ശ്രിതാഃ സർവ്വേ തദു നാത്യേതി കശ്ചന
ഏതത് വൈ തത്　　1

എഷഃ — ഇതു്—ഈ സംസാരം
ഊർദ്ധ്വമൂലഃ — ഊർദ്ധ്വഭാഗത്തിൽ ചുവടോടുകൂടിയതും
അവാക്‌ശാഖഃ — അവാക്കുകളായ ശാഖകളോടുകൂടിയതും— കീഴ്പോട്ടുപോകുന്ന ശാഖകളോടുകൂടിയതും
സനാതനഃ — സനാതനവും = വളരെ പഴക്കമുള്ളതും ആയ
അശ്വത്ഥഃ — അശ്വത്ഥമാകുന്ന = ഒരു അരയാൽമരം ആകുന്നു.
തദ് ഏവ — അതുതന്നെ = ഈ സംസാരവൃക്ഷത്തിനു് മൂലമായിട്ടുള്ളതുതന്നെയാണു്
ശുക്രം — ശുക്രമായിട്ടുള്ളതു്— ചൈതന്യാത്മജ്യോതിസ്സാകുന്ന സ്വഭാവത്തോടുകൂടിയ വസ്തു.
തത് ഏവ — അതുതന്നെയാണു്
ബ്രഹ്മ — ബ്രഹ്മം.
തത് ഏവ — അതുതന്നെയാണു്
അമൃതം — അമൃതമെന്നു് = നാശമില്ലാത്തതെന്നു്
ഉച്യതേ — പറയപ്പെടുന്നതു്.
തസ്മിൻ — അതിൽ
സർവ്വേലോകാഃ — എല്ലാലോകങ്ങളും
ശ്രിതാഃ — ശ്രിതങ്ങളായിരിക്കുന്നു = ആശ്രയിച്ചിരിക്കുന്നു.
കശ്ചന — ഒന്നും = ഒരു വികാരവും = കാര്യമായ യാതൊന്നും

തത് — അതിനെ = ആ ബ്രഹ്മത്തെ
ന അത്യേതി ഉ — അതിക്രമിക്കുന്നില്ലതന്നെ.

ഭാഷ്യം:--ഊർദ്ധ്വമൂലം —ഉർദ്ധ്വഭാഗത്തിൽ മൂലത്തോടു കൂടിയതു്—മുകളിൽ ചുവടുള്ളതു്. അവ്യക്തംമുതൽ സ്ഥാവരങ്ങരം വരെയുള്ള സംസാരമാകുന്ന ഈ വൃക്ഷത്തിന്റെ ചുവടു് മുകളിലാണു്. (ആ ചുവടാണു് ''തദ്വിഷ്ണോഃ പരമം പദം'' എന്നു് മുമ്പു് പറഞ്ഞതു്.) വ്രശ്ചനംചെയ്യുന്നതുകൊണ്ടു്--ഛേദിച്ചുകളയുന്നതുകൊണ്ടു്--ആണു് ഇതിനെ വൃക്ഷമെന്നുപറഞ്ഞതു്. ജന്മം, ജര, മരണം, ശോകം മുതലായ അനൎത്ഥങ്ങളാണു് ഇതിന്റെ സ്വരൂപം. ഇതു് ഇന്ദ്രജാലം, മരുമരീചിക(കാനൽജലം), ഗന്ധൎവ്വനഗരം മുതലായതുപോലെ, വെളിപ്പെടുകയും മറകയും ചെയ്യുന്ന സ്വരൂപത്തോടുകൂടിയതാകയാൽ, ഇതിന്റെ സ്വഭാവം ക്ഷണംതോറും മാറികൊണ്ടിരിക്കുന്നു. ഇതു വൃക്ഷംപോലെ ഒടുവിൽ ഇല്ലാതായിത്തീരുന്നതും, വാഴത്തടിപോലെ നിസ്സാരവും, അനേകശതം പാഷണ്ഡബുദ്ധികളുടെ വികല്പത്തിനു വിഷയവുമാകുന്നു. തത്ത്വമറിവാൻ ആഗ്രഹിച്ചു ശ്രമിക്കുന്നവൎക്കുപോലും ഇതു് ഇന്നവിധത്തിലുള്ളതാണെന്നു് സൂക്ഷ്മമായി അറിവാൻ സാധിക്കുന്നില്ല. ഇതിൽ സാരമായിട്ടുള്ള ഭാഗം ഇതിന്റെ മൂലമായ പരബ്രഹ്മമാണെന്നു വേദാന്തങ്ങരം തീൎച്ചപ്പെടുത്തിയിരിക്കുന്നു. അവിദ്യാ, കാമം, കൎമ്മം, അവ്യക്തം ഇവയത്രേ ഇതിന്റെ ബീജം. അപരബ്രഹ്മത്തിന്റെ വിജ്ഞാനശക്തി, ക്രിയാശക്തി ഇവരണ്ടുമാകുന്ന സ്വരൂപത്തോടുകൂടിയ ഹിരണ്യഗൎഭൻ ഈ വൃക്ഷത്തിന്റെ അങ്കുരത്തിന്റെ സ്ഥാനംവഹിക്കുന്നു. എല്ലാപ്രാണികളുടേയും പലമാതിരിയിലുള്ള ലിംഗശരീരങ്ങരം ഇതിന്റെ ശാഖാമൂലങ്ങളാകുന്നു. തൃഷ്ണയാകുന്ന ജലംകൊണ്ടു് നനസ്സുകകൊണ്ടാണു് ഇതു് ഉയൎന്നിട്ടുള്ളതു്. ചക്ഷുസ്സുമുതലായ ജ്ഞാനേന്ദ്രിയങ്ങളുടെ വിഷയങ്ങളായ രൂപാദികളാണു് ഈ മഹാവൃക്ഷത്തിന്റെ തളിരുകരം, ശ്രുതി. സ്മൃതി, ന്യായം, വിദ്യ, ഉപദേശം ഇവയാകുന്ന ഇലകളും, യാഗം ദാനം തപസ്സുതുടങ്ങിയ അനവധി ക്രിയകളാകുന്ന നല്ല പൂക്കളും, സുഖം. ദുഃഖം, വേദന മുതലായി പലരസങ്ങളോടുകൂടി, പ്രാണികരം അനുഭവിക്കുന്ന അനവധി ഫലങ്ങളും ഇതിനുണ്ടു്. കൎമ്മഫലങ്ങളിലുള്ള തൃഷ്ണയാകുന്ന ജലംകൊണ്ടുനനസ്സുന്നാൽ പൊട്ടിപുറപ്പെട്ട കൎമ്മവാസനകളാകുന്ന

ശാഖാവേരുകളുംകൊണ്ടു് അതു ചുവട്ടുറച്ചുനിൽക്കുന്നു. ഇതിന്റെ ഓരോരോഭാഗങ്ങളിൽ ബ്രഹ്മാവുമുതലായ ഭൂതസഞ്ചയമാകുന്ന പക്ഷികളും സത്യലോകം മുതലായ പേരുകളോടുകൂടി കൂടുകെട്ടിയിരിക്കുന്നു. പ്രാണികളുടെ സുഖദുഃഖങ്ങളുംനിമിത്തമുണ്ടാകുന്ന സന്തോഷസന്താപങ്ങളിൽനിന്നുളവായ നൃത്യം, ഗീതം, വാദ്യം, സിംഹനാദം, ഹസ്തതാഡനം, ചിരി, നിലവിളി, കരച്ചിൽ, 'അയ്യോ! അയ്യോ! വിടണേ! വിടണേ!' എന്നുംമററുമുള്ള അനവധി ശബ്ദങ്ങളും ഒരുമിച്ചുചേൎന്നു് എപ്പോഴും ഒരു മഹാരവം ഇതിൽ മുഴങ്ങിക്കൊണ്ടിരിക്കുന്നു. ഈ സംസാരമാകുന്ന മഹാവൃക്ഷം കാമകർമ്മങ്ങളാകുന്ന കാറേററു്, അരയാൽ പോലെ എപ്പോഴും ഇളകിക്കൊണ്ടുമിരിക്കുന്നു. സ്വൎഗ്ഗം, നരകം, തിര്യക്കുകളും, പ്രേതങ്ങളും മുതലായവ ഇതിന്റെ കീഴ്പ്പോട്ടു് പോയിരിക്കുന്ന ശാഖകളത്രേ. ഇതിനു് ആദിയില്ലാത്തതിനാൽ ഇതു വളരെ പഴക്കം ചെന്നതാകുന്നു. ഈ വൃക്ഷത്തെ മുറിക്കുന്നതിനുള്ള മൂർച്ചയേറിയ ആയുധം, വേദാന്തങ്ങളിൽ വിധിക്കപ്പെട്ടിട്ടുള്ള ബ്രഹ്മാത്മദൎശനമാണു്. ഈ സംസാരവൃക്ഷത്തിനു് മൂലമായിട്ടുള്ള വസ്തു, ചൈതന്യാത്മകമായ ജ്യോതിസ്സാകുന്ന സ്വഭാവത്തോടുകൂടിയതാകുന്നു. എല്ലാത്തിലും വലുതായതുകൊണ്ടു് അതിനെ ബ്രഹ്മമെന്നു പറയുന്നു. അമൃതമെന്നു (നാശമില്ലാത്തതെന്നു) പറയുന്നതും അതിനെത്തന്നെയാണു്. എന്തെന്നാൽ, അതുതന്നെയാണു സത്യമായിട്ടുള്ളതു്. മററുള്ളതെല്ലാം നാമരൂപാദിവികാരമയമാകയാൽ അസത്യവും അതുകൊണ്ടുതന്നെ നശിച്ചുപോകുന്നതുമാകുന്നു. ഇപ്രകാരം പരമാൎത്ഥത്തിൽ സത്യമായിട്ടുള്ള ബ്രഹ്മത്തെ ആശ്രയിച്ചാണു്, ഗന്ധൎവ്വനഗരം, കാനൽജലം, ഇന്ദ്രജാലം ഇവപോലെ, പരമാൎത്ഥദൎശനമില്ലായ്കനിമിത്തമുണ്ടെന്നു തോന്നുന്ന ലോകങ്ങളെല്ലാം, ഉണ്ടാവുകയും, നിലനിൽക്കയും ലയിക്കയും ചെയ്യുന്നതു്. കാൎയ്യങ്ങളായ ഘടാദികളും മണ്ണു മുതലായ കാരണങ്ങളായിത്തന്നെയല്ലാതെ വേറൊന്നായിരിക്കുന്നില്ലല്ലോ; അതുപോലെ ബ്രഹ്മം എല്ലാകാൎയ്യങ്ങളുടേയും കാരണമാകയാൽ അല്ലാത്തതായി യാതൊരു വികാരവുമില്ല. പ്രകൃതമായ ബ്രഹ്മം ഇതുതന്നെ. 1

മന്ത്രം:--യദിദം കിംച ജഗത് സൎവ്വം പ്രാണ ഏജതി നിഃസൃതം
മഹദ്ഭയം വജ്രമുദ്യതം യ ഏതദ്വിദുരമൃതാസ്തേ ഭവന്തി 2

| | |
|---|---|
| ഇദം ജഗത് | = ഈ ജഗത്ത്=ഈ ലോകം |
| യത് കിംച | = യാതൊന്നെല്ലാമാണോ, |
| തത് സർവ്വം | = അതെല്ലാം |
| പ്രാണേ | = പ്രാണനിൽ=സത്തായ പരബ്രഹ്മത്തിൽ |
| നിഃസൃതം | = നിസ്സൃതമായിട്ട്=പുറപ്പെട്ടിട്ട് |
| ഏജതി | = ചലിക്കുന്നു=നിയമേന ചേഷ്ടിക്കുന്നു. |
| മഹത് ഭയം | = മഹത്തായ ഭയമായും=വലിയ ഭയകാരണമായും |
| ഉദ്യതം | = ഉദ്യതമായ=ഓങ്ങിയിരിക്കുന്ന |
| വജ്രം | = വജ്രമായും=വജ്രംപോലെ ഉള്ളതായും ഇരിക്കുന്ന |
| ഏതത് | = ഇതിനെ=ഈ ബ്രഹ്മത്തെ |
| യേ വിദുഃ | = ഏവർ അറിയുന്നുവോ, |
| തേ | = അവർ |
| അമൃതാഃ ഭവന്തി | = അമൃതന്മാരായിത്തീരുന്നു=മരണമില്ലാത്തവരായിത്തീരുന്നു. |

ഭാഷ്യം:—'ബ്രഹ്മത്തെ അറിയുന്നവർ അമൃതന്മാരായിത്തീരുമെന്നല്ലേ പറഞ്ഞതു്? ജഗത്തിനു് മൂലമാണെന്നു പറഞ്ഞ ആ ബ്രഹ്മംതന്നെ ഇല്ല; പിന്നെ എങ്ങനെയാണു് അതിനെ അറിഞ്ഞു് അമൃതന്മാരായിത്തീരുന്നതു്? ഈ ലോകമാകട്ടെ, അസത്തിൽനിന്നു (ഇല്ലാത്തതിൽനിന്നു) തന്നെയാണു പുറത്തു വന്നിരിക്കുന്നതു്'' എന്നുള്ള ആക്ഷേപത്തിനു സമാധാനം പറയുന്നു:--ഈ ലോകമെല്ലാം സത്തായിരിക്കുന്ന പരബ്രഹ്മത്തിൽനിന്നു പുറത്തു വന്നിട്ടുള്ളതും അതിൽത്തന്നെ നിയമേന ചേഷ്ടിക്കുന്നതുമാകുന്നു. ഇപ്രകാരം ജഗത്തിൻെറ ഉൽപത്തിമുതലായവയ്ക്കു കാരണമായ ഈ ബ്രഹ്മം വലുതായ ഭയമാകുന്നു; വലിയ ഭയത്തിനു കാരണമെന്നർത്ഥം. എന്തെന്നാൽ ഈ ബ്രഹ്മം ഓങ്ങിയ ഒരു വജ്രംപോലെയുള്ളതാകുന്നു. കൈയിൽ വജ്രം ഓങ്ങുന്ന യജമാനനെക്കണ്ടു ഭൃത്യന്മാർ നിയമേന അദ്ദേഹത്തിൻെറ ശാസനത്തെ അനുസരിക്കുന്നതുപോലെ ചന്ദ്രൻ, സൂര്യൻ, ഗ്രഹങ്ങൾ, നക്ഷത്രങ്ങൾ, താരകകൾ മുതലായ ലക്ഷണങ്ങളോടുകൂടിയ ഈ ലോകം ഈശ്വരനുള്ളതുകൊണ്ടാണു്, അല്പ നേരംപോലും വിശ്രമിക്കാതെ നിയതമായ രീതിയിൽ വർത്തിക്കുന്നതെന്നു സാരം. അവനവൻെറ അന്തഃകരണപ്രവൃത്തികൾ

ഫെല്ലാം സാക്ഷിയായിരിക്കുന്ന ഏകമായ ആ ബ്രഹ്മത്തെ അറിയുന്നവർ അമൃതന്മാരായിത്തീരുന്നു--മരണമില്ലാത്ത അവസ്ഥയെ പ്രാപിക്കുന്നു. 2

ബ്രഹ്മത്തെക്കുറിച്ചുള്ള ഭയത്താൽ ലോകം വർത്തിക്കുന്നു എന്നു പറഞ്ഞതിനെ വിവരിക്കുന്നു:--

മന്ത്രം:— ഭയാദസ്യാഗ്നിസ്തപതി ഭയാത്തപതി സൂര്യഃ
ഭയാദിന്ദ്രശ്ച വായുശ്ച മൃത്യുർദ്ധാവതി പഞ്ചമഃ

| | |
|---|---|
| അസ്യ | = ഇവനെപ്പററിയുള്ള = ഈ പരമേശ്വരനെപ്പററിയുള്ള |
| ഭയാത് | = ഭയത്താൽ |
| അഗ്നിഃ | = അഗ്നി |
| തപതി | = തപിക്കുന്നു = ജ്വലിക്കുന്നു. |
| അസ്യ ഭയാത് | = ഇവനെപ്പററിയുള്ള ഭയത്താൽ |
| സൂര്യഃ | = സൂര്യൻ |
| തപതി | = തപിക്കുന്നു = ചൂടുപിടിപ്പിക്കുന്നു. |
| അസ്യ ഭയാത് | = ഇവനെപ്പററിയുള്ള ഭയത്താൽ |
| ഇന്ദ്രഃ ച | = ഇന്ദ്രനും |
| വായുഃ ച | = വായുവും |
| പഞ്ചമഃമൃത്യുഃച | = അഞ്ചാമതായി മൃത്യുവും |
| ധാവതി | = ധാവനംചെയ്യുന്നു = അവനവൻെറ വ്യാപാരത്തിൽ പ്രവർത്തിക്കുന്നു. |

ഭാഷ്യം:--ഈ പരമേശ്വരനെപ്പററിയുള്ള ഭയത്താൽ ആണു് അഗ്നി ജ്വലനക്രിയ നടത്തുകയും സൂര്യൻ ചൂടും പ്രകാശവും നൽകുകയും ചെയ്യുന്നതു്. ഇന്ദ്രനും വായുവും അഞ്ചാമതായി മൃത്യുവും അവനവൻെറ വ്യാപാരങ്ങളെ നടത്തുന്നതും അദ്ദേഹത്തെക്കുറിച്ചുള്ള ഭയത്താൽത്തന്നെ. ഈശ്വരന്മാരും സമർത്ഥന്മാരുമായ ലോകപാലന്മാർ, കൈയിൽ വജ്രം ഓങ്ങുന്നവനെപ്പോലെയുള്ള ഒരു നിയന്താവില്ലാത്തപക്ഷം 'യജമാനനെക്കുറിച്ചുള്ള ഭയത്താൽ ഭൃത്യന്മാർ എന്നപോലെ' നിയമേന പ്രവർത്തിക്കുവാൻ ന്യായമില്ല എന്നു സാരം. 3

മന്ത്രം:--ഇഹ ചേദശകദ് ബോദ്ധും പ്രാക്ശരീരസ്യ വിസ്രസഃ
തതഃ സർഗ്ഗേഷു ലോകേഷു ശരീരത്വായ കല്പതേ. 4

ശരീരസ്യ = ശരീരത്തിൻെറ
വിസ്രസഃ = വിസ്രംസനത്തിന്—പതനത്തിന്
പ്രാക് = മുമ്പേ
ഇഹ = ഈ ലോകത്തിൽ—ജീവിച്ചിരിക്കുമ്പോഴം തന്നെ
ബോദ്ധും = അറിയുന്നതിന് = ബ്രഹ്മത്തെ സാക്ഷാൽക്കരിക്കുന്നതിന്
അശകത് ചേത് = കഴിഞ്ഞു എങ്കിൽ
(മുച്യതേ) = മുക്തനാകും.
(ന ചേത്) = ഇല്ലാത്തപക്ഷം
സർഗ്ഗേഷു = സർഗ്ഗങ്ങളായ—സൃഷ്ടികളുള്ള സ്ഥലങ്ങളായ
ലോകേഷു = ലോകങ്ങളിൽ = പൃഥിവ്യാദിലോകങ്ങളിൽ
ശരീരത്വായ = ശരീരത്വത്തിന്—ശരീരഗ്രഹണത്തിന്
കല്പതേ = കല്പിക്കുന്നു—സമർത്ഥനായിത്തീരുന്നു.

ഭാഷ്യം:--ഇപ്രകാരം അഗ്നിമുതലായവക്കുകൂടി ഭയകാരണമായ ബ്രഹ്മത്തെ ശരീരപതനത്തിനു മുമ്പേ--ജീവിച്ചിരിക്കുമ്പോഴംതന്നെ--അറിയുവാൻ കഴിഞ്ഞു എങ്കിൽ സംസാരബന്ധനത്തിൽനിന്നു മുക്തനായിത്തീരും. അറിവാൻ സാധിച്ചില്ലെങ്കിലോ, അക്കാരണത്താൽത്തന്നെ, സൃഷ്ടിക്കുവാനുള്ള പ്രാണികളെ സൃഷ്ടിക്കുന്ന സ്ഥലങ്ങളായ പൃഥിവ്യാദിലോകങ്ങളിൽ ശരീരത്തെ സ്വീകരിക്കേണ്ടിവരും. അതിനാൽ ശരീരപതനത്തിനുമുമ്പുതന്നെ ആത്മാവിനെ അറിയുന്നതിനു യത്നം ചെയ്യണമെന്നു സാരം. 4

ഭാഷ്യം:--മനുഷ്യശരീരത്തിൽ മാത്രമേ, കണ്ണാടിയിൽ മുഖമെന്നപോലെ, സ്പഷ്ടമായി ആത്മാവിനെ കാണുവാൻ സാധിക്കയുള്ളു. ബ്രഹ്മലോകമൊഴിച്ചു മററു ലോകങ്ങളിൽ അതു സാധിക്കയില്ല. ബ്രഹ്മലോകത്തിൽവച്ച് ആത്മദർശനം സാധിച്ചുകളയാമെന്നുവച്ചാൽ, അവിടെ എത്തുന്നതിനു വളരെ പ്രയാസമുണ്ടുതാനും. അതെങ്ങനെ എന്നു പറയുന്നു:--

മന്ത്രം:--യഥാ ʃ ʃ ദർശേ തഥാത്മനി
യഥാ സ്വപ്നേ തഥാ പിതൃലോകേ
യഥാപ്സു പരീവ ദദൃശേ തഥാ ഗന്ധർവ്വലോകേ.
ഛായാതപയോരിവ ബ്രഹ്മലോകേ. 5

ആദർശേ = ആദർശത്തിൽ = കണ്ണാടിയിൽ
യഥാ = എങ്ങനെയോ
തഥാ = അതുപോലെ
ആത്മനി = ആത്മാവിലും = തൻെറ ബുദ്ധിയിലും
സ്വപ്നേ = സ്വപ്നത്തിൽ
യഥാ = എങ്ങനെയോ
തഥാ = അതുപോലെ
പിതൃലോകേ = പിതൃലോകത്തിലും
അപ്സു = അപ്പുകളിൽ = ജലത്തിൽ
യഥാ = എങ്ങനെ
പരിദൃശേ ഇവ = കാണപ്പെടുന്നതുപോലെ ഇരിക്കുന്നുവോ
തഥാ = അതുപോലെ
ഗന്ധർവ്വലോകേ = ഗന്ധർവ്വലോകത്തിലും
ഛായാതപയോഃ ഇവ = ഛായാതപങ്ങളുടെ ദർശനംപോലെ
= നിഴലിൻേറയും വെയിലിൻേറയും
കാഴ്ച എങ്ങനെയോ അതുപോലെ
ബ്രഹ്മലോകേ = ബ്രഹ്മലോകത്തിലും
(ആത്മനഃ ദർശനം) = ആത്മാവിൻെറ ദർശനം
(ഭവതി) = ഭവിക്കുന്നു = ഉണ്ടാകുന്നു.

ഭാഷ്യം:--കണ്ണാടിയിൽ പ്രതിബിംബിച്ചിരിക്കുന്ന അവനവനെ ഏററവും സ്പഷ്ടമായി കാണുന്നതുപോലെ കണ്ണാടിപോലെ നിർമ്മലമായ അവനവൻെറ ബുദ്ധിയിൽ ആത്മദർശനം വ്യക്തമായി ഉണ്ടാകുന്നു. പിതൃലോകത്തിൽ, സ്വപ്നത്തിലെന്നപോലെ അസ്പഷ്ടമായിട്ടേ ആത്മദർശനമുണ്ടാകയുള്ളു. ഉണർന്നിരിക്കുമ്പോൾ കാണുകയും കേൾക്കുകയും മററും ചെയ്യുന്നതിൻെറ വാസനകൊണ്ടു്, വേർതിരിയാതെ, ആകെ ഒരു കുഴപ്പമായിട്ടു്, പലതും നാം സ്വപ്നത്തിൽ കാണാറുണ്ടല്ലോ. അതുപോലെ അസ്പഷ്ടമായിട്ടും വേർതിരിച്ചറിയാൻ പാടില്ലാത്തവിധത്തിലുമാണു പിതൃലോകത്തിൽ ആത്മദർശനമുണ്ടാകുന്നതെന്നു സാരം. എന്തെന്നാൽ, അപ്പോൾ ആത്മാവു് കർമ്മഫലത്തെ അനുഭവിക്കുന്നതിൽ ആസക്തനായിട്ടാണിരിക്കുന്നതു്. വെള്ളത്തിൽ, അവയവങ്ങളൊന്നും തിരിച്ചറിയാൻ പാടില്ലാത്തവിധത്തിൽ അവനവൻെറ രൂപം കാണുന്നതുപോലെ അവ്യക്തമായിട്ടുതന്നെയാണു ഗന്ധർവ്വലോകത്തിലും

ആത്മദർശനമുണ്ടാകുന്നതു്. ഇങ്ങനെതന്നെ മററു ലോകങ്ങളിലും അവ്യക്തമായിട്ടേ ആത്മാവിനെ കാണ്മാൻ കഴികയുള്ളു എന്നു ശാസ്ത്രപ്രാമാണ്യത്താൽ അറിയാം. ബ്രഹ്മലോകത്തിൽ ഒന്നിൽമാത്രം നിഴലും വെയിലുംപോലെ ഏററവും വ്യക്തമായി ആത്മദർശനം ഉണ്ടാകും. എന്നാൽ ആ ബ്രഹ്മലോകത്തിൽ എത്തുക എന്നുള്ളതു്, ഏററവും ഉയൎന്നതരത്തിലുള്ള കർമ്മവും ജ്ഞാനവുംകൊണ്ടല്ലാതെ സാധിക്കയില്ല; അതു വളരെ പ്രയാസമുള്ള ഒരു കാര്യമാണു്. അതിനാൽ ഈ മനുഷ്യശരീരത്തിൽത്തന്നെ ആത്മാവിനെ കാണുന്നതിനായി പ്രയത്നം ചെയ്യേണ്ടതാണെന്നു സാരം. 5

ഈ ആത്മാവിനെ അറിയേണ്ടതെങ്ങനെ എന്നും അറിഞ്ഞാലുള്ള പ്രയോജനമെന്തെന്നും പറയുന്നു: —

മന്ത്രം: — ഇന്ദ്രിയാണാം പൃഥഗ്ഭാവമുദയാസ്തമയൗ ച യത്
പൃഥഗുൽപദ്യമാനാനാം മത്വാ ധീരോ ന ശോചതി. 6

| | |
|---|---|
| പൃഥക് | = വേറെവേറേ |
| ഉൽപദ്യമാനാനാം | ഉൽപാദിക്കുന്ന = ആകാശാദികളായ അതതു കാരണങ്ങളിൽനിന്നുണ്ടാകുന്ന |
| ഇന്ദ്രിയാണാം | = ഇന്ദ്രിയങ്ങളുടെ = ശ്രോത്രം മുതലായ ഇന്ദ്രിയങ്ങളുടെ |
| പൃഥഗ്ഭാവം | = പൃഥഗ്ഭാവത്തേയും = വിശുദ്ധവും കേവലവും ചിന്മാത്രസ്വരൂപവുമായ ആത്മാവിൽനിന്നു വ്യത്യാസപ്പെട്ട സ്വഭാവത്തേയും |
| ഉദയാസ്തമയൗ യത് തത് ച | = ഉദയാസ്തമയങ്ങളേയും ജാഗ്രത്തിലുള്ള ഉദയത്തേയും സ്വപ്നത്തിലുള്ള അസ്തമയത്തേയും |
| മത്വാ | = മനനംചെയ്തിട്ടു് = അറിഞ്ഞിട്ടു് |
| ധീരഃ | = ധീരൻ = ബുദ്ധിമാൻ = വിവേകി |
| ന ശോചതി | = ശോചിക്കുന്നില്ല = ശോകത്തെ കൈക്കൊള്ളുന്നില്ല. |

ഭാഷ്യം: — ശബ്ദം മുതലായ വിഷയങ്ങളെ ഗ്രഹിക്കുന്നതിനായി, അതതിന്റെ കാരണങ്ങളായ ആകാശാദികളിൽനി

ന്നു്, വേറേവേറേ ഉണ്ടാകുന്ന ശ്രോത്രം മുതലായ ഇന്ദ്രിയങ്ങരം, അത്യന്തവിശുദ്ധവും ചിന്മാത്രസ്വരൂപവുമായ ആത്മാവിൽനിന്നു സ്വതേതന്നെ വ്യത്യാസപ്പെട്ട ലക്ഷണങ്ങളോടുകൂടിയിരിക്കുന്നതും, അതുപോലെ, അവസ്ഥതന്നെ, ഉണന്നിരിക്കുമ്പോരം ഉണ്ടാകുന്ന ഉദയവും ഉറങ്ങുമ്പോരം ഉള്ള അസ്തമയവും അറിഞ്ഞിട്ടു്—ആത്മാവിനല്ലെന്നു് അറിഞ്ഞിട്ടു് — വിവേകത്താൽ, ബുദ്ധിമാനായിട്ടുള്ളവൻ ശോചിക്കുന്നില്ല. നിത്യവും ഏകവുമായ സ്വഭാവത്തോടുകൂടിയ ആത്മാവിനു മാററമൊന്നും വരികയില്ലെന്നറിഞ്ഞാൽ പിന്നെ ശോകത്തിനു കാരണമേ ഉണ്ടാകയില്ലല്ലോ. 'തരതി ശോകമാത്മവിത്'' (ആത്മജ്ഞാനിശോകത്തെ തരണംചെയ്യുന്നു) എന്നു വേറെയും ശ്രുതിയുണ്ടു്. 6

ഇന്ദ്രിയങ്ങരം ആത്മാവിൽനിന്നു വ്യത്യാസപ്പെട്ട ലക്ഷണങ്ങളോടുകൂടിയവയായതുകൊണ്ടു്, ഈ ആത്മാവിനെ പുറമേ അറിവാൻ (ഇന്ദ്രിയങ്ങളെക്കൊണ്ടു ഗ്രഹിക്കുവാൻ) സാധിക്കയില്ല; എന്തെന്നാൽ, ആ ആത്മാവു് എല്ലാത്തിൻേറയും പ്രത്യഗാത്മാവാകുന്നു—അന്തര്യാമിയാകുന്നു. അതെങ്ങനെയാണെന്നു പറയുന്നു:—

മന്ത്രം:—ഇന്ദ്രിയേഭ്യഃ പരം മനോ മനസഃ സത്ത്വമുത്തമം
സത്ത്വാദധി മഹാനാത്മാ മഹതോ ഽവ്യക്തമുത്തമം. 7

ഇന്ദ്രിയേഭ്യഃ = ഇന്ദ്രിയങ്ങളെക്കാരം = ചക്ഷുരാദികളെക്കാരം

മനഃ = മനസ്സു്

പരം = പരമാകുന്നു=സൂക്ഷ്മവും, മഹത്തും, പ്രത്യഗാത്മഭൂതവുമാകുന്നു.

മനസഃ = മനസ്സിനെക്കാരം

സത്ത്വം = ബുദ്ധി

ഉത്തമം = ഉത്തമമാകുന്നു=സൂക്ഷ്മതരവും, മഹത്തരവും പ്രത്യഗാത്മഭൂതവുമാകുന്നു

മഹാൻ ആത്മാ = മഹാനായ ആത്മാവു് = ഹിരണ്യഗർഭരൂപമായ അപരബ്രഹ്മം

അധി = മേലേയാകുന്നു=സൂക്ഷ്മതരവും മഹത്തരവും പ്രത്യഗാത്മഭൂതവുമാകുന്നു.

മഹതഃ = മഹാനെക്കാരം = ഹിരണ്യഗർഭനെക്കാരം
അവ്യക്തം = അവ്യാകൃതം=മൂലപ്രകൃതി
ഉത്തമം = ഉത്തമമാകുന്ന=സൂക്ഷ്മതരവും മഹത്തരവുമാകുന്ന.

ഭാഷ്യം:--'ഇന്ദ്രിയേഭ്യഃ പരാഹ്യർത്ഥാഃ' എന്നതിൽ പറഞ്ഞതുപോലെ ഇവിടെ രൂപം മുതലായ ഇന്ദ്രിയാർത്ഥങ്ങളെ പറയാത്തതു്, ഇന്ദ്രിയങ്ങളും ഇന്ദ്രിയാർത്ഥങ്ങളും ഒരേജാതിയിൽപെട്ടവകയാകയാൽ, ഇന്ദ്രിയങ്ങളെ ഗ്രഹിച്ചിട്ടുള്ളതുകൊണ്ടു രൂപാദികളെ വേറേ പറയേണ്ട ആവശ്യമില്ലെന്നുവച്ചിട്ടാണു്. ശിഷ്ടമുള്ളതെല്ലാം 'ഇന്ദ്രിയേഭ്യഃ പരാഹ്യർത്ഥാഃ' ഇത്യാദിമന്ത്രത്തിൻെറ (അദ്ധ്യായം 1. വല്ലി 3. മന്ത്രം 10.) വ്യാഖ്യാനംപോലെതന്നെ ഇവിടെ 'സത്ത്വ'ശബ്ദംകൊണ്ടു ബുദ്ധിയെ ഗ്രഹിച്ചുകൊള്ളണം. 7

മന്ത്രം:--അവ്യക്താത്തു പരഃ പുരുഷോ
വ്യാപകോഽലിങ്ഗ ഏവ ച
യം ജ്ഞാത്വാ മുച്യതേ ജന്തു-
രമൃതത്വം ച ഗച്ഛതി.

അവ്യക്താത് = അവ്യക്തത്തെക്കാരം = അവ്യാകൃതത്തെക്കാരം
പുരുഷഃ = പുരുഷൻ
പരഃ = പരനാകുന്ന.
വ്യാപകഃ = വ്യാപകനും
അലിങ്ഗ ഏവ ച } = ലിങ്ഗം (അടയാളം) ഒന്നുമില്ലാത്തവനും = ബുദ്ധി മുതലായ സംസാരധർമ്മങ്ങളൊന്നുമില്ലാത്തവനും ആകുന്ന.
യം = യാവനൊരുത്തനെ = യാതൊരു പുരുഷനെ
ജ്ഞാത്വാ = അറിഞ്ഞിട്ടു്=ആചാര്യനിൽനിന്നും ശാസ്ത്രത്തിൽനിന്നും അറിഞ്ഞിട്ടു്
ജന്തുഃ = ജന്തു
മുച്യതേ = മുക്തനായിത്തീരുന്നുവോ = ജീവിച്ചിരിക്കുമ്പോരംത്തന്നെ അവിദ്യ മുതലായ ഹൃദയഗ്രന്ഥികളിൽനിന്നു മോചനം പ്രാപിക്കുന്നുവോ

| | | |
|---|---|---|
| അമൃതത്വം | = | അമൃതത്വത്തെ = മരണമില്ലാത്ത സ്വഭാവത്തെ |
| ഗച്ഛതി ച | = | ഗമിക്കയും ചെയ്യുന്നുവോ, അങ്ങനെയുള്ളവനാകുന്നു ആ പുരുഷൻ. |

ഭാഷ്യം:—അവ്യക്തത്തെക്കാരം പുരുഷൻ പരനാകുന്നു. ആ പുരുഷൻ, വ്യാപകമായ, ആകാശം തുടങ്ങിയുള്ള എല്ലാറ്റിനും കാരണമാകയാൽ വ്യാപകനുമാണു്. ബുദ്ധി മുതലായ ലിംഗങ്ങരം (അടയാളങ്ങരം) ഒന്നുമില്ലാത്തതിനാൽ അലിംഗനുമാകുന്നു. യാതൊരു സംസാരധർമ്മങ്ങളുമില്ലാത്തവനെന്നു സാരം. ആ പുരുഷനെ ആചാര്യനിൽനിന്നും ശാസ്ത്രത്തിൽനിന്നും അറിഞ്ഞാൽ, ജന്തു, ജീവിച്ചിരിക്കുമ്പോരംതന്നെ അവിദ്യ മുതലായ ഹൃദയഗ്രന്ഥിക (ഹൃദയത്തിൻെറ കെട്ടുക)ളിൽനിന്നു മോചനം പ്രാപിക്കും. ശരീരപതനത്തിനുശേഷം മരണമില്ലാത്ത അവസ്ഥയെ—മോക്ഷത്തെ--പ്രാപിക്കയും ചെയ്യും, 8

അറിയാനുള്ള അടയാളങ്ങളൊന്നുമില്ലെങ്കിൽപിന്നെ എങ്ങനെയാണു് ആ പുരുഷനെ അറിയുന്നതെന്നു പറയുന്നു:--

മന്ത്രം:--ന സന്ദൃശേ തിഷ്ഠതി രൂപമസ്യ
　　ന ചക്ഷുഷാ പശ്യതി കശ്ചനൈനം
　　ഹൃദാ മനീഷാ, മനസാ ƒ ഭിക്ലപ്തോ
　　യ ഏതദ്വിദുരമൃതാസ്തേ ഭവന്തി.　　9

| | | |
|---|---|---|
| അസ്യ | = | ഇവൻെറ=പ്രത്യഗാത്മാവായ ഈ പുരുഷൻെറ |
| രൂപം | = | സ്വരൂപം |
| സന്ദൃശേ | = | സന്ദൃശത്തിൽ = സന്ദർശനവിഷയത്തിൽ=കാണത്തക്ക നിലയിൽ |
| ന തിഷ്ഠതി | = | സ്ഥിതിചെയ്യുന്നില്ല. |
| കശ്ചന | = | ഒരുവനും |
| ഏനം | = | ഇവനെ=പ്രകൃതമായ ഈ ആത്മാവിനെ |
| ചക്ഷുഷാ | = | ചക്ഷുസ്സുകൊണ്ടു് = യാതൊരു ഇന്ദ്രിയം കൊണ്ടും |
| ന പശ്യതി | = | കാണുന്നില്ല. |

മനീഷാ = മനീട്ടായ = മനസ്സിനെ നിയന്ത്രണംചെയ്യുന്ന
ഹൃദാ = ഹൃത്തിനാൽ = ഹൃദയത്തിൽ ഇരിക്കുന്ന ബുദ്ധിയാൽ
മനസാ = മനസ്സുകൊണ്ടു് = മനനരൂപമായ വേണ്ടുംവണ്ണമുള്ള ദർശനംകൊണ്ടു്
അഭിക്ലൃപ്തഃ = അഭിക്ലൃപ്തനായ = വെളിപ്പെടുത്തപ്പെട്ട
ആത്മാ = ആത്മാവു്
ജ്ഞാതും ശക്യതേ = അറിയപ്പെടുവാൻ കഴിയും.
ഏതത് = ഇതിനെ = ഈ ബ്രഹ്മത്തെ
യേ = ഏവർ = ഏതു വിവേകികൾ
വിദുഃ = അറിയുന്നുവോ
തേ = അവർ
അമൃതാഃ = അമൃതന്മാരായി = മരണമില്ലാത്തവരായി
ഭവന്തി = ഭവിക്കുന്നു.

ഭാഷ്യം:--സന്ദൃശം = സന്ദർശനവിഷയം = ഇന്ദ്രിയങ്ങളെക്കൊണ്ടു ഗ്രഹിക്കത്തക്ക അവസ്ഥ. ഹൃത്തു് = ഹൃദയത്തിൽ ഇരിക്കുന്ന ബുദ്ധി. 'മനീഷാ' എന്ന പദം 'മനീട്' എന്ന ശബ്ദത്തിന്റെ തൃതീയൈകവചനമാകുന്നു. മനീട്ടു് = മനസ്സിനെ ഈശനം ചെയ്യുന്നതു് = സങ്കല്പാദിരൂപമായ മനസ്സിനെ നിയന്ത്രണം ചെയ്യുന്നതു്. മനസ്സു് വിഷയങ്ങളെ സങ്കല്പിക്കുമ്പോൾ, മുമുക്ഷുവിന്റെ ബുദ്ധി അതിനെ, ''എടോ മനസ്സേ! നീ എന്തിനാണു്, പിശാചിനെപ്പോലെ അലഞ്ഞുതിരിയുന്നതു്? ജഡമായ നിനക്കു് ഇതുകൊണ്ടു് യാതൊരു പ്രയോജനവുമുണ്ടാവാൻ വഴിയില്ലല്ലോ. എന്നുമാത്രമല്ല, വിഷയങ്ങൾ, ക്ഷയിച്ചുപോകുന്ന സ്വഭാവമുള്ളവയാണു്. പിന്നെയും പല ദോഷങ്ങൾ വിഷയങ്ങൾക്കുണ്ടു്. അവയോടുള്ള സംബന്ധംകൊണ്ടു് എന്തു പ്രയോജനമാണു് സിദ്ധിക്കാവുന്നതു്? ചേതനനായ ആത്മാവിനും നീ അലഞ്ഞുനടക്കുന്നതുകൊണ്ടു യാതൊരു പ്രയോജനവുമുണ്ടാവാനില്ല. എന്തെന്നാൽ, ആത്മാവു് അസങ്ഗനും പരമാനന്ദസ്വരൂപനുമത്രേ.'' എന്നിങ്ങനെ നിയന്ത്രണംചെയ്യുന്നതുകൊണ്ടാണു് അതിനെ മനീട്ടെന്നു പറഞ്ഞതു്. മനസ്സു് = മനനരൂപമായ സമ്യഗ്ദർശനം = വേണ്ടവിധത്തിലുള്ള അറിവു്.

അഭിക്ലൃപ്തൻ=അഭികല്പിക്കപ്പെട്ടവൻ. അഭികല്പിക്ക = പ്രകാശിപ്പിക്ക. 'അഭിക്ലൃപ്തഃ' എന്നതു കഴിഞ്ഞു് 'ആത്മാജ്ഞാതും ശക്യതേ' എന്നു ചേർത്തു് വാക്യം പൂർണ്ണമാക്കണം.

എല്ലാററിനും ഉള്ളിൽ ഇരിക്കുന്ന ഈ ആത്മാവിൻെറ രൂപം, ഇന്ദ്രിയങ്ങളെക്കൊണ്ടു് ഗ്രഹിക്കത്തക്കനിലയിലല്ല ഇരിക്കുന്നതു്; അതിനാൽ പ്രകൃതമായ ഈ ആത്മാവിനെ ഒരുവനും ചക്ഷുസ്സുകൊണ്ടു് ഗ്രഹിക്കുന്നില്ല. ഇവിടെ ചക്ഷുസ്സെന്നു പറഞ്ഞതു് എല്ലാ ഇന്ദ്രിയങ്ങളേയും ഗ്രഹിച്ചുകൊള്ളണമെന്നു വച്ചിട്ടാകുന്നു. അതിനാൽ യാതൊരിന്ദ്രിയംകൊണ്ടും അറിയുന്നില്ല. എന്നാൽ പിന്നെ, എങ്ങനെയാണു് ഈ ആത്മാവിനെ അറിയുന്നതെന്നു പറയാം:--സങ്കല്പാദിരൂപമായ മനസ്സിനെ നിയന്ത്രിക്കുന്ന ബുദ്ധിവൃത്തികൊണ്ടു് ആത്മാവിനെ അറിയാം. ആ ബുദ്ധിവൃത്തി, 'തത്ത്വമസി' ഇത്യാദി മഹാവാക്യങ്ങളെക്കൊണ്ടു സിദ്ധിക്കുന്നതും, യാതൊരു വിഷയകല്പനയും കൂടാതെ 'ഞാൻ ബ്രഹ്മമാകുന്നു' എന്നിങ്ങനെ ബ്രഹ്മത്തെ വെളിപ്പെടുത്തുന്നതുമാകുന്നു. ആത്മസ്വരൂപത്തെ മനനരൂപമായ സമ്യഗ്ദർശനംകൊണ്ടു് ആദ്യമേ വ്യക്തമാക്കിയതിൻെറശേഷമേ ബുദ്ധിവൃത്തികൊണ്ടു് ഗ്രഹിക്കുവാൻ കഴികയുള്ളു. ''ഘടം മുതലായി പുറമേ കാണുന്നതൊന്നും ഞാനല്ലാത്തതുപോലെതന്നെ, ശരീരം മുതലായവയുടെ സംഘാതത്തിലും ദൃശ്യമായിട്ടുള്ളതൊന്നും ഞാനല്ല. ഇതിൽ അറിയുന്ന അംശം ഏതോ, അതാണു് ഞാൻ ഈ അറിയുന്ന അംശം എല്ലാ ശരീരത്തിലും ഒരേ ലക്ഷണത്തോടുകൂടിയിരിക്കുന്നതിനാൽ ഒന്നുതന്നെ'' എന്നിങ്ങനെയുള്ള വിചാരമാണു് സമ്യഗ്ദർശനമെന്നു പറഞ്ഞതു്. ഇങ്ങനെയുളള ആത്മാവാകുന്ന ബ്രഹ്മത്തെ അറിയുന്നവർ അമൃതന്മാരായിത്തീരുന്നു. 9

മുൻമന്ത്രത്തിൽപറഞ്ഞ 'മനീട്ടായ ഹൃത്തിനു' ലഭിക്കുന്നതെങ്ങനെയെന്നു കാണിപ്പാൻ, അതിനായി അനുഷ്ഠിക്കേണ്ടു യോഗത്തെ പറയുന്നു:--

മന്ത്രം:—യദാ പഞ്ചാവതിഷ്ഠന്തേ ജ്ഞാനാനി മനസാ സഹ
　　ബുദ്ധിശ്ച ന വിചേഷ്ടതി താമാഹുഃ പരമാം ഗതിം. 10

യദാ　　= എപ്പോഴ്

| | |
|---|---|
| പഞ്ച ജ്ഞാനാനി | = അഞ്ചു ജ്ഞാനങ്ങൾ = ശ്രോത്രാദികളായ അഞ്ചു ജ്ഞാനേന്ദ്രിയങ്ങൾ |
| മനസാ സഹ | = മനസ്സിനോടുകൂടി = അന്തഃകരണത്തോടു കൂടി |
| അവതിഷ്ഠന്തേ | = അവസ്ഥാനം ചെയ്യുന്നുവോ = അതാതിന്റെ വിഷയങ്ങളിൽനിന്നു പിൻതിരിഞ്ഞു നിലയ്ക്കുനില്ക്കുന്നുവോ, |
| ബുദ്ധിഃ ച | = ബുദ്ധിയും |
| ന വിചേഷ്ടതേ | = ചേഷ്ടിക്കാതിരിക്കുന്നുവോ, = വ്യാപരിക്കാതിരിക്കുന്നുവോ, |
| താം | = അതിനെ = ആ അവസ്ഥയെ |
| പരമാം ഗതിം | = പരമമായ ഗതി എന്നു് = ഉൽക്കൃഷ്ടയായ ഗതി എന്നു് |
| ആഹുഃ | = പറയുന്നു. |

ഭാഷ്യം:—ജ്ഞാനങ്ങൾ = ശ്രോത്രം മുതലായ അഞ്ചിന്ദ്രിയങ്ങൾ. ജ്ഞാനത്തിനുള്ള കാരണങ്ങളാകയാൽ, ശ്രോത്രാദികളെ ജ്ഞാനങ്ങൾ എന്നു പറയുന്നു. ശ്രോത്രം മുതലായ അഞ്ചിന്ദ്രിയങ്ങൾ അവയുടെ വിഷയങ്ങളായ ശബ്ദാദികളിൽനിന്നും, ആ ഇന്ദ്രിയങ്ങളെ അനുഗമിക്കുന്ന അന്തഃകരണം സങ്കല്പവികല്പാദിയിൽനിന്നും പിൻതിരിഞ്ഞു നിലയ്ക്കുനില്ക്കുകയും, അതുപോലെ, നിശ്ചയസ്വരൂപമായ ബുദ്ധി തന്റെ വ്യാപാരത്തിൽ പ്രവൎത്തിക്കാതിരിക്കയും ചെയ്യുന്ന അവസ്ഥയെ ഉൽക്കൃഷ്ടഫലപ്രദയായതുകൊണ്ടു പരമമായ ഗതി എന്നു് പറയുന്നു. 10

മന്ത്രം:—താം യോഗമിതി മന്യന്തേ സ്ഥിരാമിന്ദ്രിയധാരണാം
അപ്രമത്തസ്തദാ ഭവതി യോഗോ ഹി പ്രഭവാപ്യയൗ 11

| | |
|---|---|
| സ്ഥിരാം | = സ്ഥിരയായ = ഇളക്കമില്ലാത്തതായ |
| ഇന്ദ്രിയധാരണാം | = ഇന്ദ്രിയധാരണ ആകുന്ന = ബാഹ്യങ്ങളും ആഭ്യന്തരങ്ങളുമായ ഇന്ദ്രിയങ്ങളുടെ ധാരണയാകുന്ന |
| താം | = അതിനെ = അപ്രകാരമുള്ള അവസ്ഥയെ |
| യോഗം ഇതി | = യോഗമെന്നു് |

മന്യന്തേ — വിചാരിക്കുന്നു—യോഗികൾ വിചാരിക്കുന്നു.

തദാ — അപ്പോൾ = യോഗത്തിൽ പ്രവർത്തിക്കുമ്പോൾ

അപ്രമത്തഃ — അപ്രമത്തനായിട്ടു് = പ്രമാദമില്ലാത്തവനായിട്ടു്

ഭവതി — ഭവിക്കണം, അല്ലെങ്കിൽ, ഭവിക്കുന്നു

ഹി — എന്തെന്നാൽ

യോഗഃ — യോഗം

പ്രഭവാപ്യയൗ — പ്രഭവാപ്യയങ്ങളാകുന്നു — വദ്ധിക്കയും ക്ഷയിക്കയും ചെയ്യുന്ന സ്വഭാവത്തോടുകൂടിയതാകുന്നു.

ഭാഷ്യം:--ബാഹ്യങ്ങളും ആഭ്യന്തരങ്ങളുമായ കരണങ്ങളെ ഇളകാതെ നിർത്തുന്ന ഈ അവസ്ഥയെ യോഗമെന്നു വിചാരിച്ചുപോരുന്നു. എന്നാൽ വാസ്തവത്തിൽ ഇതു് ഒരു വിയോഗമത്രേ. എന്തെന്നാൽ, ഈ അവസ്ഥയിൽ യോഗി, എല്ലാ അനർത്ഥങ്ങളോടുമുള്ള ബന്ധത്തിൽനിന്നു വേർപിരിയുകയാണു ചെയ്യുന്നതു്. ആത്മാവു്, അവിദ്യനിമിത്തമുള്ള അധ്യാരോപംകൂടാതെ സ്വന്തനിലയിൽ സ്ഥിതിചെയ്യുന്നതു് ഈ അവസ്ഥയിലാണല്ലോ. അപ്പോൾ--യോഗാരംഭത്തിൽ--അപ്രമത്തനായിരിക്കണം. മനസ്സമാധാനത്തിനായി എപ്പോഴും പ്രയത്നിച്ചുകൊണ്ടിരിക്കണമെന്നു സാരം. യോഗം ആരംഭിക്കുമ്പോൾ എന്നുള്ള അർത്ഥം സാമർത്ഥ്യംകൊണ്ടു കിട്ടിയതാണു്. ബുദ്ധി മുതലായവയുടെ വ്യാപാരങ്ങൾ ഇല്ലാതിരിക്കുമ്പോൾ പ്രമാദത്തിനേ അവകാശമില്ലല്ലോ. അതുകൊണ്ടു്, ബുദ്ധി മുതലായവയുടെ വ്യാപാരങ്ങൾ അടങ്ങുന്നതിനുമുമ്പാണു്, പ്രമാദം കൂടാതിരിക്കണമെന്നു വിധിക്കുന്നതു്. അല്ലെങ്കിൽ, ഇന്ദ്രിയങ്ങളുടെ സ്ഥിരമായ ധാരണ ഉണ്ടാകുമ്പോൾത്തന്നെ തടവില്ലാത്ത അപ്രമത്തത ഉണ്ടാകുന്നതാകയാൽ 'അപ്രമത്തനായിത്തീരുന്നു' എന്നു്, അപ്പോൾ ഉള്ള അവസ്ഥയെ അനുവദിക്കയാണെന്നു പറയാം. അപ്രമത്തത്വം വിധിക്കയാണെന്നുള്ള പക്ഷത്തിൽ, അങ്ങനെ വിധിക്കുന്നതിനു കാരണമെന്തെന്നു പറയുന്നു:--യോഗമെന്നതു് വർദ്ധിക്കയും ക്ഷയിക്കയുംചെയ്യുന്ന സ്വഭാവത്തോടുകൂടിയതാകുന്നു. പ്രമാദം വന്നുപോയാൽയോഗം

ക്ഷയിക്കും. അതിനിടയാകാതിരിപ്പാൻ സൂക്ഷിക്കണമെന്നു സാരം. 11

''ബ്രഹ്മം, ബുദ്ധി മുതലായ കരണങ്ങൾക്കു വിഷയമായിരുന്നെങ്കിൽ 'ഇതാണു ബ്രഹ്മം' എന്നു് അതിനെ വിശേഷരൂപത്തിൽ ഗ്രഹിക്കാമായിരുന്നു. യോഗത്തിൽ ബുദ്ധി മുതലായവ എല്ലാം അടങ്ങിപ്പോകുന്നതിനാൽ, അപ്പോൾ ബ്രഹ്മത്തെ അറിയുന്നില്ല. അതുകൊണ്ടു്, ബ്രഹ്മം ഇല്ലെന്നുതന്നെ പറയണം. കരണങ്ങൾക്കു ഗോചരമായിട്ടുള്ളതു് ഉണ്ടെന്നും, അഗോചരമായിട്ടുള്ളതില്ലെന്നുമാണല്ലോ ലോകത്തിലെ പ്രസിദ്ധി. അതിനാൽ യോഗംകൊണ്ടു യാതൊരു പ്രയോജനവുമില്ല. എന്നു മാത്രമല്ല, യോഗംകൊണ്ടും, അനുഭവപ്പെടാത്തതുകൊണ്ടു് ബ്രഹ്മം ഇല്ലെന്നു ഗ്രഹിക്കേണ്ടിവരികയും ചെയ്യുന്നു'' എന്നുള്ള ശങ്കയ്ക്കു സമാധാനം പറയുന്നു:--സത്യംതന്നെ.

മന്ത്രം:--നൈവ വാചാ ന മനസാ പ്രാപ്തും ശക്യോ ന ചക്ഷുഷാ
അസ്തീതി ബ്രുവതോ ഽന്യത്ര കഥം തദുപലഭ്യതേ. 12

സഃ = ആ ആത്മാവു്
വാചാ = വാക്കുകൊണ്ടു്
ആപ്തും = പ്രാപിക്കുന്നതിനു്
ന ശക്യഃ = ശക്യമല്ല, കഴിയുന്നതല്ല.
മനസാ = മനസ്സുകൊണ്ടും
ന(ആപ്തും ശക്യഃ) = പ്രാപിക്കുവാൻ കഴിയുന്നതല്ല.
ചക്ഷുഷാ = ചക്ഷുസ്സുകൊണ്ടും
ന(ആപ്തും ശക്യഃ) = പ്രാപിക്കുവാൻ കഴിയുന്നതല്ല.
അസ്തി ഇതി = ഉണ്ടു് എന്നു്
ബ്രുവതഃ = പറയുന്നവനെ ഒഴിച്ചു്
അന്യത്ര = വേറെയുള്ളവനിൽ
തൽ = അതു് = ആ ബ്രഹ്മം
കഥം ഉപലഭ്യതേ = എങ്ങനെ ഉപലഭിക്കപ്പെടുന്നു = എങ്ങനെ പ്രത്യക്ഷമായി അറിയപ്പെടുന്നു?

ഭാഷ്യം:--ബ്രഹ്മത്തെ വാക്കുകൊണ്ടോ, മനസ്സുകൊണ്ടോ, ചക്ഷുസ്സുകൊണ്ടോ, മററിന്ദ്രിയങ്ങളെക്കൊണ്ടോ അറിയുവാൻ സാധിക്കയില്ല. അതു്, യാതൊരു വിശേഷവുമില്ലാത്തതാ

ണെങ്കിലും, ജഗത്തിനു മൂലമാണെന്നറിഞ്ഞിട്ടുള്ളതുകൊണ്ടു്, ഉണ്ടെന്നുള്ളതു തീച്ചതന്നെ. എന്തെന്നാൽ, കാര്യത്തെ ലയിപ്പിച്ചാൽ അതു ചെന്നുനില്ക്കുന്നതു്, അസ്തിത്വത്തിലാണു്. (അസ്തിത്വം = ഉണ്ടെന്നുള്ള അവസ്ഥ) അതെങ്ങനെ എന്നു പറയാം. 'ഘടം ഉണ്ടു്' എന്നുള്ള അറിവിനു വിഷയമായ ഒരു ഘടത്തെ ഒരുലക്കകൊണ്ടു് അടിച്ചുടച്ചു എന്നു വിചാരിക്കുക; അപ്പോറം ലയിച്ചുപോകുന്നതു് ഘടത്തിന്റെ ആകാരം മാത്രമാണു്, ഉണ്ടെന്നുള്ള അംശമല്ല; അതു്, കപാലം (ഘടത്തിന്റെ അവയവം) മുതലായവയിൽ പിന്നെയും അനുവത്തിക്കുന്നുണ്ടു്. ഇങ്ങനെ സ്ഥൂലമായ കാര്യം ലയിക്കുമ്പോറം സൂക്ഷ്മമായ അതിന്റെ കാരണം ശേഷിക്കും. അതും ലയിക്കുമ്പോറം അതിലും സൂക്ഷ്മതരമായിട്ടുള്ളതു ശേഷിക്കും. ഇങ്ങനെ നമുക്കു കാണാൻ കഴിയുന്നിടത്തോളം അറിയുക; പിന്നെ കാണാൻ പാടില്ലാതെയാകുമ്പോഴും മൂത്തമായിട്ടുള്ളതു ലയിക്കുമെന്നുള്ളതു തീച്ചയാകയാൽ ഒടുവിൽ, അമൂത്തമായ, ഉണ്ടെന്നുള്ളതുമാത്രം ശേഷിക്കും. ഇങ്ങനെ, സൂക്ഷ്മത കൂടിക്കൂടിവരുന്ന മുറയ്ക്കു കാര്യത്തെത്തന്നെ അനുഗമിച്ചാൽ, അതു്, ഒടുവിൽ 'ഉണ്ടു്' എന്ന ബുദ്ധിയിൽ ചെന്നുനില്ക്കുന്നതായിക്കാണാം. വിഷയത്തെ ലയിപ്പിക്കുന്നതോടുകൂടി ലയിക്കുന്ന ബുദ്ധി, അപ്പോഴും 'ഉണ്ടു്' എന്നുള്ള പ്രതീതിയെ ഉള്ളിൽ വച്ചുകൊണ്ടുതന്നെയാണു ലയിക്കുന്നതു്. ഉള്ളതിന്റേയും ഇല്ലാത്തതിന്റേയും വാസ്തവം അറിയുന്നതിനു് നമുക്കു ബുദ്ധിയാണല്ലോ പ്രമാണം. ലോകത്തിനു മൂലമായി യാതൊന്നുമില്ലായിരുന്നു എങ്കിൽ, കാര്യരൂപമായ ഈ ലോകം മുഴുവൻ, അസത്തായ കാരണത്തിൽ ചേന്നിരിക്കുന്നു എന്നുവരികയും, 'അസത്തു്' (ഇല്ലാത്തതു്) എന്ന പ്രതീതിക്കു വിഷയമായിത്തീരുകയും ചെയ്യുമായിരുന്നു. എന്നാൽ ഇപ്പോറം മണ്ണു് മുതലായവയുടെ കാര്യവും മണ്ണു് മുതലായവയിൽ ചേന്നിരിക്കുന്നതുമായ ഘടം മുതലായതിനെ എന്നപോലെ ഈ ജഗദ്രൂപമായ കാര്യത്തെ 'സത്തു്, സത്തു്' എന്നാണു് ഗ്രഹിച്ചുവരുന്നതു്. അതിനാൽ ലോകത്തിനു മൂലമായ ആത്മാവു് 'ഉണ്ടെ'ന്നുതന്നെ ഗ്രഹിക്കേണ്ടതാണു്. എന്തെന്നാൽ, ഉണ്ടെന്നു വാദിക്കയും, ആഗമത്തിന്റെ അത്ഥത്തെ അനുസരിക്കയും ശാസ്ത്രവചനങ്ങളെ വിശ്വസിക്കയും ചെയ്യുന്നവനല്ലാതെ, ''ഈ ലോകത്തിനു മൂലമായി ആത്മാവെന്നൊന്നില്ല; കാര്യരൂപമായ ഈ ലോകം, ഒരു

കാരണത്തിലും ചേൎന്നിരിക്കുന്നില്ല; ഇതു ലയിച്ചുലയിച്ചു് ഒടുവിൽ ഒന്നുമില്ലാതെയായിത്തീരുന്നു'' എന്നു തെററായി വിചാരിക്കയും, നാസ്തികവാദം ചെയ്യുകയും, ശാസ്ത്രവചനത്തിനെതിരായി വിശ്വസിക്കയും ചെയ്യുന്നവനു്, ബ്രഹ്മത്തിന്റെ സാക്ഷാൽ അനുഭവം ഉണ്ടാകുന്നതെങ്ങനെ? ഒരു വിധത്തിലും ഉണ്ടാകയില്ലെന്നു സാരം. 12

മന്ത്രം:--അസ്തീത്യേവോപലബ്ധവ്യസ്തത്ത്വഭാവേന ചോഭയോഃ
അസ്തീത്യേവോപലബ്ധസ്യ തത്ത്വഭാവഃ പ്രസീദതി. 13

(ആത്മാ) = ആത്മാവു്
അസ്തി ഇതി ഏവ = ഉണ്ടെന്നുതന്നെ
ഉപലബ്ധവ്യഃ = ഉപലഭിക്കപ്പെടേണ്ടതാകുന്നു = അറിയപ്പെടേണ്ടതാകുന്നു.
തത്ത്വഭാവേന ച = തത്ത്വഭാവത്തോടുകൂടിയും = കാൎയ്യകാരണങ്ങൾ വേറെയല്ല ഒന്നുതന്നെ എന്ന അവസ്ഥയോടുകൂടിയും
ഉപലബ്ധവ്യഃ = ഉപലഭിക്കപ്പെടേണ്ടതാകുന്നു = അറിയപ്പെടേണ്ടതാകുന്നു
ഉഭയോഃ = രണ്ടിലുംവച്ചു് = സോപാധികവും നിരുപാധികവുമായ അസ്തിത്വം, തത്ത്വഭാവം ഇവയിൽവച്ചു്
അസ്തി ഇതി = ഉണ്ടെന്നു്
ഉപലബ്ധസ്യ ഏവ = ഉപലബ്ധമായിട്ടുള്ളതിനുമാത്രമേ = അറിയപ്പെട്ടിട്ടുള്ളതിനുമാത്രമേ
തത്ത്വഭാവഃ = തത്ത്വഭാവം = കാൎയ്യകാരണങ്ങൾ ഒന്നെന്നുള്ള അവസ്ഥ
പ്രസീദതി = പ്രസാദിക്കയുള്ളൂ = തെളിഞ്ഞുകാണുകയുള്ളൂ.

ഭാഷ്യം:--അതിനാൽ, ആസുരമായ അസദ്വാദിപക്ഷത്തെ ഉപേക്ഷിച്ചിട്ടു് ആത്മാവു് ഉണ്ടെന്നുതന്നെ അറിയണം. ബുദ്ധി മുതലായ ഉപാധികൾ സത്തായ ആത്മാവിന്റെ കാൎയ്യമാകുന്നു. ആത്മാവു്, ആ ഉപാധികളൊന്നും കൂടാതെ അവിക്രിയനായിരിക്കയും (വികാരഹീനനായിരിക്കയും),

'വാചാഽഽരംഭണം വികാരോനാമധേയം, മൃത്തികേത്യേവ സത്യം' ('ഘടം' ഇത്യാദി നാമധേയം വാക്കനിമിത്തമുണ്ടാകുന്ന വികാരമാകുന്നു. വാസ്തവത്തിൽ അതു മണ്ണു തന്നെ) എന്ന ശ്രുതി അനുസരിച്ചു, കാരണത്തിൽനിന്നു വേറെയായി കാര്യമില്ലാതിരിക്കയും ചെയ്യുമ്പോൾ, നിരുപാധികനും, അലിങ്ഗനും, 'സത്തു്' 'അസത്തു്' ഇത്യാദി ബോധങ്ങൾക്ക വിഷയമാകാത്തവനുമായ ആത്മാവിനു് തത്ത്വഭാവം — യഥാൎത്ഥാവസ്ഥ — ഉണ്ടാകുന്നു. ആ രൂപത്തിലും ആത്മാവിനെ അറിയണം. സോപാധികമായും നിരുപാധികമായുമുള്ള ഈ അസ്തിത്വം, തത്ത്വഭാവം ഇവയിൽ, അസ്തിത്വത്തോടുകൂടി ആദ്യമേ ആത്മാവിനെ അറിയണം. ബുദ്ധി മുതലായവ എല്ലാം സത്തുകളായ കാര്യങ്ങളാകുന്നു. അവ ആത്മാവിൽനിന്നുണ്ടായവയത്രേ. അതിനാൽ ആത്മാവു് ഉണ്ടു് എന്നു് ആദ്യമേ അറിയണമെന്നു സാരം. അങ്ങനെ ബുദ്ധി മുതലായ സത്ക്കാര്യങ്ങളാകുന്ന ഉപാധികളോടുകൂടി 'ഉണ്ടു്' എന്നറിഞ്ഞ ആത്മാവിനു് പിന്നീടു്, സകലോപാധികളും അസ്തമിച്ചിട്ടുള്ള തത്ത്വഭാവം തെളിഞ്ഞുവരും. അറിയപ്പെട്ടതും, അറിയപ്പെടാത്തതുമല്ലാത്തതും, ഒപ്പം പറയാൻ വേറൊന്നില്ലാത്തവിധത്തിലുള്ള സ്വഭാവത്തോടുകൂടിയതും, അതല്ല, ഇതല്ല, വലുതല്ല, ചെറുതല്ല, കുറിയതല്ല, കാണാവുന്നതല്ല, ശരീരമുള്ളതല്ല, ഇരിപ്പിടമുള്ളതല്ല, ('നേതി, നേതി, അസ്ഥൂലമനണ്വഹ്രസ്വമദൃശ്യേഽനാത്മ്യേഽ നിലയനേ') ഇത്യാദി ശ്രുതികളാൽ നിർദ്ദേശിക്കപ്പെടുന്നതുമായ ആത്മാവു നേരേ തെളിഞ്ഞുകാണുമെന്നു സാരം. ആദ്യമേ സോപാധികമായി 'ആത്മാവുണ്ടു്' എന്നറിഞ്ഞവനു് പിന്നീടു്, നിരുപാധികമായ ആത്മസ്വരൂപത്തെ അറിയുവാൻ എളുപ്പമുണ്ടെന്നു മന്ത്രാൎത്ഥം. 13

മന്ത്രം: — യദാ സൎവ്വേ പ്രമുച്യന്തേ കാമ യേഽസ്യ ഹൃദി ശ്രിതാഃ
അഥ മൎത്ത്യോഽമൃതോ ഭവത്യത്ര ബ്രഹ്മ സമശ്നുതേ. 14

യേ — എവ — ഏതു കാമങ്ങൾ
അസ്യ — ഇവന്റെ — ഈ മുമുക്ഷുവിന്റെ
ഹൃദി — ഹൃദയത്തിൽ — ബുദ്ധിയിൽ
ശ്രിതാഃ — ശ്രിതങ്ങളായിരിക്കുന്നുവോ = ആശ്രയിച്ചിരിക്കുന്നുവോ

തേ കാമാഃ = ആ കാമങ്ങരം
സവേ് = എല്ലാം
യദാ = എപ്പോരം
പ്രമുച്യന്തേ = പ്രമുക്തങ്ങളാകുന്നുവോ = നശിക്കുന്നുവോ
അഥ = അപ്പോരം
മത്ത്യഃ = മത്ത്യനായിരുന്നവൻ
അമൃതഃ = അമൃതനായി = മരണമില്ലാത്തവനായി
ഭവതി = തീരുന്നു.
അത്ര = ഇവിടെത്തന്നെ
ബ്രഹ്മ = ബ്രഹ്മത്തെ
സമശ്നുതേ = പ്രാപിക്കുന്നു.

ഭാഷ്യം:—കാമങ്ങരംക്ക് ആശ്രയം ബുദ്ധിയാകുന്നു; ആത്മാവല്ല. 'കാമഃ സങ്കല്പഃ' (കാമം സങ്കല്പമാകുന്നു) ഇത്യാദി വേറേ ശ്രുതിയുമുണ്ട്. ഇപ്രകാരം പരമാത്മമറിയുന്ന വിദ്വാൻ, പരമാർത്ഥജ്ഞാനത്തിനു മുമ്പു ഹൃദയത്തിലുണ്ടായിരുന്ന കാമങ്ങളെല്ലാം, പരമാർത്ഥദശ്നത്തിനുശേഷം കാമിക്കേണ്ട വസ്തു വേറേ ഇല്ലാത്തതുകൊണ്ട്, വിശീർണ്ണങ്ങളായിത്തീരുന്നു(പൊടിഞ്ഞുപോകുന്നു) അപ്പോരം, പരമാർത്ഥജ്ഞാനത്തിനു മുമ്പ് മത്ത്യനായിരുന്നവൻ, പരമാർത്ഥജ്ഞാനമുണ്ടായിക്കഴിയുമ്പോരം അവദ്യ, കാമം, കർമ്മം ഇവയാകുന്ന മൃത്യു നശിക്കുന്നതിനാൽ അമൃതനായിത്തീരുന്നു. ഇവിടെനിന്നു പോകുന്നതിനു നിമിത്തം മൃത്യുവാണല്ലോ. ആ മൃത്യു നശിച്ചുപോയാൽ പിന്നെ ഗമനത്തിനു വഴിയില്ല അതിനാൽ ഇവിടെത്തന്നെ, അണഞ്ഞുപോയ വിളക്കുപോലെ സവ്ബന്ധങ്ങളും നശിച്ചു ബ്രഹ്മംതന്നെ ആയിത്തീരുന്നു. 14

കാമങ്ങരം ചുവടോടേ നശിക്കുന്നതെപ്പോഴെന്നു പറയുന്നു:--

മന്ത്രം:--യദാ സവേ് പ്രഭിദ്യന്തേ ഹൃദയസ്യേഹ ഗ്രന്ഥയഃ
അഥ മത്ത്യോ ƒ മൃതോ ഭവത്യേതാവദ്ധ്യനുശാസനം. 15

യദാ = എപ്പോരം
ഇഹ = ഇവിടെ = ജീവിച്ചിരിക്കുമ്പോരംത്തന്നെ
ഹൃദയസ്യ = ഹൃദയത്തിൻെറ = ബുദ്ധിയുടെ

ഗ്രന്ഥയഃ = ഗ്രന്ഥികഠം=കെട്ടുകഠം=കെട്ടുകഠംപോലെ ദൃഢമായിബന്ധിക്കുന്ന അവിദ്യാപ്രത്യയങ്ങഠം
സവേ = എല്ലാം
പ്രഭിദ്യന്തേ =പ്രഭിന്നങ്ങളായിത്തീരുന്നുവോ=പൊട്ടുന്നുവോ
അഥ = അപ്പോഠം
മത്ത്യഃ = മത്ത്യൻ=മുമ്പു മത്ത്യനായിരുന്നവൻ
അമൃതഃ = അമൃതനായിട്ടു്=മരണമില്ലാത്തവനായിട്ടു്
ഭവതി = ഭവിക്കുന്നു.
അനുശാസനം = ഉപദേശം=എല്ലാ വേദാന്തങ്ങളുടേയും ഉപദേശം
ഏതാവത് ഹി=ഇത്രത്തോളംതന്നെ, ഇതിൽ അധികമൊന്നുമില്ല.

ഭാഷ്യം:--ഈ ശരീരം ഞാനാണു്, ഈ ധനം എന്റെയാണു്, എനിക്കു് സുഖവും ദുഃഖവുമുണ്ടു്. ഇങ്ങനെ അവിദ്യനിമിത്തമുള്ള വിചാരങ്ങഠം കെട്ടുകഠംപോലെ ദൃഢമായി ഹൃദയത്തെ ബന്ധിക്കുന്നതിനാൽ അവയെ ഹൃദയത്തിന്റെ കെട്ടുകഠം എന്നുപറയുന്നു. അതിനു വിപരീതമായിട്ടു, ബ്രഹ്മവും താനും ഒന്നുതന്നെ എന്നുള്ള ബോധം ഉണ്ടാകുമ്പോഠം, ''ഞാൻ സംസാരിയല്ല; ബ്രഹ്മം തന്നെ'' എന്നു് അനുഭവംവന്നു്, മുൻപറഞ്ഞ അവിദ്യാപ്രത്യയങ്ങഠം നിമിത്തമുണ്ടാകുന്ന കാമങ്ങളും ചുവടേ നശിക്കും. അപ്പോഠം, അതുവരെ മത്ത്യനായിരുന്നവൻ അമൃതനായിത്തീരുന്നു. എല്ലാ വേദാന്തങ്ങളുടേയും ഉപദേശം ഇത്രത്തോളമേ ഉള്ളു. ഇതിൽ കൂടുതലായി ഒന്നുമില്ല. 'അനുശാസനം' എന്നതിനു മുമ്പു 'സവ്വവേദാന്താനാം' എന്നപദം കൂടി ച്ചേത്തു്, സവ്വവേദാന്തങ്ങളുടേയും അനുസാസനം എന്നു് അന്വയിച്ചുകൊള്ളണം. 15

യാതൊരു വിശേഷവുമില്ലാത്ത സവ്വവ്യാപിയായ ബ്രഹ്മമാണു താൻ എന്നുള്ള ബോധംകൊണ്ടു് എല്ലാ അവിദ്യാഗ്രന്ഥികളും നശിച്ചു്, ജീവിച്ചിരിക്കുമ്പോഠംത്തന്നെ ബ്രഹ്മമായിത്തീന്നിട്ടുള്ള വിദ്വാനു്, ഇവിടെനിന്നു മറെറാരിടത്തു പോവുക എന്നുള്ളതുണ്ടാകയില്ല എന്നുള്ളതു് 'അത്ര ബ്രഹ്മ സമശ്നുതേ' (ഇവിടെത്തന്നെ ബ്രഹ്മമായിത്തീരുന്നു) എന്ന ഭാഗംകൊണ്ടു് ഇതിൽ പറഞ്ഞുകഴിഞ്ഞു. 'ന തസ്യ പ്രാണാ ഉൽക്രാമന്തി, ബ്രഹ്മൈവ സൻ ബ്രഹ്മാപ്യേതി' (ബൃഹദാരണ്യ

പ്രാണങ്ങൾ പരലോകഗമനം ചെയ്കയില്ല, ബ്രഹ്മമായിത്തന്നെ തീർന്നു ബ്രഹ്മത്തോടുചേരും)എന്നു വേറേ ശ്രുതിയിലും പറഞ്ഞിട്ടുമുണ്ടു്. ഇനി, പ്രകൃതമായ ഉൽകൃഷ്ടബ്രഹ്മവിദ്യയുടെ ഫലത്തെ സ്തുതിക്കുന്നതിനായി, മന്ദന്മാരായ ബ്രഹ്മവിത്തുകൾക്കും, വിദ്യാന്തരത്തെ ശീലിച്ചു് ബ്രഹ്മലോകത്തെ ഗമിക്കുന്നവർക്കും, അതിനു വിപരീതമായി സംസാരത്തെ പ്രാപിക്കുന്നവർക്കുമുള്ള ഗതിവിശേഷങ്ങളെ പറയാൻ പോകുന്നു. എന്നു മാത്രമല്ല, അഗ്നിവിദ്യയെ ചോദിക്കയും പറഞ്ഞുകൊടുക്കയും ചെയ്തിട്ടുണ്ടു്. അതിനു ഫലം കിട്ടുന്നതെങ്ങനെയാണെന്നും പറയണം. ഇതിനായിട്ടാണു് അടുത്ത മന്ത്രത്തെ ആരംഭിക്കുന്നതു്. അതിൽ,

മന്ത്രം;--ശതം ചൈകാ ഹൃദയസ്യ നാഡ്യ-
സ്താസാം മൂദ്ധാനമഭിനിഃസൃതൈകാ
തയോർദ്ധ്വമായന്നമൃതത്വമേതി
വിഷ്വങ്ങന്യാ ഉൽക്രമണേ ഭവന്തി. 16

ഹൃദയസ്യ = ഹൃദയത്തിന്നു് = ഹൃദയത്തിൽനിന്നു പുറപ്പെട്ടവയായി
ശതം ചൈകാ ച = നൂറും ഒന്നും = നൂറ്റൊന്നു്
നാഡ്യഃ = നാഡികൾ ഉണ്ടു്.
താസാം = അവയുടെ കൂട്ടത്തിൽ = ആ നൂറ്റൊന്നു നാഡികളുടെ കൂട്ടത്തിൽ
ഏകാ = ഒന്നു് = സുഷുമ്ന എന്നു പറയുന്ന ഒരു നാഡി
മൂദ്ധാനം(ഭിത്വാ) = മൂദ്ധാവിനെ ഭേദിച്ചിട്ടു്
അഭിനിസ്സൃതാ = അഭിനിഃസൃതയായിരിക്കുന്നു = പുറത്തു വന്നിരിക്കുന്നു.
തയാ = അതിൽക്കൂടി = ആ സുഷുമ്നവഴിയായി
ഊൎദ്ധ്വം = മുകളിലേയ്ക്കു } = ആദിത്യനിൽക്കൂടി മുകളിലേയ്ക്കു പോകുന്നവൻ
ആയൻ = പോകുന്നവൻ }
അമൃതത്വം = അമൃതത്വത്തെ = ആപേക്ഷികമായ മരണമില്ലായ്മയെ
ഏതി = പ്രാപിക്കുന്നു.

വിഷ്വങ്ങ്　= വിഷ്വക്കുകളായ—പലവിധത്തിലുള്ള ഗതികളോടുകൂടിയ
അന്യാഃ　= മററുള്ളവ—മററുള്ള നാഡികാം
ഉൽക്രമണേ ഭവന്തി = ഉൽക്രമണത്തിനുള്ളവയാകുന്നു—സംസാര പ്രാപ്തിക്കുള്ളവയാകുന്നു.

ഭാഷ്യം:--പുരുഷൻെറ ഹൃദയത്തിൽനിന്നു് നൂററൊന്നു നാഡികാം പുറപ്പെട്ടിട്ടുണ്ടു്. അവയിൽ സുഷുമ്ന എന്ന ഒരു നാഡി മൂദ്ധാവിനെ ഭേദിച്ചു് വെളിയിൽ വന്നിരിക്കുന്നു. അന്ത്യകാലത്തിൽ, ഹൃദയത്തിൽ, ആത്മാവിനെ വശീകരിച്ചു് അതിലാക്കണം. പിന്നെ, ആ നാഡിയിൽകൂടി ആദിത്യൻവഴി മേല്പോട്ടുപോകുന്നവൻ, ആപേക്ഷികമായ അമൃതത്ത്വത്തെ പ്രാപിക്കും. 'ആഭൂതസംപ്ലവം സ്ഥാനമമൃതത്ത്വം ഹി ഭാഷ്യതേ' (പ്രളയംവരെ നിലനിൽക്കുന്ന സ്ഥാനമാണു് അമൃതത്ത്വമെന്നു പറയുന്നതു്) എന്നു സ്മൃതി പറയുന്നു. ബ്രഹ്മലോകത്തിലുള്ള അനുപമങ്ങളായ ഭോഗങ്ങാം അനുഭവിച്ചിട്ടു്, പ്രളയംവരുമ്പോാം ബ്രഹ്മാവിനോടുകൂടി മുഖ്യമായ അമൃതത്ത്വത്തെ പ്രാപിക്കുന്നു എന്നും പറയാം. പലവിധത്തിലുള്ള ഗതികളോടുകൂടിയ മററു നാഡികാം ഉൽക്രമണത്തിനു—മരണത്തിനു—നിമിത്തമായിത്തീരുന്നു സംസാരപ്രാപ്തിക്കു പ്രയോജനപ്പെടുന്നു എന്നു സാരം.　16

ഇനി എല്ലാ വല്ലികളുടെയും അത്ഥത്തെ ഉപസംഹരിക്കുന്നതിനായി പറയുന്നു:--

മന്ത്രം:--അങ്ഗുഷ്ഠമാത്രഃ പുരുഷോ ഽന്തരാത്മാ
സദാ ജനാനാം ഹൃദയേ സന്നിവിഷ്ടഃ
തം സ്വാച്ഛരീരാത് പ്രവൃഹേ-
ന്മുഞ്ജാദിവേഷീകാം ധൈര്യേണ;
തം വിദ്യാച്ഛുക്രമമൃതം,
തം വിദ്യാച്ഛുക്രമമൃതമിതി.　17

അങ്ഗുഷ്ഠമാത്ര　= അങ്ഗുഷ്ഠമാത്രനായ—പെരുവിരലോളം വലിപ്പമുള്ള
അന്തരാത്മാ പുരുഷഃ = അന്തരാത്മാവായ പുരുഷൻ
സദാ　= എപ്പോഴും
ജനാനാം　= ജനങ്ങളുടെ

ഹൃദയേ = ഹൃദയത്തിൽ = ഹൃദയാകാശത്തിൽ
സംനിവിഷ്ട = സംനിവിഷ്ടനായിരിക്കുന്ന = സ്ഥിതി ചെയ്തുകൊണ്ടിരിക്കുന്ന.
തം = അവനെ=ആ പുരുഷനെ,
മുഞ്ജാത് = മുഞ്ജത്തിൽനിന്നു് = മുഞ്ജം എന്നു പറയുന്ന ഒരുതരം പുല്ലിൽനിന്നു്
ഇഷീകാം ഇവ = ഈൎക്കിലിനെ എന്നപോലെ
ധൈര്യേണ = ധൈര്യത്തോടുകൂടി=പിഴപററാതെ
സ്വാത് ശരീരാത് = തന്റെ ശരീരത്തിൽനിന്നു്
പ്രവൃഹേത് = വലിച്ചെടുക്കണം=വേർപെടുത്തണം.
തം = അവനെ=ശരീരത്തിൽനിന്നു വേർപെടുത്തിയ ആ പുരുഷനെ
ശുക്രം = ശുക്രമായ=ശുദ്ധമായ
അമൃതം = അമൃതമെന്നു്=ബ്രഹ്മമെന്നു്
വിദ്യാത് = അറിയണം.

ഭാഷ്യം:--മുമ്പു വ്യാഖ്യാനിച്ചിട്ടുള്ളതുപോലെ, പെരുവിരലിന്റെ വലിപ്പത്തിലുള്ള അന്തരാത്മാവായ പുരുഷൻ എപ്പോഴും ജനങ്ങളുടെ ഹൃദയത്തിൽ കുടികൊണ്ടിരിക്കുന്നു. ആ പുരുഷനെ, മുഞ്ജം എന്നു പറയുന്ന തൃണവിശേഷത്തിൽനിന്നു് അതിന്റെ ഉള്ളിൽ ഉള്ള ഈൎക്കിൽ വലിച്ചെടുക്കുന്നതുപോലെ,തന്റെ ശരീരത്തിൽനിന്നു, പിഴപററാതെ വേർപെടുത്തണം. അങ്ങനെ ശരീരത്തിൽനിന്നു വേർപെടുത്തിയ ചിന്മാത്രസ്വരൂപനാണു മുമ്പറഞ്ഞവിധത്തിലുള്ള, ശുദ്ധവും അമൃതവുമായ ബ്രഹ്മമെന്നു് അറിഞ്ഞുകൊള്ളുക. രണ്ടുതവണ ''തം വിദ്യാച്ഛുക്രമമൃതം'' എന്നു പറഞ്ഞതും 'ഇതി' എന്നു ചേൎത്തതും അദ്ധ്യായം അവസാനിച്ചു എന്നു കാണിപ്പാനായിട്ടാകുന്നു. 17

ഇനി, വിദ്യയെ സ്തുതിക്കുന്നതിനുവേണ്ടി കഥയുടെ അവസാനം പറയുന്നു:--

മന്ത്രം:--മൃത്യുപ്രോക്താം നാചികേതോ ഽഥ ലബ്ധ്വാ
വിദ്യാമേതാം യോഗവിധിം ച കൃത്സ്നം
ബ്രഹ്മപ്രാപ്തോ വിരജോ ഽ ഭൂദ്വിമൃത്യു-
രന്യോപ്യേവം യോ വിദധ്യാത്മമേവ. 18

അഥ = അനന്തരം
നാചികേതഃ = നാചികേതൻ

മൃത്യുപ്രോക്താം = മൃത്യുവിനാൽ പറയപ്പെട്ട
ഏതാം വിദ്യാം = ഈ വിദ്യയേയും=ഈ ബ്രഹ്മവിദ്യയേയും
കൃത്സ്നം = കൃത്സ്നമായ=സമസ്തമായ = ഉപകരണങ്ങളോടും ഫലത്തോടുംകൂടിയ
യോഗവിധിം = യോഗവിധിയേയും
ലബ്ധ്വാ = ലഭിച്ചിട്ടു്,
വിരജഃ = രജസ്സില്ലാത്തവനായും= ധർമ്മാധർമ്മങ്ങളില്ലാത്തവനായും
വിമൃത്യുഃ = വിമൃത്യുവായും=കാമവും അവിദ്യയും നീങ്ങിയവനായും തീന്നു്
ബ്രഹ്മ = ബ്രഹ്മത്തെ
പ്രാപ്തഃ = പ്രാപ്തനായിട്ടു്=പ്രാപിച്ചവനായിട്ടു്
അഭൂത് = ഭവിച്ചു = തീന്നു.
അന്യഃ അപി = വേറേയും
യഃ = എവൻ
ഏവം = ഇപ്രകാരം
അദ്ധ്യാത്മം ഏവ = അദ്ധ്യാത്മത്തെത്തന്നെ=ശരിയായ പ്രത്യക് സ്വരൂപത്തെത്തന്നെ
വിത് = അറിയുന്നവൻ ആയിരിക്കുന്നുവോ
(സഃ അപി) = അവനും
വിരജഃ = വിരജനായിട്ടും = ധർമ്മാധർമ്മങ്ങളില്ലാത്തവനായും
വിമൃത്യുഃ = വിമൃത്യുവായും = മരണമില്ലാത്തവനായും
(ഭവതി) = ഭവിക്കും.

ഭാഷ്യം:—ഇപ്രകാരം മൃത്യു പറഞ്ഞുകൊടുത്ത ബ്രഹ്മവിദ്യയേയും ഉപകരണങ്ങളോടും ഫലത്തോടുംകൂടിയ യോഗവിധിയേയും, മൃത്യുവിന്റെ വരത്താൽ ലഭിച്ചിട്ടു്, നചികേതസ്സു്, ധർമ്മാധർമ്മങ്ങളാകുന്ന രജസ്സും, കാമവും അവിദ്യയുമാകുന്ന മൃത്യുവും നീങ്ങി മുക്തനായിത്തീന്നു. നചികേതസ്സു മാത്രമല്ല, വേറേയും, ഇതുപോലെ, ശരിയായ പ്രത്യക്സ്വരൂപത്തെ—പ്രാപിക്കുവാനുള്ള തത്വത്തെത്തന്നെ അറിയുന്നവൻ ധർമ്മാധർമ്മങ്ങൾ നശിച്ചു ബ്രഹ്മത്തെ പ്രാപിച്ചു് മരണമില്ലാത്തവനായിത്തീരും. വിരജഃ സൻ ബ്രഹ്മപ്രാപ്ത്യാ 'വിമൃ

ത്യൎഭവതി' എന്നു കൂടിച്ചേൎത്തു വാക്യം പൂൎണ്ണമാക്കി ക്കൊള്ളണം. 18

ശിഷ്യനും ആചാൎയ്യനും, വിദ്യയെ ഗ്രഹിക്കുന്നതിലോ പ്രദാനം ചെയ്യുന്നതിലോ, പ്രമാദത്താൽ വന്നുപോയേക്കാവുന്ന അന്യായംകൊണ്ടുള്ള ദോഷത്തെ ശമിപ്പിക്കുന്നതിനായി ഈ ശാന്തിയെ പറയുന്നു.

ശാന്തിമന്ത്രം:--സഹനാവവതു! സഹനൌഭുനക്തു! സഹവീൎയ്യം
കരവാവഹൈ! തേജസ്വി നാവധീതമസ്തു!
മാവിദ്വിഷാവഹൈ! 19

ഓം ശാന്തിഃ! ശാന്തിഃ!! ശാന്തിഃ!!!

ഭാഷ്യം:--ഉപനിഷത്തുകളാൽ പ്രകാശിപ്പിക്കപ്പെടുന്ന ആ പരമേശ്വരൻതന്നെ നമ്മേ രണ്ടുപേരേയും, വിദ്യാസ്വരൂപം വെളിപ്പെടുത്തിത്തന്നുരക്ഷിക്കട്ടെ! ആ വിദ്യയുടെ ഫലം വെളി പ്പെടുത്തിത്തന്നു നമ്മേ രക്ഷിക്കട്ടെ! നാം രണ്ടുപേരും വിദ്യ കൊണ്ടുണ്ടാകുന്ന വീൎയ്യത്തെ ഒരുമിച്ചു സമ്പാദിക്കുമാറാകട്ടെ! തേജസ്വികളായ നമ്മുടെ പഠിപ്പു ശരിയായ പഠിപ്പായിരി ക്കട്ടെ! (അല്ലെങ്കിൽ) നാം പഠിച്ചതു് ഏറ്റവും വീൎയ്യമുള്ളതാ യിരിക്കട്ടെ! ശിഷ്യാചാൎയ്യന്മാരായ നാം രണ്ടുപേരും തമ്മിൽ, സൂക്ഷ്മക്കുറവുകൊണ്ടു് അന്യായമായി പഠിക്കയോ പഠിപ്പിക്ക യോ ചെയ്തുപോയിട്ടുള്ളതുകൊണ്ടുള്ള ദോഷത്താൽ, ദ്വേഷി ക്കാതിരിക്കട്ടെ!

ഓം ശാന്തിഃ! ശാന്തിഃ!! ശാന്തി!!!

കാഠകോപനിഷത്തിൽ രണ്ടാമദ്ധ്യായത്തിൽ മൂന്നാം
വല്ലി കഴിഞ്ഞു.

രണ്ടാം അദ്ധ്യായവും കഴിഞ്ഞു.

കാഠകോപനിഷത്തും കഴിഞ്ഞു.

ഓം.



# മന്ത്രങ്ങളുടെ അനുക്രമണിക

## ഞങ്ങളുടെ പ്രസിദ്ധീകരണങ്ങൾ